ക്ലാസിക്കുകൾ

# മധ്യകാല മലയാള കവിത

സമ്പാദകർ
അയ്യപ്പപ്പണിക്കർ
ചന്ദ്രിക





നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# ഉള്ളടക്കം

## മണിപ്രവാളം



## തുഞ്ചൻ സാഹിത്യം

## പൂന്താനം കൃതികൾ



## ആട്ടക്കഥ

## വഞ്ചിപ്പാട്ട്



## തുള്ളൽ കൃതികൾ

## പലവകകൃതികൾ

# മധ്യകാല മലയാളകവിത
## ആമുഖപഠനം

**പ്രാരംഭം**

**ഉദ്ദേശം** പന്ത്രണ്ടാം നൂറ്റാണ്ടു മുതൽ പത്തൊൻപതാം നൂറ്റാണ്ടിന്റെ പൂർവ്വാർധം വരെയുള്ള ഏഴു ശതകങ്ങളിൽ രചിക്കപ്പെട്ട മലയാളകവിതകളിൽ നിന്ന് തെരഞ്ഞെടുത്ത കൃതികളുടെ സമാഹാരമാണ് ഇത്. ആദ്യകാലകൃതി കളുടെ, പ്രത്യേകിച്ചും അജ്ഞാതകർത്തൃകങ്ങളായ കൃതികളുടെ, കാലഗണന - കവികളുടെ ജീവിതകാലവും കൃതികളുടെ രചനാകാലവും - നിഷ്കൃഷ്ടമായി നടത്താൻ വിഷമങ്ങളേറെയുണ്ട്. പല കൃതികളുടെയും പ്രമാദരഹിതങ്ങളായ പാഠങ്ങൾ തയ്യാറാക്കുന്നതും അത്ര എളുപ്പമല്ല. തമിഴ് കലർന്ന പാട്ടുഭാഷ (ഉദാ: രാമചരിതം), ലളിതസുന്ദരമായ നാടോടിഭാഷ (ഉദാ: മാവേലിപ്പാട്ട്), ആദ്യകാല മണിപ്രവാളം, ഉണ്ണുനീലി സന്ദേശം, പ്രദേശികഭാഷാഭേദം (ഉദാ: വടക്കൻ പാട്ടുകൾ), പിൽക്കാല മണിപ്രവാളം (ഉദാ: ഭാഷാരാമായണം ചമ്പു), എഴുത്തച്ഛന്റെയും പൂന്താനത്തിന്റെയും കൃതികളിൽ കാണുന്ന ആധുനിക മലയാളം എന്നിങ്ങനെ പല ഘട്ടങ്ങളിലൂടെ പരിണമിച്ചു വികസിച്ച ഭാഷയുടെ ചരിത്രത്തിനു സമാന്തരമാണ് വിഭിന്ന പ്രസ്ഥാനങ്ങളിലൂടെ വളർന്നു പുഷ്ടി പ്രാപിച്ച മലയാളസാഹിത്യത്തിന്റെ ചരിത്രവും

**വാമൊഴിക്കവിത**

നാട്ടുകാരുടെ നാവിൻതുമ്പിൽ തത്തിക്കളിച്ച്, തലമുറകളിലൂടെ പകർന്ന് പരന്ന നാടോടിക്കവിത മലയാളത്തിന്റെ അപൂർവ്വ സൗഭാഗ്യങ്ങളിലൊന്നാണ്. മനുഷ്യരെല്ലാം തുല്യരായി, അഴിമതിയും കള്ളത്തരവുമില്ലാതെ, സുഭിക്ഷത പങ്കിട്ട് ജീവിക്കുന്ന ഒരു മാതൃകാവ്യവസ്ഥയെക്കുറിച്ചുള്ള സ്മൃതിയും പ്രതീക്ഷയും ഒപ്പം പ്രതിഫലിക്കുന്ന മാവേലിപ്പാട്ടും ഗ്രാമീണ-കാർഷിക ജീവിതത്തിന്റെ തുടിപ്പും തുടുപ്പുമാർന്ന കൃഷിപ്പാട്ടും, വീരരസപ്രധാനങ്ങളായ തെക്കൻപാട്ടും, ഭക്തിസംബന്ധിയായ തോറ്റംപാട്ടും, നാടോടി നായികാ നായകന്മാരുടെ വീരാപദാനകഥ പറയുന്ന വടക്കൻ പാട്ടുകളുമെല്ലാം ഈ വിഭാഗത്തിൽപ്പെടുന്നു അലിഖിതങ്ങളായിരുന്ന കാലത്ത് ചൊല്ലിച്ചൊല്ലി പടർന്നുകയറിയ രൂപഭാവാന്തരങ്ങളോടുകൂടിയാണ് ഇന്നു നമുക്കിവ ലഭ്യമായിട്ടുള്ളത്. സമൂഹജീവിതത്തിന്റെയും കേരളത്തനിമയാർന്ന ലാവണ്യബോധത്തിന്റെയും നാടൻ താളലയങ്ങളുടെയും വംശസ്മൃതികളുടെയും സമ്പൂർണ്ണ നിദർശനമാണ് ഈ നാടോടിപ്പാട്ടുകൾ

## പാട്ടുകവിത

ഭാഷാപ്രയോഗത്തിലും ജീവിതബോധാവിഷ്ക്കാരത്തിലും താളക്രമങ്ങളിലും ദ്രാവിഡ സവിശേഷത നിലനിർത്തുന്നവയാണ് പാട്ടുകാവ്യങ്ങൾ. രാമചരിതവും കണ്ണശ്ശകൃതികളും കോവളം കൃതികളും ഈ വകുപ്പിൽപ്പെടുന്നവയാണ്. വടക്കൻ വിഷയം സ്വീകരിക്കുമ്പോഴും തെക്കൻ ഛായയ്ക്ക് അവ മുൻതൂക്കം കൊടുക്കുന്നു. പന്ത്രണ്ടാം നൂറ്റാണ്ടിൽ ചീരാമകവി രചിച്ചതായി വിശ്വസിക്കപ്പെടുന്ന രാമചരിതം, രാമായണകഥാഖ്യാനമാണ്. മലയാളത്തിലെ ഏറ്റവും പ്രാചീനമായ ഐതിഹാസികകൃതിയാണിത്. 164 പടലങ്ങളിലായി 1814 പദ്യങ്ങളിൽ നിബന്ധിച്ചിട്ടുള്ള ഈ കൃതിയിൽ ഇരുപതോളം വൃത്തങ്ങൾ ഉപയോഗിച്ച് രാമായണം യുദ്ധകാണ്ഡത്തിലെ കഥ പറഞ്ഞിരിക്കുന്നു.

നിരണത്തു കണ്ണശ്ശൻപറമ്പിൽ മാധവപ്പണിക്കർ, രാമപ്പണിക്കർ, ശങ്കരപ്പണിക്കർ എന്നീ കവിത്രയത്തിന്റെ സംഭാവനകൾ മികച്ച കാവ്യഗുണമിയന്നവയാണ്. 1350നും 1450നും ഇടയിലാണ് ഇവരുടെ ജീവിതകാലം. മഹാഭാരതത്തിലെ ഭഗവദ്ഗീതയുടെ സംക്ഷിപ്തരൂപമായ ഭാഷാഭഗവദ്ഗീത (കണ്ണശ്ശഗീത) മാധവപ്പണിക്കരുടെ കൃതിയാണ്. മഹാഭാരതത്തിന്റെ തന്നെ മലയാളത്തിലുള്ള ഏറ്റവും പ്രാചീന സംഗ്രഹവിവർത്തനമാണ് ശങ്കരപ്പണിക്കരുടെ ഭാരതമാല. മൂവരിലും വച്ച് മഹാനായ രാമപ്പണിക്കരുടെ കൃതികളാണ് കണ്ണശ്ശരാമായണം, കണ്ണശ്ശഭാരതം, കണ്ണശ്ശഭാഗവതം, ശിവരാത്രി മാഹാത്മ്യം എന്നിവ. സംസ്കൃതത്തിലെ ഇതിഹാസങ്ങളെ മലയാള ഭാഷയ്ക്ക് മെരുക്കിയെടുക്കാൻ സാധിച്ചത് ഇവരുടെ കൂട്ടായ നേട്ടമാണ്. പാട്ടുകാവ്യ പ്രസ്ഥാനത്തിലെ ശ്രദ്ധേയമായ ഒരു വഴിത്തിരിവാണ് നിരണം കവികൾ. ആദ്യകാല മണിപ്രവാള ചമ്പുക്കളിലെ ശൃംഗാരാഭിമുഖ്യത്തിൽ നിന്ന് ഭക്തിപ്രസ്ഥാനത്തിലേക്ക് മലയാളകവിതയുടെ ഗതിമാറ്റി യൊഴുക്കിയവരാണിവർ.

## കോവളം കവികൾ

കോവളം കൃതികളെന്നറിയപ്പെടുന്ന രാമകഥപ്പാട്ടിന്റെയും ഭാരതംപാട്ടിന്റെയും രചയിതാക്കളായ അയ്യിപ്പിള്ള ആശാനും അയ്യനപ്പിള്ള ആശാനും 15-ാം നൂറ്റാണ്ടിലെ മലയാളകവിതയുടെ വെന്നിക്കൊടി പാറിച്ചവരാണ്. പാട്ടുകാവ്യങ്ങളുടെ നൈസർഗികത നഷ്ടപ്പെടാതെ പുരാണപുനരാഖ്യാനം സമർത്ഥമായി നിർവ്വഹിച്ചവരാണ് രണ്ട് ആശാന്മാരും. കണ്ണശ്ശന്മാർക്കും എഴുത്തച്ഛനുമിടയിലുള്ള തിളക്കമാർന്ന പൊന്നിൻകണ്ണികളാണ് ഇവർ. വിവിധ ഗാനാത്മകശീലുകളിൽ നാടൻ പാരമ്പര്യത്തിനിണങ്ങുന്ന മട്ടിൽ കഥാതന്തുക്കളെ ഇണക്കിച്ചേർത്താണ് രണ്ടു പേരും ഇതിഹാസകഥകൾ പുനരാവിഷ്ക്കരിച്ചിട്ടുള്ളത്.

**കൃഷ്ണപ്പാട്ട്**

രാമചരിതത്തിനും കണ്ണശ്ശകൃതികൾക്കും ശേഷം പാട്ടുപ്രസ്ഥാനത്തിന് ലഭിച്ച ഏറ്റവും വലിയ നേട്ടമാണ് ചെറുശ്ശേരി നമ്പൂതിരി രചിച്ച കൃഷ്ണഗാഥ അഥവാ കൃഷ്ണപ്പാട്ട്. ചമ്പുക്കൾ വിദ്വൽ സദസ്സുകളെ രസിപ്പിച്ചപ്പോൾ സാധാരണക്കാരന്റെ കവിത പാട്ടു പ്രസ്ഥാനത്തിലാണ് രൂപംകൊണ്ടത്. ഭാഗവതം ദശമസ്കന്ധത്തിലെ ശ്രീകൃഷ്ണാവതാരകഥ ലളിതമായ മലയാളത്തിൽ അതീവതന്മയത്വത്തോടു കൂടി ആഖ്യാനം ചെയ്യുകയാണ് ചെറുശ്ശേരി. മലയാളഭാഷയുടെ വികാസത്തിന്റെ ഒരു സുപ്രധാനഘട്ടം കൃഷ്ണഗാഥയിൽ കാണാം. മാധുര്യവും സരസതയും നർമവും ഒരുമിച്ചുചേരുന്ന ചെറുശ്ശേരിക്കവിതയിൽ തൊട്ടിലാട്ടുന്ന താളം അവലംബമാക്കിക്കൊണ്ട് മഞ്ജരി അഥവാ ഗാഥ എന്ന വൃത്തത്തിൽ ഒരു മഹാകാവ്യം തന്നെ ചെറുശ്ശേരി രചിച്ചുവെന്നു പറയാം. ഭിന്നധാരകൾ മേളിക്കുന്ന യമുനപോലെ യാണ് ഭക്തി-വാത്സല്യ-കരുണ- ശൃംഗാരങ്ങൾ അനായാസമായി ചേർന്ന് പ്രവഹിക്കുന്ന ചെറുശ്ശേരിക്കവിത. ശ്രീകൃഷ്ണന്റെ ബാലലീലയും രാസക്രീഡയും ഭാവസുരഭിലമായി അദ്ദേഹം അവതരിപ്പിച്ചിട്ടുണ്ട്.

**മണിപ്രവാളം**

തികച്ചും ദ്രാവിഡാടിസ്ഥാനത്തിലുള്ള പാട്ടു പ്രസ്ഥാനത്തിന് സമാന്തരമായി ഉപരിവർഗ പ്രാമുഖ്യം നിലനിർത്തിപ്പോന്നവയാണ് മണിപ്രവാളത്തിലുള്ള വർണ്ണനാപ്രധാനങ്ങളായ ചമ്പുക്കളും സന്ദേശകാവ്യങ്ങളും. അമിതമായ ഭോഗപരത ഉണ്ണിയച്ചീ ചരിതം, ഉണ്ണിയാടിചരിതം, ഉണ്ണിച്ചിരുതേ വിചരിതം എന്നീ കൃതികളിലും ഉണ്ണുനീലിസന്ദേശത്തിലും മുഴച്ചു നില്ക്കുന്നു. ലീലാതിലകത്തിൽ ഉദാഹരിച്ചിട്ടുള്ള സംസ്കൃത-മലയാള സംയോഗം അച്ചീ ചരിതങ്ങളിലും സന്ദേശകാവ്യങ്ങളിലും കാണാം. വൈശികതന്ത്രം, അനന്തപുര വർണ്ണനം, ചന്ദ്രോത്സവം തുടങ്ങിയ കൃതികളിലും ഈ സവിശേഷതകൾ നിഴലിക്കുന്നുണ്ട്.

**വികടകവിത**

ഹാസ്യം മലയാളിയുടെ ജീവിതത്തിലും സാഹിത്യത്തിലും പണ്ടുമുത ല്ക്കേ പ്രകടമായിട്ടുള്ള ഒരു സവിശേഷഭാവമാണ്. കുലശേഖരരാജാക്കന്മാ രുടെ കൊട്ടാരം കവിയായി അറിയപ്പെട്ടിരുന്ന തോലൻ കൂടിയാട്ടത്തിലെ വിദൂഷകനെ അനുസ്മരിപ്പിക്കുന്ന രീതിയിൽ രചിച്ചിട്ടുള്ള വികടോക്തികളാണ് ഇതിന് ഏറ്റവും പഴയ ഉദാഹരണം. മലയാളവും

സംസ്കൃതവും ഇടകലർത്തി ദ്വയാർഥ പ്രയോഗമവലംബിച്ച് സരസപരിഹാസം ചൊരിയുന്നതിൽ വിദഗ്ധനായിരുന്നു തോലൻ.

## പിൽക്കാല മണിപ്രവാളം

ഒരുപക്ഷേ ഭക്തിപ്രസ്ഥാനത്തിൽപ്പെട്ട കവിതകളുടെ സ്വാധീനത്താ ലാകാം പിൽക്കാലചമ്പുക്കൾ അച്ചീചരിതങ്ങൾക്കു പകരം പുരാണകഥകൾ ആഖ്യാനം ചെയ്യുന്നതിൽ താല്പര്യമെടുത്തത്. പുനം നമ്പൂതിരിയുടെ രാമായണ മാണ് 15-ാം നൂറ്റാണ്ടിലെ ഏറ്റവും പ്രസിദ്ധമായ മണിപ്രവാളചമ്പു. കൂത്തും പാഠകവും പോലുള്ള നാടകീയരംഗാവ തരണത്തിനും വാചികാഖ്യാനത്തിനും ഉപയുക്തമായിത്തീർന്നു ഈ ചമ്പുക്കൾ. രാമകഥാധിഷ്ഠിതമായ 20 പ്രബന്ധങ്ങളാണ് രാമായണം ചമ്പുവിലുള്ളത്. രാമായണം കൂടാതെ ഭാരതംചമ്പുവും പുനത്തിന്റേതായിട്ടുണ്ട്. മഴമംഗലം (മഹിഷമംഗലം) നാരായണൻ നമ്പൂതിരി (16–17 നൂറ്റാണ്ട്) ആണ് ചില നിരൂപകന്മാരുടെ ദൃഷ്ടിയിൽ പുനംനമ്പൂതിരിയെക്കാൾ മഹാനായ ചമ്പൂകാരൻ. രണ്ടുപേരുടെ കൃതികളിലും ഹാസ്യം നിറഞ്ഞുനില്ക്കുന്നു. നൈഷധം, രാജരത്നാവലീയം, കൊടിയവിരഹം തുടങ്ങിയവയാണ് മഴമംഗലത്തിന്റെ മുഖ്യകൃതികൾ. ചമ്പുക്കളുടെ സ്വാധീനത കുഞ്ചൻനമ്പ്യാരുടെ തുള്ളൽക്കൃതികളിൽ കാണാൻ കഴിയും.

ചമ്പുക്കളിലെ പ്രഖ്യാതങ്ങളായ വർണ്ണനാശ്ളോകങ്ങളുടെ ചുവടുപിടിച്ച് രമണീയങ്ങളായ അനേകം ഒറ്റശ്ളോകങ്ങളും ഈ കാലഘട്ടത്തിൽ ഉണ്ടായി.

## എഴുത്തച്ഛൻ

പതിനാറാം നൂറ്റാണ്ടിന്റെ പ്രാരംഭദശയെത്തിയപ്പോഴേക്കും അഭൂതപൂർവ്വമായൊരു വികാസത്തിന് ഭാഷയും സാഹിത്യവും ഒരുങ്ങിക്കഴിഞ്ഞതായി തിരിഞ്ഞുനോക്കുമ്പോൾ, നമുക്കു തോന്നുന്നു. ഭക്തിപ്രസ്ഥാനത്തിന്റെ ഉന്നതശിഖരങ്ങളിലേക്കുള്ള കുതിച്ചുകയറ്റം, പുരാണകഥാസന്ദർഭങ്ങളും വേദാന്തചിന്തകളും സമന്വയിക്കുന്ന ഉദാത്തമായൊരു കാവ്യസരണിക്ക് വഴിയൊരുക്കി. തീക്ഷ്ണമായ അന്തർമുഖതയോടെ പൈതൃകസംസ്കാരത്തിന്റെ ആഴങ്ങളിലേയ്ക്കു കടന്നുചെല്ലാൻ ആദ്യകാല പാശ്ചാത്യസമ്പർക്കവും ഒരു പക്ഷേ സമ്മർദ്ദം ചെലുത്തിയിട്ടുണ്ടാവാം. കാലഘട്ടത്തിന്റെ ഈ ഉത്തരവാദിത്വം ഏറ്റെടുത്തു നടത്താൻ കെൽപ്പുള്ള യോഗിവര്യനായിരുന്നു തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛൻ. ശ്രീമഹാഭാഗവതം, അധ്യാത്മരാമയണം, മഹാഭാരതം എന്നീ കിളിപ്പാട്ടുകളിലൂടെയും ഇരുപത്തിനാലു വൃത്തം എന്ന ആഖ്യാനഗാനത്തിലൂടെയും ഹരിനാമകീർത്തനം എന്ന സ്തോത്രകൃതി യിലൂടെയും ഭാഷയെയും സാഹിത്യത്തെയും തത്ത്വചിന്തയെയും തുല്യവശ്യതയോടെ കൈകാര്യം ചെയ്ത എഴുത്തച്ഛൻ മലയാളഭാഷയുടെയും സാഹിത്യത്തിന്റെയും പിതാവായി അറിയപ്പെടുന്നതിൽ അദ്ഭുതമില്ല.

ഭക്തികാവ്യ പ്രസ്ഥാനത്തിന്റെ മികച്ച മാതൃകയാണ് ശ്രീമഹാഭാഗവതം. വൈഷ്ണവദർശനം മുൻനിർത്തിക്കൊണ്ട് മഹാവിഷ്ണുവിന്റെ അവതാരകഥകളും അവയോടു ബന്ധപ്പെട്ട ഉപകഥകളും ഭക്തിസംവർദ്ധകമായ നിലയിൽ സ്തോത്ര-ഉപദേശാദികൾ ഇടകലർത്തിയാണ് ഭാഗവതപുരാണം എഴുത്തച്ഛൻ കിളിയെക്കൊണ്ടു പാടിക്കുന്നത്. സംസ്കൃതത്തിലുള്ള മൂലഭാഗവതത്തിന്റെ ചുവടുപിടിച്ച് ഭാഷാബിംബകല്പനാദികളിൽ മലയാളിത്തം സ്ഫുരിപ്പിച്ചുകൊണ്ട് വിജ്ഞാനകോശസദൃശമായ ഈ കിളിപ്പാട്ട് രചിച്ചതിലൂടെ ഈശ്വരഭക്തന്മാർക്ക് കീർത്തനതുല്യമായും സാഹിതീഭക്തന്മാർക്ക് മഹാകാവ്യമായും വായിച്ചു രസിക്കാവുന്ന ഒരു സ്വതന്ത്രകൃതിയാണ് എഴുത്തച്ഛൻ മലയാളികൾക്കു നല്കിയത്. ഇതേ സ്വതന്ത്രഗതി തന്നെയാണ് അധ്യാത്മരാമായണത്തിന്റെയും മഹാഭാരതത്തിന്റെയും രചനയിൽ എഴുത്തച്ഛൻ അവലംബിച്ചിട്ടുള്ളത്. കേക, കാകളി, കളകാഞ്ചി, അന്നനട തുടങ്ങിയ ഭാഷാവൃത്തങ്ങളുടെ ഘടനയ്ക്ക് ഉറപ്പു വരുത്തി ഈ ഭാഷാവൃത്തങ്ങൾക്ക് അംഗീകാരവും പ്രചാരവും നൽകിയത് എഴുത്തച്ഛന്റെ കൃതികളാണ്. വിഷയ-ഭാവ വൈവിധ്യത്തിനനുസരിച്ച് വൃത്തസംവിധാനവും പദസന്നിവേശവും വാക്യഘടനയും ക്രമപ്പെടുത്തുന്നതിൽ എഴുത്തച്ഛൻ പ്രദർശിപ്പിക്കുന്ന വൈഭവം അന്യാദൃശമാണ്.

### പൂന്താനം

എഴുത്തച്ഛനു തുല്യമായ അർത്ഥഗൗരവവും ഭക്തിപ്രചുരിമയും കല്പനാചാതുരിയും സ്തോത്ര നൈപുണ്യവും പൂന്താനം നമ്പൂതിരിയിലും കാണാം. ജ്ഞാനപ്പാന ചിന്താബന്ധുരമായ ഒരു ഭക്തികാവ്യമാണ്. സന്താനഗോപാലം അഥവാ കുമാരാഹരണം പാന ഭക്തിസാന്ദ്രമായ ഒരു ഖണ്ഡകാവ്യമാണ് ഭാഷാകർണ്ണാമൃതം, ആനന്ദനൃത്തം തുടങ്ങിയ അനേകം സ്തോത്രകൃതികളിൽ പണ്ഡിതകവികൾക്ക് അപ്രാപ്യമായ ഹൃദ്യതയും നൈർമല്യവും കാണാവുന്നതാണ്.

ഉണ്ണികൃഷ്ണൻ മനസ്സിൽ കളിക്കുമ്പോൾ
ഉണ്ണികൾ മറ്റു വേണമോ മക്കളായ്?

എന്ന് സ്വാനുഭവജന്യമായ കേവലഭക്തി സ്ഫുരിക്കുന്ന കാവ്യഭാഗങ്ങൾ മറ്റു ഭക്ത കവികളുടേതായി അപൂർവ്വമായിട്ടേ ഉള്ളൂ. കഥാഖ്യാനത്തിലെക്കാൾ ഭക്തി പ്രഹർഷത്തിലാണ് പൂന്താനത്തിന് താല്പര്യം.

### ആട്ടക്കഥകൾ

ജയദേവന്റെ ഗീതഗോവിന്ദത്തിൽനിന്ന് പ്രചോദനം സ്വീകരിച്ചുകൊണ്ട് കോഴിക്കോട്ട് മാനവേദൻ രാജാവ് ശ്രീകൃഷ്ണകഥ എട്ടു ഭാഗങ്ങളിലായവതരിപ്പിക്കുന്ന കൃഷ്ണനാട്ടം രചിച്ച് രംഗാവതരണത്തിനു നേതൃത്വം നൽകി. ഈ കൃഷ്ണനാട്ടത്തിന്റെ മാതൃകപിടിച്ചാണെന്നു പറയപ്പെടുന്നു പതിനേഴാം നൂറ്റാണ്ടിൽ കൊട്ടാരക്കരത്തമ്പുരാൻ (1625-1685) ശ്രീരാമകഥ എട്ടു ഭാഗങ്ങളായി വിഭജിച്ച് രാമനാട്ടം നടപ്പിൽ വരുത്തിയത്. സംസ്കൃത

നാടകാവതരണമായ കൂടിയാട്ടത്തിന്റെയും സാമാന്യജനതയുടെ ഉത്സവാഘോഷമായ പടയണി യുടെയും ഇവയുടെ ഇടയിലുള്ള അനുഷ്ഠാന കലാരൂപങ്ങളായ തീയാട്ട്, മുടിയേറ്റ്, കളമെഴുത്തുപാട്ട്, കാളിയൂട്ട്, തെയ്യം, തിറ, പൂതക്കളി എന്നിവയുടെയും ആയോധനകലാ മാതൃകകളായ കളരിപ്പയറ്റ്, വേലകളി തുടങ്ങിയവയുടെയും അംശങ്ങൾ ഇടകലർത്തിയാണ് കഥകളി എന്ന പേരിൽ പിൽക്കാലത്തു പ്രചാരം നേടിയ ആട്ടം രൂപപ്പെടുത്തിയത്. ആട്ടത്തിനുപയോഗിക്കുന്ന സാഹിത്യകൃതികളായി ആട്ടക്കഥാസാഹിത്യം ആരംഭിച്ചതും കൊട്ടാരക്കരത്തമ്പുരാന്റെ രാമായണത്തോടുകൂടിയാണ്. പുത്രകാമേഷ്ടി, സീതാസ്വയംവരം, വിച്ഛിന്നാഭിഷേകം, ഖരവധം, ബാലിവധം, തോരണയുദ്ധം, സേതുബന്ധനം, യുദ്ധം എന്നിവയാണ് തമ്പുരാന്റെ എട്ട് ആട്ടക്കഥകൾ. സാഹിത്യ ഗുണമല്ല, രംഗാവതരണയോഗ്യതയാണ് ഇവയുടെ സവിശേഷത.

ആട്ടക്കഥാ സാഹിത്യത്തിലെ ഒരു ഉത്തമകൃതിയാണ് ഉണ്ണായി വാര്യരുടെ (1665-1725) നളചരിതം എന്ന് നിസ്സംശയം പറയാം. നാലുദിവസത്തെ കഥകളായി നാടകീകരിച്ചിട്ടുള്ള നളദമയന്തീകഥ ഉണ്ണായിവാര്യരുടെ ഭാവനാവിലാസത്തിനും മനശ്ശാസ്ത്രപരമായ ഉൾക്കാഴ്ചയ്ക്കും അഗാധമായ ജീവിതാവബോധത്തിനും തെളിവുതരുന്നുണ്ട്. പദ-വാക്യ-ഛന്ദോലങ്കാരാദികളിലെല്ലാം ഉച്ഛൃംഖലത പുലർത്തിയ മഹാപ്രതിഭയാണ് വാര്യർ. നളൻ, ദമയന്തി തുടങ്ങിയ ആദ്യവസാനപാത്രങ്ങളെപ്പോലെ തന്നെ അദ്ദേഹത്തിന്റെ സൂക്ഷ്മനിരീക്ഷണപാടവം വെളിവാക്കുന്നവരാണ് ഉപകഥാപാത്രങ്ങളായ ഹംസം, കലി, ഋതുപർണ്ണൻ തുടങ്ങിയവരും. വായിച്ചാസ്വദിക്കാനും അരങ്ങത്ത് ആടിക്കാണാനും ഒരുപോലെ യുക്തമായ മറ്റൊരു ശ്രേഷ്ഠകൃതി നളചരിതത്തിനു സമമായി ഇല്ല തന്നെ.

കഥകളിയുടെ അടിസ്ഥാന ആവിഷ്ക്കാര സമ്പ്രദായങ്ങൾ തെളിഞ്ഞുകാണുന്നവയാണ് കോട്ടയം തമ്പുരാന്റെ (1675-1725) കല്യാണസൗഗന്ധികം, കിർമ്മീരവധം, ബകവധം, നിവാതകവചകാലകേയവധം എന്നിവ. ഈ നാല് ആട്ടക്കഥകളും ജനപ്രീതിയാർജ്ജിച്ചവയാണ്. ഈ കൃതികളിലെ അനേകം പദങ്ങൾ ആലോചനാരമണീയങ്ങളാണ്. കഥകളി പ്രിയന്മാർക്ക് ഹൃദിസ്ഥവും. തുടർന്നുള്ള ശതകങ്ങളിൽ ആട്ടക്കഥാസാഹിത്യത്തിന് വലിയ പ്രചാരം സിദ്ധിച്ചു. നാട്യകലാമർമ്മജ്ഞനും കലാകാരന്മാർക്ക് ആശ്രയവുമായിരുന്ന തിരുവിതാംകൂറിലെ കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവ് (1724-1798) ഒരാട്ടക്കഥാകൃത്തും കൂടിയായിരുന്നു. രാജസൂയം, നരകാസുരവധം, സുഭദ്രാഹരണം, ബകവധം (തെക്കൻ), കല്യാണസൗഗന്ധികം (തെക്കൻ) എന്നിവയാണ് അദ്ദേഹത്തിന്റെ മുഖ്യകൃതികൾ. അദ്ദേഹത്തിന്റെ സമകാലികനായ അശ്വതി തിരുനാൾ (1756-1794) രുക്മിണി സ്വയംവരം, പൂതനാമോക്ഷം, അംബരീഷചരിതം തുടങ്ങിയ ജനപ്രീതി നേടിയതും കാവ്യഗുണമിയന്നതുമായ ആട്ടക്കഥകളുടെ രചയിതാവാണ്.

ഇവരുടെ പരമ്പരയിൽ പേരെടുത്തു പറയേണ്ട രണ്ട് പിൽക്കാല ആട്ടക്കഥാകാരന്മാരാണ് ഇരയിമ്മൻ തമ്പിയും (1783-1856) കിളിമാനൂർ

(വിദ്വാൻ) ചെറുണ്ണി കോയിത്തമ്പുരാനും (1812–1846). തമ്പിയുടെ മൂന്ന് ആട്ടക്കഥകളും (ദക്ഷയാഗം, കീചകവധം, ഉത്തരാസ്വയംവരം) കോയിത്ത മ്പു രാന്റെ രാവണവിജയവും കാവ്യഭംഗി തികഞ്ഞവയാണ്.

## കുചേലവൃത്തം വഞ്ചിപ്പാട്ട്

ചെറിയവയെങ്കിലും അനേകം നദികളും കായലുകളും ഉള്ള കേരളത്തിൽ ഒരു പ്രധാന വിനോദമാണ് വള്ളംകളി. അതിനോടനുബന്ധിച്ച് പ്രചാര ത്തിൽ വന്ന നാടൻപാട്ടു മാതൃകയാണ് വഞ്ചിപ്പാട്ട്. നതോന്നത വൃത്ത ത്തിലുള്ള വഞ്ചിപ്പാട്ടുകളിൽ വച്ച് കിടയറ്റ കൃതിയാണ് രാമപുരത്തു വാ ര്യരുടെ കുചേല വൃത്തം. വഞ്ചിതുഴയുന്ന താളത്തിനൊത്ത് ഗാനാത്മക മായി രചിച്ചിട്ടുള്ളതാണ് കുചേലന്റെയും ഒപ്പം കവിയുടെയും ദാരിദ്ര്യകഥ നാടകീയമായി ആവിഷ്ക്കരിക്കുന്ന ഈ കൃതി. കുചേലന്റെ ദാരിദ്ര്യം ശ്രീ കൃഷ്ണൻ അവസാനിപ്പിച്ചതു പോലെ രാമപുരത്തുവാര്യർക്ക് മാർത്താ ണ്ഡവർമ്മ മഹാരാജാവും സമ്മാനങ്ങൾ നൽകിയെന്നാണ് ഐതിഹ്യം. വാര്യരുടെ ഭാഷാഷ്ടപദി, ഗീതഗോവിന്ദത്തിന്റെ വിവർത്തനമാണ്.

## തുള്ളൽ സാഹിത്യം

തുള്ളൽ പ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവായ കലക്കത്തു കുഞ്ചൻ ന മ്പ്യാരാണ് (1705–1770) മലയാള ഹാസ്യകവി സമ്രാട്ട്. ഒറ്റക്കേൾവിക്കു ത ന്നെ മനസ്സിൽ പതിയുന്ന അയത്ന ലളിതമായ ശൈലിയിലുള്ള വാചികാ ഖ്യാന പ്രധാനമായ ദൃശ്യകലയാണ് തുള്ളൽ. ഇതിൽ നമ്പ്യാർക്ക് എതി രാളിയോ സമനോ ഇല്ല. പുരാണകഥ പറയുമ്പോഴും ഹാസ്യവിഡംബനം ഒഴിവാക്കാൻ നമ്പ്യാർക്കു കഴിയുന്നില്ല. നിത്യജീവിത സന്ദർഭങ്ങളുമായി ഇണക്കിച്ചേർത്താണ് പലപ്പോഴും അദ്ദേഹം ഹാസ്യം ആവിഷ്ക്കരിക്കു ന്നത്. ഭടജനങ്ങളുടെ പടയണിക്കു 'ചാരുകേരളഭാഷ' തന്നെ അനുയോ ജ്യമെന്നുകണ്ട് നാട്ടുമൊഴിക്ക് അദ്ദേഹം കാവ്യപ്രസക്തി നല്കി. നാല്പ തിൽപരം തുള്ളൽക്കൃതികൾ നമ്പ്യാർ രചിച്ചിട്ടുണ്ട്. ഇരുപത്തിയൊന്ന് ഓട്ടൻതുള്ളലും പതിനൊന്ന് ശീതങ്കൻ തുള്ളലും ഒൻപത് പറയൻതുള്ള ലും. വേഷവിധാന ത്തിലും പാട്ടിന്റെ ഗതിവേഗത്തിലും നൃത്തത്തിന്റെ ച ടുലതയിലുമുള്ള വ്യത്യസ്തതകളെ ആശ്രയിച്ചാണ് തുള്ളലുകളെ മൂന്നു വിഭാഗമായി തിരിച്ചിട്ടുള്ളത്. തുളളലുകൾ കൂടാതെ ശ്രീകൃഷ്ണചരിതം കാവ്യവും ഏതാനും ആട്ടക്കഥകളും ലഘുകൃതികളും നമ്പ്യാർ രചിച്ചിട്ടു ള്ളതായി വിശ്വസിക്കപ്പെടുന്നു.

## ഇതര മതകാവ്യങ്ങൾ

ക്രിസ്തുമതത്തിന്റെയും ഇസ്ളാമിന്റെയും സ്വാധീനത കലർന്ന സാഹിത്യ കൃതികൾ പണ്ടേ മലയാളത്തിൽ ഉണ്ടായിരുന്നു. മാർഗംകളിപ്പാട്ട്, റമ്പാ ന്റെ പാട്ട് എന്നിവ ഇവയിൽ പെടുന്നു. ആദ്യകാല ക്രൈസ്തവ കവിക ളിൽ ഏറെ പ്രസിദ്ധനാണ് അർണോസ് പാതിരി (1681–1732). ക്രിസ്ത്യാ

നികളുടെ ഭക്തി വർധിപ്പിക്കുന്നതിനുതകുന്ന ചതുരന്ത്യം, പുത്തൻപാന (മിശിഹാചരിതം), ഉമ്മാപർവം, വ്യാകുല പ്രബന്ധം മുതലായവയാണ് അദ്ദേഹത്തിന്റെ പ്രധാന കൃതികൾ. ഹംഗറിക്കാരനായ അദ്ദേഹം ഇവിടെ വന്ന് മലയാളം പഠിച്ച് രചിച്ച ഈ കൃതികൾ സവിശേഷശ്രദ്ധയർഹിക്കുന്നു.

## സ്വാതിതിരുനാൾ

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ പാശ്ചാത്യ സ്വാധീനതയ്ക്ക് വശംവദമായ ഭാരതത്തിലെ പ്രാദേശിക സാഹിത്യങ്ങൾ പുതിയ രൂപഭാവങ്ങൾ കൈവരിക്കാനാരംഭിച്ചു. പുതിയ സമ്പ്രദായങ്ങൾ അവലംബിച്ചുള്ള നവോത്ഥാനം ശക്തമായത് നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തോടുകൂടിയാണ്. ആംഗലവിദ്യാഭ്യാസം ആരംഭിക്കുന്നതിന് നടപടിയെടുത്ത സ്വാതിതിരുനാൾ (1813–1846) പാരമ്പര്യത്തിന്റെയും നവീനതയുടെയും സംഗമ സ്ഥാനമായിരുന്നു. സ്വാതിതിരുനാൾ ശിശുവായിരുന്നപ്പോൾ അദ്ദേഹത്തെപ്പറ്റി ഇരയിമ്മൻതമ്പി രചിച്ചതെന്നു വിശ്വസിക്കപ്പെടുന്ന ''ഓമനത്തിങ്കൾക്കിടാവോ'' എന്ന താരാട്ട് നവീന ഭാവഗാനത്തിന്റെ ഛായ ഏറെക്കുറെ ആവഹിക്കുന്നു. സ്വാതിതിരുനാളിന്റെ കൃതികളിൽത്തന്നെ പരമ്പരാഗതമായ ഭക്തിരസത്തോടൊപ്പം ആധുനികമായ ഉദ്വിഗ്നതയും ധ്വനിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ പദങ്ങളിൽ തുടിക്കുന്ന ശ്രീപത്മനാഭവിരഹോൽക്കണ്ഠ പ്രാചീനമായ നായികാനുതാപത്തോടൊപ്പം സമകാലികമായ രാജ്യഭരണ വ്യഗ്രതയുംസൂചിപ്പിക്കുന്നു.

## ഉപസംഹാരം

പലരും കരുതുന്നതുപോലെ മധ്യകാലയുഗം മലയാളസാഹിത്യത്തിൽ വെറും ഇരുട്ട് നിറഞ്ഞ കാലമായിരുന്നില്ല. തദ്ദേശഭാഷകളുടെ ഉദയവികാസങ്ങൾ കൊണ്ടും നാടൻ രൂപശില്പങ്ങളുടെ ആവിർഭാവം മൂലവും സാഹിത്യത്തിനു മുൻതൂക്കം നല്കിയ ഭക്തിപ്രസ്ഥാനത്തിന്റെ പ്രഭാവം കൊണ്ടും ധന്യവും സമ്പന്നവുമായിരുന്നു ഈ കാലഘട്ടമെന്നു നാം കണ്ടുകഴിഞ്ഞു. ചീരാമൻ, കണ്ണശ്ശൻ, ചെറുശ്ശേരി, എഴുത്തച്ഛൻ, പൂന്താനം, ഉണ്ണായിവാര്യർ, കുഞ്ചൻനമ്പ്യാർ എന്നീ സപ്തതേജസ്സുകളുടെ വാങ്മയസമ്പത്തുകൾ നേടിയ മധ്യകാല മലയാളകവിതയുടെ വിലാസവൈഭവവും ഭാവപ്രഹർഷവും ആർക്കും മറക്കാനോ നിഷേധിക്കാനോ കഴിയില്ല. ആഖ്യാനകൃതികളും ഇമ്പംകലർന്ന ഭാവഗീതങ്ങളും ചമത്ക്കാരപൂർണ്ണമായ നാട്യകൃതികളും ഭാഷാസാഹിത്യചരിത്രത്തിന്റെ ആദ്യത്തെ ഏഴു ശതകങ്ങളിലെ ഈടുവെയ്പുകളാണ്.

അയ്യപ്പപ്പണിക്കർ
ചന്ദ്രിക

# 1
# മാവേലിപ്പാട്ട്
## അജ്ഞാതകർത്തൃകം

മനുഷ്യവർഗത്തിന്റെ സമത്വത്തെയും സമൃദ്ധിയെയും പറ്റി മലയാളികൾക്കുള്ള ചിരപുരാതന സ്വപ്നം വർണ്ണിക്കുന്ന ഒരു നാടൻ പാട്ടാണ് ഇത്. ഓണക്കാല ത്തെ ഓർമ്മിപ്പിക്കുന്ന ഈ ഗാനം മഹാബലിയുടെ ഭരണകാലത്തു നിലനിന്ന ഐശ്വര്യത്തിന്റെയും നന്മയുടെയും കഥ പറയുന്നു. ആരെഴുതിയെന്നോ എന്നെഴുതിയെന്നോ അറിയില്ലെങ്കിലും മലയാളികളുടെ ദേശീയഗാനമെന്ന് ഇതിനെ വിശേഷിപ്പിക്കാം. മഹാബലിചരിതം എന്നുംപേരുള്ള ഓണപ്പാട്ടിന്റെ ഒരുഭാഗമാണിത്.

മാവേലി നാടു വാണീടും കാലം
മാനുഷരെല്ലാരുമൊന്നുപോലെ

ആമോദത്തോടെ വസിക്കും കാലം
ആപത്തങ്ങാർക്കുമൊട്ടില്ല താനും

ആധികൾ വ്യാധികളൊന്നുമില്ല
ബാലമരണങ്ങൾ കേൾപ്പാനില്ല

കള്ളവുമില്ല ചതിയുമില്ല
എള്ളോളമില്ല പൊളിവചനം

കള്ളപ്പറയും ചെറുനാഴിയും
കള്ളത്തരങ്ങൾ മറ്റൊന്നുമില്ല

വെള്ളിക്കോലാദികൾ നാഴികളും
എല്ലാം കണക്കിനു തുല്യമായി.

" " " "
" " " "

# 2

# തോറ്റംപാട്ട്

# ദാരികവധം

## അജ്ഞാതകർത്തൃകം

ദാരികവധം അടിസ്ഥാനമാക്കിയുള്ള അനുഷ്ഠാനപരമായ ആഖ്യാനമാണ് കേരളത്തിൽ ഏറ്റെ പ്രചാരമുള്ള ഈ തോറ്റംപാട്ട്. ഭദ്രകാളിയുടെ ജനനം മുതൽ ദാരികവധം വരെയുള്ള കഥ ഭക്തജനങ്ങൾക്ക് ആവേശം പകരുമാറ് വാമൊഴിച്ചടുലത കൈവിടാതെ ഈ കൃതിയിൽ ആലപിയ്ക്കപ്പെടുന്നു.

ദുഃഖിച്ചല്ലോ സ്വാമി കിടക്കുമ്പോഴെ
മൂന്നാകും തൃക്കണ്ണു തുറക്കുമ്പോഴെ
ഭദ്രകാളി അവിടെ ജനിക്കുമേതാം
ദുഃഖിച്ചല്ലോ സ്വാമി കിടന്നപ്പോഴെ
മൂന്നാകും തൃക്കണ്ണ് പൊലിപൊലിഞ്ഞ്
ഭദ്രകാളിയുംവന്നു പുറന്നപ്പൊഴെ
തൃജ്ജട പുഴുതല്ലോ അടിച്ചപ്പൊഴെ
വീരഭദ്രനും വന്നു പുറക്കുന്നുണ്ട്.
കണ്ഠാകർണ്ണനും വന്നു ചേർന്നപ്പൊഴെ
കൈലാസ്സം പാലുപോലെ കുളുർത്തു.
എന്താണെ അച്ഛതിരുവടിയും
എന്നെ വരുത്തിയ കാര്യങ്ങള്
അസ്സുരനെ പിടിപെട്ടു കൊന്നു നീയേ
അവൻ ശിരസ്സറുത്തല്ലൊ കൊണ്ടുവന്നു
എനിയ്ക്കു കാഴ്ചയല്ലോ കാണുവാന്
ദാരികൻ ശിരസ്സല്ലോ തൂക്കണമേതാം
ആ വാക്കല്ലോ തന്നെ കേട്ടും കൊണ്ട്
ഭദ്രകാളി അമ്മ മാതാവ്
വേതാളം ചുമലിലോ ഏറിക്കൊണ്ട്
നല്ലോലമണിപ്പാറയിൽ വന്ന് ഇറങ്ങിയേതാം
ആറുകാളികളല്ലൊ വിളിച്ചവര്

വെങ്കലപ്പറകയ്യിൽ കൊടുത്തുകൊണ്ട്
പറക്കുന്നത്തോചെന്നു നിന്നുകൊണ്ട്
പറയടി ഒന്ന് അടിച്ചവര്
പടവിളിയോ ഒന്നു വിളിച്ചവര്
ആവിളിശബ്ദമല്ലൊ കേട്ടുംകൊണ്ട്
അസുരനായുള്ളതോരു ദാരികന്
പന്തീരായിരം നല്ല പെരും പടമാര്
പടക്കുന്നതോ അവൻകൂട്ടിയിട്ട്
പടവിളിയോ ഒന്നു വിളിച്ചവര്
ആ വിളി മാറിയല്ലോ വിളിച്ചുകൊണ്ട്
ആ വിളി മാറിയല്ലൊ വിളിച്ചു
മാതാവിന്റെ മായകനപടകള്
ഇരുപേരുടെ നല്ലകനപടകള്
എതിരട്ടല്ലൊ പോര് ചെയ്തപ്പൊഴ്
മാതാവിന്റെ മായകന പടയോട്
ദാരികൻ പടയല്ലൊ തോറ്റുപോയി
ദാരികൻ തന്റെ ഒരു പെരുമ്പടമാര്
ദാരികൻ മുമ്പലോടി ചെല്ലുന്നുണ്ട്
രാജാവല്ലൊ ഇപ്പൊ വന്നില്ലെങ്കിൽ
പെരുമ്പടമാരെക്കുലകൊല്ലുമെതാം
ആ വാക്കോ അവൻ കേട്ടുംകൊണ്ട്
കരിങ്കച്ച ചന്തം കെട്ടിയിട്ട്
പടവാളല്ലൊ കയ്യിലെടുത്തുകൊണ്ട്
മുറ്റവെളിക്കല്ലൊ ഇറങ്ങിയപ്പൊഴ്
വനവാസംവാഴുന്ന വനമുറയാള്
മിന്നിട്ടില്ലോ ചെന്നു ചെറുത്തവള്
ഭർത്താവു പോരിനു പോകരുത്
എങ്കണവാ എന്റെ ഭർത്താവേ
ഭർത്താവു പോരിനുപോയാല്
എന്റെ മംഗല്യഹാനിയല്ലൊ വരുവതുണ്ട്
പോടിപെണ്ണെനീയ് പേ പറയാതെ
മണിമന്ത്ര ശക്തിയിങ്ങ് ഇരിക്കും കാലം
എന്നെ വെൽവതിന്ന് ആരുമില്ല
എങ്കണവാ എന്റെ ഭർത്താവെ
മണി മന്ത്ര ശ്കതിയിങ്ങ് തന്നാല്
വനവാസം വാണുഞാന് ഇരുന്നുകൊള്ളാം
മണി മന്ത്രശക്തി ഞാനും തന്നാല്

പോരിനായിട്ടു ഞാൻ പോയാല്
പോരിനല്ലൊകൂടെ ജയിക്കയില്ലെന്ന്
എന്റെ മനസ്സിലും തോന്നുമ്പൊഴ്
ദൂതുവനെ ഞാനും അയച്ചാല്
മണി മന്ത്രശക്തി ചൊല്ലിത്തരാമെന്ന്
സത്യമല്ലൊകൂടെ ചെയ്താല്
മണി മന്ത്രശക്തി ചൊല്ലിത്തരുവനുണ്ട്
സത്യമല്ലൊ അവർ ചെയ്തപ്പൊഴെ
അസുരനായുള്ളതൊരു ദാരികന്
വനവാസം വാഴുന്ന വനമുറയാളുടെ
വലഞ്ചെവിക്കോ മന്ത്രം ഊട്ടിയപ്പൊഴെ
വനമുറയാള് മന്ത്രം പടിച്ചതപ്പൊഴെ
ദാരികൻ മണിമന്ത്രം മറന്നുപോയി.
അസുരനായുള്ളതൊരു ദാരികന്
പടക്കുന്നത്തോ ചെന്നു നിന്നപ്പൊഴ്
നീലകണ്ടാർ തന്റെ പൊന്മകള്
ദാരികനെ നോക്കിക്കണ്ടും കൊണ്ട്
വിഷ്ണുമായാദേവി നോക്കിയപ്പൊഴ്
വിഷ്ണുമായദൈവത്തിരുവടിവ്
ദൂതുവൻ വേഷമല്ലൊ ചമഞ്ഞുകൊണ്ട്
വനസ്ഥലത്തോ ഓടി ചെന്നുകൊണ്ട്
വനസ്ഥലന്തട്ടിയല്ലൊ വിളിച്ചേതേ
വിഷ്ണുമായ ദൈവത്തിരുവടിവ്
വനവാസം വാഴുന്ന വനമുറയാള്
ദൂതുവനെത്തന്നെ കണ്ടുകൊണ്ട്
ദൂതുവൻ ചെവിക്കല്ലൊ മന്ത്രം ഊട്ടി
വിഷ്ണുമായ്ക്കമന്ത്രം പടിച്ചപ്പൊഴെ
വനമുറയാള് മന്ത്രം മറന്നുപോയി
വിഷ്ണുമായ ദൈവത്തിരുവടിവ്
കന്നീടെ ചെവിക്കല്ലൊ മന്ത്രമൂട്ടി
കന്നിയല്ലൊ മന്ത്രം പടിച്ചപ്പൊഴ്
വിഷ്ണുമായയ്ക്കു മന്ത്രം മറന്നുപോയി.
മേലുമൊരാകാശം നോക്കിയപ്പൊഴ്
നൂറ്റാറ് നല്ല പള്ളിവാള്
തൊണ്ണൂറ്റാറ് നല്ല തൃശൂലം
എടങ്കരത്തിലോ വന്നു തോന്നിയപ്പൊഴ്
ചങ്കൊട്ടുചക്രം നല്ല പാറവളയം

വലങ്കരത്തിലോ വന്നു തോന്നിയതോ
ഈട്ടി കടുന്തുടി വേലൊടുകുന്തം
എടങ്കരത്തിലോ വന്നു തോന്നിയതോ
ചൊട്ടാ കടത്തല വട്ടകമുനവാള്
വലങ്കരത്തിലോ വന്നു തോന്നിയപ്പൊഴ്
ചങ്കൊടുചക്രം നല്ല പാറവളയം
ഇടങ്കരത്തിലോ വന്നു തോന്നിയപ്പൊഴ്
പ്രാകൃതവേഷമല്ലൊ കലിയുറഞ്ഞ്
എഴുന്നള്ളിത്തിരുനില നിന്നപ്പൊഴ്
മൂവ്വായിരക്കോടി മൂർക്കപ്പാമ്പിന്
മുടിക്കതല്ലോ വച്ചുതരിത്തുകൊണ്ട്
നാലായിരക്കോടി നാഗപാമ്പിന്
നടുവിലല്ലോ വച്ചു തരിത്തുകൊണ്ട്
ഏഴായിരക്കോടി ഏകപാമ്പിന്
ഇടക്കിടയോ വച്ചു തരിത്തുകൊണ്ട്
ഒന്നുതല്ലോ ഒരു കുലയാന
പുഷ്പമായിട്ടുകൊണ്ട് ചൂടിയതോ
രണ്ടതല്ലൊ രണ്ടു കുലയാന
കുഴകാതിലോ ഇട്ടുതരിത്തുകൊണ്ട്
കറ്റത്താനയെ പൂട്ടിയിട്ട്
കണ്ടങ്കാളി മൂന്നുമറി മറിഞ്ഞ്
ഉച്ചയ്ക്കല്ലോ അമ്മ നിന്നുംകൊണ്ട്
ഒറ്റപ്പന്തമങ്ങ് എരിച്ചവര്
അന്തിക്കല്ലൊ അവിടെ നിന്നുകൊണ്ട്
അറകുലവിളിയൊന്നു വിളിച്ചവര്
രായക്കൊണ്ട് അവര് പകലാക്കി
പകലെക്കൊണ്ട് അവര് രായുമാക്കി
കുന്നുകൊണ്ട് അവര് കുഴിയുമാക്കി
കുഴിയെക്കൊണ്ട് അവര് കുന്നുമാക്കി
എട്ടുനാടുമങ്ങു പൊട്ടുമാറ്
അട്ടഹാസമുറവിളികൊണ്ടപ്പൊഴ്
അസുരനായുള്ളതൊരു ദാരികന്
അന്നേരം മൊഴിയല്ലൊ ചൊല്ലിയവന്
ഓടുവിനോ എന്റെ പെരുമ്പടമാരെ
വല്ലടത്തോ ഓടിപുക്കൊളിക്കാം
ആ വാക്കല്ലൊ അവര് കേട്ടുംകൊണ്ട്
കാൽമാറിയോ വീണ് ഓടിയവര്

കണ്ണുമ്മേൽ ചക്കറം കെട്ടിയിട്ട്
കാലാഴിവലയിട്ടു പൂട്ടിയപ്പൊഴ്
നിന്നനിലയിലോ നിന്നു പോയെ
പന്തീരായിരം നല്ലപെരുമ്പടമാരുടെ
ഇടനടുവിലോ ചാടി നിന്നുംകൊണ്ട്
പ്രാകൃതവേഷമല്ലൊ കലിയുറഞ്ഞ്
ഒന്നാകും വാളിളക്കം കൊള്ളുന്നമ്മ മാതാവ്
ഒരായിരം നല്ല താരികപടയുടെ
തലയറ്റുപൊടി ചിതറിയതാം
അടുക്കുന്നു മുടുക്കുന്നു കാളികളെ
എടുത്തല്ലൊ കുടർമാല ചൂടി
കുളിച്ചല്ലൊ കുരുശിയിൽ കളിച്ചവര്
പന്തീരായിരം പെരുമ്പടമാരുടെ
തലയറ്റു പൊട്ടിചിതറിയതാം
കീർത്തിപെരുത്തൊരു ദാരികന്
കാൽ മാറിവീണ് ഓടിയതാം
മാതാവും തന്റെ ഒരു കാളികള്
പിൻപിറക്കലെ കൂടിഓടി അവര്
വനസ്ഥലത്തൊ ഓടി ചെന്നവന്
കൊണ്ടുവാടി എന്റെ മണിമന്ത്രമെ
അയ്യോ എന്റെ ഭർത്താവേ
ദൂതുവൻ പക്കലല്ലോ കൊടുത്തയച്ചു
അയ്യോ പാപി എന്നെ ചതിച്ചോ നീയ്
എന്നൊരുവാക്കല്ലൊ പറഞ്ഞുകൊണ്ട്
കാൽമാറിയോ വീണ് ഓടിയവന്
ഒട്ടോളം വഴിദൂരം ചെന്നപ്പൊള്
കൂവളമരമല്ലൊ കണ്ടും കൊണ്ട്
കൂവളത്തിലോ ഓടി കേറിയവന്
മാതാവും തന്റെ ഒരു കാളികള്
മൂടരികല് ചെന്നുനിന്നുകൊണ്ട്
എന്നെയല്ലോ നീയ് കണ്ടുംകൊണ്ട്
അരുമരം കെറിയല്ലൊ ഇരുന്നാല്
നിന്നയല്ലൊകുല കൊല്ലുമെടാ
ആവാക്കല്ലൊ അവൻ കേട്ടുകൊണ്ട്
പാഞ്ഞുവലിഞ്ഞല്ലൊ ഇറങ്ങുന്നത്
കന്നിയല്ലൊ നോക്കിക്കണ്ടും കൊണ്ട്
കുത്തിച്ചാർത്തിയല്ലാ ഉടുത്തുംകൊണ്ട്

വാണ്ടു വലിഞ്ഞല്ലോ കേറിയവര്
ദാരികൻ തന്റെ കരത്തലമേൽ
പിടിപെട്ടോളമ്മ വനങ്കുഴലാള്
ആഴി എടുത്തക്കടകം വച്ച്
ഓതിരം വച്ചു പിടിച്ചൊരു കാളി
മേലുമൊരാകാശത്തിനെടുര ന്തറിഞ്ഞു
ആ വരവ് അതുകണ്ടമ്മ
ത്രിശൂലമുയർത്തിപ്പിടിച്ച്
ത്രിശൂലത്തിനിടമുനക്കുദാരികൻ വന്നുറച്ചു
ത്രിശൂലമുയർത്തിപ്പിടിച്ചും കൊണ്ട്
ദാരികൻ പറഞ്ഞൊരു വാക്കുകള്
ദാരികനോട് ചോദിച്ചേതാം
കൊല്ലരുതമ്മെ കൊല്ലരുത്
അരൻ തിരുമകളെ കൊല്ലരുത്
അടിയനെ വെട്ടിക്കൊന്നില്ലെങ്കിൽ
പലതരം നേർച്ചയും തരുവതുണ്ട്
തോറ്റം പാട്ടുനേർച്ച ഞാൻ തരുവനുണ്ട്
ചിങ്കിപ്പാട്ടു നേർച്ചയും തരുവനുണ്ട്
പൊന്നാരതൂക്കം തരുവനുണ്ട്
പൊഞ്ചൂരലോട്ടം തരുവനുണ്ട്
കാളകെട്ടു നേർച്ച തരുവനുണ്ട്
കുതിരകെട്ടു നേർച്ച തരുവനുണ്ട്
കോഴി വെട്ടി കുരിശി തരുവനുണ്ട്
ആടുവെട്ടി കുരിശി തരുവനുണ്ട്
കീർത്തിപെരുത്തൊരു ദാരികനെ
ശൂലത്തും മുനയിന്ന് ഇറക്കി
തൃപ്പാദത്തിക്കിടത്തി
വേതാളിയെ വിളിച്ചു
തിരുമുമ്പെ ഓടിചെന്നു
മിന്റി ഒതുക്കിമുട്ടും കുത്തി
തിരുമുമ്പലവിടെ ഇരുന്നപ്പൊഴ്
വേതാളി തന്റെ വായ്ക്കു നേരെ
ദാരികൻ ശിരസല്ലോ പിടിച്ചുംകൊണ്ട്
പള്ളിവാളുവലക്കയ്യില് ഉറപ്പിച്ചിട്ട്
ദാരികൻ ശിരസ്സല്ലൊ കണ്ടിച്ചിട്ടു
പട്ടിലല്ലോ കൂടെ പൊതിഞ്ഞെടുത്ത്
തിരിഞ്ഞുടനെ അങ്ങുനോക്കിയപ്പൊഴ്

കണ്ടാകർണ്ണൻ ദൈവത്തിരുവടിവ്
പിൻ പിറക്കലൊകൂടെ നില്പതുണ്ട്
കണ്ടാകർണ്ണൻ കയ്യിൽ കൊടുത്തിട്ട്
ദാരികന്റെ ഒരു തൊലി പൊളിച്ച്
പൂന്തുകൽ മണിയാട ചാർത്തികൊണ്ട്
ദാരികൻ തന്റെ ഒരു കയ്യും കാലും
കട്ടിലിക്കാലാകെച്ചമച്ചവര്
ദാരികന്റെ ഒരു കത്താളടുത്ത്
കുടുന്തുടിയാടിയല്ലൊ കളിച്ചവര്
ദാരികന്റെ ഒരു എല്ലുലുമ്പും
കത്തിരി കോത്തിരി ചമച്ചവര്
ദാരികന്റെ ഒരു നാടി നരമ്പ്
തിരുവാഴി മോതിരം വളച്ചവര്
ആറു മുളമുള്ള ദാരികനെ അമ്മ
അഞ്ചുമുളമാകെ വെട്ടിയതോ
അഞ്ചു മുളമുള്ള ദാരികനെ അമ്മ
നാലു മുളമായി വെട്ടിയതോ
നാലു മുളമുള്ള ദാരികനെ അമ്മ
മൂന്നു മുളമായി വെട്ടിയതോ
മൂന്നു മുളമുള്ള ദാരികനെ അമ്മ
രണ്ടു മുളമായി വെട്ടിയതോ
രണ്ടു മുളമുള്ള ദാരികനെ അമ്മ
ഓരു മുളമാക വെട്ടിയതോ
ഓരു മുളമുള്ള ദാരികനെ അമ്മ
കണ്ടം തുണ്ടം വെട്ടിയതോ പിന്നെ
കായംകായമരിഞ്ഞോതോ പിന്നെ
കാളിക്കും കൂളിക്കും കൊടുത്തോതോ
അവൻ ശിരസ്സറുത്തല്ലൊ കൊണ്ടുചെന്ന്
ശ്രീ മഹാദേവൻ തിരുവടിവിന്
നിത്യതൃക്കാഴ്ച കാണുവാന്
ദാരികൻ ശിരസ്സല്ലൊ എടുത്തും കൊണ്ട്
അരയാലിൻ വലംകൊമ്പിൽ തൂക്കിയിട്ട്
വേതാളി ചുമലിന്നു ഇറങ്ങിക്കൊണ്ട്
അച്ചന്റെ മുമ്പിലോടി ചെന്നൂ നിന്ന്
പൊൻമകളെത്തന്നെ വിളിച്ചുംകൊണ്ട്
മന്ത്രശാല തന്റെ തന്നകത്ത്
പൊൻമകളെകൊണ്ട് നൃത്തിയിട്ട്

കുഞ്ഞായിട്ട് സ്വാമി നൃമ്മിച്ച്
പൂത്തട്ടവും കയ്യിൽ കൊടുത്തുകൊണ്ട്
പൂവണിവനത്തിലോ ചെന്നൂ നിന്ന്
പൂവുഇറുത്തു നീയ്കളിച്ചുകൊള്ള്
ഉൾക്കണ്ണാലെ ഞാന് നോക്കുമ്പോഴെ
എന്റെ മുമ്പലോ നീയേ വരണമല്ലൊ
പൂവണി വനത്തിലോ ചെന്നു
പൂവിറത്തു നിന്നും കളിക്കുന്നുണ്ട്



# 3
# കൃഷിപ്പാട്ട്
## പോകണ്ട പോകണ്ട മാതേവനാരേ!
### അജ്ഞാതകർത്തൃകം

മാതേവനാരും മാതേവിപ്പെണ്ണും തമ്മിലുള്ള സംഭാഷണത്തിന്റെ രൂപത്തിലാണ് കളിയും കാര്യവും ചേർന്ന ഈ നാടോടിപ്പാട്ട്. ഗ്രാമീണ ജീവിതത്തിന്റെയും കർഷകവൃത്തിയുടെയും ദൃശ്യസൂചകങ്ങൾ ഇതിൽ കാണാം.

ഞാം പോട്ടെ ഞാംപോട്ടെ മാതേവിപെണ്ണേ
വട്ടക്കുടയിങ്ങെടുത്തോണ്ടു വായോ
പൊൻചൂരക്കോലിങ്ങെടുത്തോണ്ടു വായോ.
പോകണ്ട പോകണ്ട മാതേവനാരേ
കുളിപ്പാം കുളമുണ്ടു കളിപ്പാം കളമുണ്ട്.
ഞാംപോട്ടെ ഞാംപോട്ടെ മാതേവിപെണ്ണേ
വട്ടക്കുടയിങ്ങെടുത്തോണ്ടു വായോ
പൊൻചൂരക്കോലിങ്ങെടുത്തോണ്ടു വായോ
പോകണ്ട പോകണ്ട മാതേവനാരേ
കഞ്ഞികുടിയും കഴിഞ്ഞോണ്ടു പോകാം
വെറ്റിലയമൃതും കഴിഞ്ഞോണ്ടുപോകാം.
ഞാംപോട്ടെ ഞാം പോട്ടെ മാതേവിപെണ്ണേ
കാരാളും കരിമ്പോത്തും പാടത്തുവേല
ഏരോടെയെരുത്തിലും പാടത്തുതന്നെ.
ഉച്ചക്കുരിയരി ഉണ്ണണം തേവോ-
പോകണ്ട പോകണ്ട മാതേവനാരേ!
ആളുമടിയാരും പാടത്തുതന്നെ
കുഞ്ഞുള്ള തള്ളയും പാടത്തുതന്നെ
മുത്തിമുതുക്കിയും പാടത്തുതന്നെ
ആളുമടിയാരും പാടത്തുവേല
പോകട്ടെ പോകട്ടെ മാതേവിപെണ്ണേ.

പോകണ്ട പോകണ്ട മാതേവനാരേ
കുളിപ്പാം കുളമുണ്ടു കളിപ്പാം കളമുണ്ട്.
ആളുമടിയാരുമെന്നെപ്പിരാകും
കുഞ്ഞുള്ള തള്ളമാരെന്നെപ്പിരാകും
കാരാളും കരിമ്പോത്തുമെന്നെപ്പിരാകും
മുത്തിമുതുക്കികളെന്നെപ്പിരാകും
'കൊട്ടയും കൂലിയും' ഞാം ചെന്നേയുള്ളു.
വട്ടക്കുടയിങ്ങെടുത്തോണ്ടുവായോ
പൊൻചൂരക്കോലിങ്ങെടുത്തോണ്ടു വായോ
പോകട്ടെ പോകട്ടെ മാതേവിപെണ്ണേ!



# 4
# വാതിൽതുറപ്പാട്ട്

## അജ്ഞാതകർത്തൃകം

ഗാർഹികാചാരങ്ങൾ അടിസ്ഥാനമാക്കിയുള്ള ഒരു നാടോടി ഗാനരൂപമാണ് വാതിൽതുറപ്പാട്ട്. നവദമ്പതിമാരെ മണവറയിൽ നിന്ന് വിളിച്ചുണർത്തുന്ന ചടങ്ങാണ് ഇതിന്റെ സന്ദർഭം.

മങ്കതങ്കും മണവറയിൽ മണവാളൻ കതകടച്ചു
എങ്കും പുകൾപെറ്റവനേ എന്നുടയ മണവാളാ!
സന്തോഷാൽ മാവിതാനും തന്നുടയ മങ്കമാരും
താശിയോടെ നീയടച്ച മണവറേടെ വാതൽ ചുറ്റും
പേരാരം പൂണ്ടപെരുന്തായാർ വന്നു വാതൽ മുട്ടി.
മണിമോതിരക്കൈയാലേ മാവിവന്നു വാതൽ മുട്ടി
ഉറ്റോരു ചേട്ടത്തി വന്നുതവിയോടെ വാതൽ മുട്ടി.
പെറ്റതായാർ മണിവിളക്കും പിടിച്ചുനിന്നു വാതൽമുട്ടി.
"വട്ടകയും കിണ്ടി തരാം; വട്ടമൊത്ത താലം തരാം;
കട്ടിൽ തരാം; മെത്ത തരാം; കണ്ടിരിപ്പാൻ വിളക്കുതരാം.
പട്ടുചേല ഞാൻ തരുവേൻ ഭംഗിയൊത്ത മേൽവിതാനം.
ഇഷ്ടമൊത്തോരെൻ വകയും ഇതത്തിനൊടേ ഞാൻ തരുവേൻ;
ഒത്തവണ്ണം ഞാൻ തരുവേൻ ഒന്നിനൊന്നും കുറവില്ലാതെ.
എൻമകനേ! മണവാളാ! മണവറതൻ വാതൽ തുറ."

# 5

# കുറത്തിപ്പാട്ട്

## കുറവനും കുറത്തിയും

### അജ്ഞാതകർത്തൃകം

കുറത്തിപ്പാട്ടുകൾ പലതരമുണ്ട് പല ഈണത്തിലുമുണ്ട്. സംശയാലുവായ കുറവനും ബുദ്ധിശാലിനിയായ ഭാര്യ കുറത്തിയും തമ്മിലുള്ള ഈ സംഭാഷണം ഊറിച്ചിരിക്കാൻ വക നൽകുന്നു.

ചീമിത്തിരുകിയ പീലിത്തലമുടി-
യെങ്ങനളിഞ്ഞിതെടീ കുറത്തീ ?

ഇല്ലില്ലം കാവിലൊരില്ലിക്കുപോയപ്പം
മുള്ളാലളിഞ്ഞിതെടാ കുറവാ!

ഞാനിതൊന്നും മറിമായമറിഞ്ഞില്ലേ
പഞ്ചവർണ്ണക്കിളിയേ, കുറത്തീ.
നെറ്റിയ്ക്കു തൊട്ടൊരു ചന്ദ്രവർണ്ണക്കുറി-
യെങ്ങനെ പോച്ചിതെടീ കുറത്തീ?

വഴിയേറെ നടന്നിട്ടും വെയിലേറെക്കൊണ്ടിട്ടും
വേർപ്പാലെ പോച്ചിതെടാ കുറവാ!

മൂക്കേക്കിടന്നൊരു മുക്കാണിമുക്കൂത്തി-
യെങ്ങനെ പോച്ചിതെടീ കുറത്തീ?

മൊന്തയിൽ നീർവെള്ളം കോരിക്കുടിച്ചപ്പം
അങ്ങനെ പോച്ചിതെടാ കുറവാ.

ചുണ്ടപ്പഴം പോലിരുന്നോരു ചുണ്ടിന്റെ
ചന്തം കുറഞ്ഞതെന്തേ കുറത്തീ?

അമ്പുക വീട്ടിലെ ച്ചക്കര മാവേലെ
മാങ്ങാ കടിച്ചിതെടാ കുറവാ.

കഴുത്തേക്കിടന്നൊരു കനകവളമുത്ത്
എങ്ങനെ പോച്ചിതെടീ കുറത്തീ?

കാട്ടിക്കുറുംകുറ്റി ചുറ്റിപ്പിഴുതപ്പം
പൊട്ടിച്ചു പോച്ചിതെടാ കുറവാ.

ഞാനിതൊന്നും മറിമായമറിഞ്ഞില്ലേ
പഞ്ചവർണ്ണക്കിളിയേ കുറത്തീ.



# 6
# തെക്കൻപാട്ട്
## ഇരവിക്കുട്ടിപ്പിള്ളപ്പോര്
### അജ്ഞാതകർത്തൃകം

**തെക്കൻ** പാട്ടുകളിൽ വച്ച് ഏറ്റവും പ്രചാരം സിദ്ധിച്ചിട്ടുള്ളതാണ് **ഇരവിക്കുട്ടി പ്പിള്ളപ്പോര്** : വില്ലടിപ്പാട്ട്. 1625-ാമാണ്ട് വേണാടിനെ ആക്രമിച്ച മധുരപ്പടയോട് യുദ്ധം ചെയ്ത് വേണാടിന്റെ പ്രധാനമന്ത്രിയായിരുന്ന ഇരവിക്കുട്ടിപ്പിള്ള കണിയാങ്കുളത്തുവച്ചു വീര ചരമമടഞ്ഞതിനെ ആധാരമാക്കിയാണ് ഈ വില്ലടിപ്പാട്ടിന്റെ രചന. രചനാകാലം തിട്ടമായി പറയുവാൻ സാധ്യമല്ലെങ്കിലും 1625-നു ശേഷമാണെന്ന് കരുതാം.

1

(ഇരവിക്കുട്ടിപ്പിള്ള പടയ്ക്കു പുറപ്പെടുമ്പോൾ അമ്മയും ഭാര്യയും തടസ്സം പറയുന്ന ഭാഗമാണ് ചുവടെ ചേർക്കുന്നത്. ആദ്യം അമ്മ തടയാൻ ശ്രമിക്കുന്നു)

എൻ മകനേ എന്നിരവി ഇൻറുപടൈ പോകാതെടാ
കർമ്മവിനൈപൊല്ലാതു കേളുമെടാ എൻമകനെ
വല്ലാതെ കനവുകണ്ടേൻ വരും പലങ്കളെപ്പടിയോ
വാതുക്കൽ നീരാഴിവരമ്പിടിന്തു നിവരക്കണ്ടേൻ
ആലുമരം മൂട്ടോടെ അടിനകണ്ടു വിഴവും കണ്ടേൻ.
നരിയും വന്തു കോഴിയെത്താൻ നടുങ്കപ്പറ്റി പിടിയ്ക്കക്കണ്ടേൻ
പുലിയും ഒരു ആട്ടുത്തിരൾ പതുങ്കിപ്പറ്റിപ്പിടിയ്ക്കക്കണ്ടേൻ
തിരളാനക്കൂട്ടമതൈ ഒരു ചിങ്കം പറ്റി കൊല്ലക്കണ്ടേൻ
നാൻ വളർത്തകിളി അന്നത്തെ ഒരു നല്ലുരകം തീണ്ടക്കണ്ടേൻ
പെരുതാന കീരിയെത്താൻ ഒരു വിഷനാകം തീണ്ടക്കണ്ടേൻ
കൊത്തളം ചേരിലങ്കമതിൽ ഒരു കൂവ ഇരുന്തഴവും കണ്ടേൻ.
**കൂവയല്ലാ അഴുതതുമേ അയ്യോ കുറ്റുവൻ കാൺ എന്നിരവി**
**കൂറ്റുവനോ മാറ്റാനോ ഉന്നെ കൊല്ലവന്ത ചത്തുരുവോ?**

പന്തിയിലേകെട്ടിനിന്റ വന്നപരിയിനുടതണ്ടൈ വെട്ടി
പന്തിയിനിൽ ഉൾപ്പുകുന്തു മറവർ കൊടുപോകക്കണ്ടേൻ
.കൽക്കുളത്തിൽ മകതേവർ വഞ്ചികാവലവർ തിരുനാളിൽ
ആറാനതിരുനാളിലവർ അമണർകഴുവേറ്റക്കണ്ടേൻ
ഏഴാനതിരുനാളിൽ അയ്യോ എരുത്തി നിൻമേൽ നടത്തിടുവാൾ.
എട്ടാന തിരുനാളിൽ തേർ ചട്ടമുടനലങ്കരിത്തു
ഒൻപതാന തിരുനാളിൽ അമ്മ ഉമയുമൊരു തേരേറി
പത്താന തിരുനാളിൽ തേർ പവനിവരക്കണ്ടേൻ നാൻ.
വലിത്തുവന്ത തേരിനുട അന്ത വണ്ടിനാലും ഉടൻ തിരിയ
തിരിത്തവണ്ടി താൻ തെറിത്തു അയ്യോ തേർ ചായ്ന്തുവരും പോതിൽ
തലയലങ്കാരം മുറിന്തു പൊന്നും താഴികുടം ഉടയക്കണ്ടേൻ
അല്ലാമൽ കണ്ടകനാ ഇന്നും അനേകമുണ്ടും ഉന്നാണേ.

(അമ്മയുടെ വാക്കുകൾക്ക് മകൻ മറുപടി പറയുന്നു. തുടർന്ന് ഭാര്യ വന്ന് അപേക്ഷിക്കുന്നു)

എത്തിനൈതാൻ വിലക്കിനാലും ഇരവി പടൈ പോറെനെന്റാൾ.
മത്തിരിക്കവേണ്ടാമേ മാതേ പടൈപോറേനെന്റാൾ.
ഏഴുകടൽപ്പാലേ ഇരുമ്പറയും പൂട്ടിവെയ്ത്തു
ഇരുമ്പറക്കുള്ളിരുന്നാലും എമനുടയാ തൂതർവന്താൽ
ഇല്ലെയെൻറാൽ വിടുവാർകളോ?

തായാർ ചെല്ലേക്കേളാമൽ പിള്ളെ താർകുഴലേ ഏതി വിട്ടാൾ
വാടിനീ പെൺകൊടിയേ ഉന്തൻ മണവാളൻ പാടെ പോറാൻ
നാൻവിലക്കൈ കേളാമൽ ഉന്തൻ നായകനാർ പടൈ പോറാൻ
കാൽപിടിത്തു മുറമയിട്ടു എന്തൻ കൺമണിയേ! വിലക്കിടെടീ

കേട്ടപോതന്തപെൺകൊടിയും കെടുമതിയോവെന മൊഴിന്താൾ
പഞ്ചരത്ന ചേല തന്നെ പയ്ന്തൊടിയാൾ കൊയ്തുടുത്തു
വാർമിഴിക്കു മൈയെഴുതി മിഞ്ചും കുടം താനശയ
കൊഞ്ചി ചില്ലെ പോൽ നടയായി കൊടിയിടയാൾ പുറപ്പെടുവാൾ
കാലുക്കുവീരതണ്ടൈ അതുക്കിണങ്കും കൈയ്ക്കു വളൈ
പൊൻപോലെ കുടൈ പിടിത്തു മെല്ലിനല്ലാൾ പിള്ളെ മുന്നേ
മങ്കനല്ലാൾ വന്തു നിൻറു മന്തിരിയോടേതോ ചെൽവാൾ.

(ഭാര്യ)

എൻകണ്ണേ! പർത്താവേ! നീർ ഇൻറു പടൈ പോകവേണ്ടാം
കർമ്മവിതിപൊല്ലാതു കനവുകണ്ടതിൻ പലങ്കൾ

നേറ്റിരാവു പഞ്ചണയിൽ നിത്തിരതാൻ ചെയ്കയിലേ
പാത്തിരിക്കച്ചനിയൻ വന്തു പർത്താവെക്കൊടുപോകക്കണ്ടേൻ
മങ്കിലിയം ഇഴൈപെരുകി മടിമീതിൽ വിഴവും കണ്ടേൻ.
വാചലിലേ നിന്റപനൈ വന്തുവിഴുന്തഴിയക്കണ്ടേൻ
മുൻവായിൽ മുത്തുരുകി മുന്തിയിലേ മുടിയക്കണ്ടേൻ.
നാൻ വളർത്ത കിളി അന്നത്തെ നല്ലുരകം തീണ്ടക്കണ്ടേൻ
പൊന്നിലങ്കംമെത്തയിലേ പുക എഴുന്തുപറ്റക്കണ്ടേൻ
കണ്ട കണ്ട ചൊപ്പനങ്കൾ കാവലർക്കു പൊല്ലാതു.

(ഇരവി):

ഏന്തിഴയാൾ മൊഴികേട്ടു ഇരവിയുമോ ഏതോ ചൊൽവാർ
മത്തരിക്കവെണ്ടാമേ മങ്കയരേപോയ് വാറേൻ
ഏഴുകടൽക്കപ്പാലേ ഇരുമ്പറയും കൂട്ടി വൈത്തു
ഇരുമ്പുറക്കുള്ളങ്കിരുന്തു എപ്പടി താൻ കാത്താലും
എമരുടയതൂതർ വന്താൽ ഇല്ലെയെൻറാൽ വിടുവാരോ
മത്തരങ്കൾ വേണ്ടാംകാൺ എഴുതിന വിതി പഴുതാമോ
വിളയ്ന്തപയിലറുപ്പതുക്കു വിതനപ്പെടവേണ്ടാമേ
മന്നരുമുന്നേമൊഴികൊടുത്താൽ മാറിനിൽപ്പതാൺമയല്ല
എൻതരത്തിൽ മന്തിരിമാർ എല്ലോരും പടൈപോക
നാൻതനിത്തു ഇങ്കെനിൻറാൽ നകയാരോ എന്നെമന്നർ
എന്നോടേ വിലക്കാതെ പൂങ്കൊടിയേ നാൻ പോറേൻ.

(ഭാര്യ)

ഇന്നുമൊൻറുചൊല്ലക്കേളും എന്നെവളർത്തപർത്താവേ!
പത്താം ചനി പിടിത്തു പതിയിളക്കും കാലമിതു
കണ്ടകനാവത്തനയും കാവലർക്കു പൊല്ലാതു
വിത്താരമലർമാർവാ വിരൈന്തുപടപോകവേണ്ടാം.

(ഇരവി)

വാറവിതി എങ്കിരുന്തും വന്തിടും കാൺമങ്കയരേ
കൊടിയിടയേ പോ നീയെൻറു കൊത്തളത്തിനുൾപ്പുകുന്താർ.

**(ഇരവിക്കുട്ടിപ്പിള്ള യുദ്ധത്തിൽ കൊല്ലപ്പെട്ട വിവരം അറിയുന്ന അമ്മയും ഭാര്യയും വിലപിക്കുന്നു:)**

**(മാതൃവിലാപം)**

താഴക്കുടിതനിലേ താന്നിയറമൂലയിലേ
പിള്ളെ പട്ടുവിഴുന്തതിനാൽ പെൺകൊടിയും പുലമ്പലുറ്റാൾ;
അഴുതാളേ തായാരും അരുമ മകൻ പാടുകണ്ടു:
പഴുതറവേ ഉന്നയും നാൻ പടൈകൊടുത്തങ്കിരുപ്പേനോ
മുടികിവെട്ടി അരശാള ഉനക്കു വിതിമുകിന്തില്ലയോ?
നീകറ്റ തൊഴിൽ ചെയ്തില്ലയോ? കയ്യിലുടവാളില്ലയോ?
ഇലങ്കം ഇരുൾ ഉറന്തതുപോൽ അമ്മ ഈശ്വരിയാൾ വെറുത്താളോ?
ചതിത്താളോ ഉൻ വെട്ടും പരിചകളും മാറാപ്പുപ്പൂണികളും
വെട്ടിവിളയാട ഉനക്ക് വീതി ഇടം പോന്തില്ലയോ?
താഴക്കുടിതനിലേ താന്നിയറ മൂലയിലേ
വേളയമായ് മന്തിരിമാർ മികവെ ഉന്നെ ചതിത്താരോ?
വാഴ്ന്തുപട പോനതൊരു വീരമന്നൻ ചതിത്താരോ?

ചതിത്തുടനെ മന്തിരിമാർ തക്കമലൈ ഏറിടവും.
എന്നുടയപൊല്ലാപ്പോ ഈശ്വരനാർ കല്പനയോ?
പരികലത്തെ മറന്തായോ? എന്നിരവി പടൈ വിട്ടെ ഇഴന്തായോ?
മരുവി ഉന്നൈ പിരിയാത മങ്കയരൈ മറന്തായോ?
തെക്കേപുരതനിലെ എന്നിരവി തേവാങ്കമെത്തയിലെ
പത്തുമാതാവും പാപി ഉന്നൈനാൻ ഏറ്റെടുത്തേൻ
പെറ്റവയറെരിയുതയ്യോ പേതലിത്തു മരുകുതയ്യോ
ഊരാരെ നോവാനേൻ എൻ ഉൾവിനയെനോകാമൽ
ഉറക്കമോ എന്നിരവി നാൻ ഉന്നെയല്ലോ തേടുകിറേൻ
മേക്കേപ്പുര തനിലേ മെല്ലിനല്ലാൾ തനിത്തിരിക്ക
മായവഴി പോനതെന്നാ? എന്നുടയപൊൻമകനേ!
വടക്കേപ്പുരതനിലേ ഉൻ മാതളംപൂമെത്തയിലേ
മായ ഇരുൾ ഉറന്തുനീ മായ വഴി പോനതെന്ന?
തെക്കേപ്പുരതനിലേ ഉൻ തേവാങ്കുമെത്തയിലേ
തേൻമൊഴിയാൾ തനിത്തിരിക്ക നീ തേശവഴി പോനതെന്ന?
നാട്ടിൽ പറയർകളും നമ്മൂരിൽ വള്ളർകളും
തീണ്ടാതചാതിയെല്ലാം എന്നിരവി ഉൻമുടിയെതൊട്ടാരോ?

തൊട്ടാരോ ഉന്നുടയ തൂയത്തിരുമേനിയെത്താൻ
പൊട്ടാനമാർ പഴകാ എന്നിരവി പോർക്കളത്തിൽ മടിന്തായോ?
ആറുവനോ ആറുവനോ നാൻ അരുംകടലിൽ വിഴുമളവും
തേറുവനോ എന്നിരവി എൻ തീവിനകളെന്നാറും?
പൂവിട്ട ഉറുമാലും പൊന്നിട്ടകച്ചകളും ഇനിനാനും കാണുവനോ?
തേയ്പിറപോൽ നെറ്റിയും ഉൻ തിരുപുരുകിൻ വടിവഴകും
ചെമ്പൻ മണിമുടിയഴകും ഉൻ തിലർവടി പൊട്ടഴകും
വെയ്യവേന്തൻ ഒളിവതുപോൽ വന്ന മുറ്റകഴുത്തതിലേ
വൈരമണി മാലകളും മാവിലിട്ട ചന്തനവും
വരിക്കുറിയും പൊട്ടഴകും കയ്യിലിട്ടു മുറുക്കുവളൈ.

കയ്യിൽ വീരചങ്കലയും ഒറ്റപ്പരുമുറിയും
ഉല്ലാസകച്ചകെട്ടും എന്നിരവി കാണേനേ
ഉൻമുന്നേ മന്തിരിമാർ എല്ലോരും താൻ കൂടി
വന്ന മുറ്റ ഇലങ്കമതിൽ വന്തു തൊഴിൽ ചെയ്തില്ലയോ
കനമാനവടിവഴകൻ എന്നിരവി നീകച്ചകെട്ടി എണ്ണയിട്ടു

കച്ചകെട്ടി എണ്ണയിട്ടു കരുവുടവാൾ തൊഴുതെടുത്തു
ഇച്ചയുടൻ പരിശയുമായ് ഇലങ്കമതിൽ ഉൾപ്പുകുന്തു
വാങ്കിമെല്ലെതടുത്തുവെട്ടും വാത്താരം കേളേനേ
എണ്ണയിട്ടു കച്ചകെട്ടി ഇലങ്കമതിൽ പോം പൊഴുതു
ഉൻവന്ന ചാമരങ്കളും വടിവഴകും കാണേനേ
കാണേനേ ഉന്നുടയകട്ടഴകും ഒറ്റലയും
പൂത്താനമാർവഴകാ നീപോർക്കളത്തിൽ മടിന്തായോ?
നേശമുള്ളപോർവഴകാനീയിറന്ന പോതേ നാൻ
വാശമില്ലാ പൂവാനേൻ മണ്ണിഴന്തമരമാനേൻ
ഞാണിഴുന്തവില്ലാനേൻ ഇണവിഴുന്ത പ്രാവാനേൻ
തട്ടുപ്പരിചയുമായ് താമരപ്പൂ പൊന്തിയുമായ്
വെട്ടിവിളയാട ഉനക്കു വീതി ഇടം പോന്തില്ലയോ
പട്ടുകച്ചെകെട്ടി എന്നിരവി പടൈക്കുപോം പൊഴുതു
എട്ടു വീട്ടു നായകന്മാർ എഴുന്നഴുത്തെമ്പാരെല്ലാരും
പരിശൈകഴറ്റിവൈത്തു വിവരമായ് തൊഴുതെടുത്തു
ഇലങ്കം അടൈത്തു നീ ഇത്തൂരം പോനതെന്ന?
വിൽപിടിത്ത കൈയിൽ ഇച്ചറടും അമ്പുകെട്ടുമായ്
കറ്റതൊഴിൽ ചെയ്തില്ലയോ കയ്യിലുടവാളില്ലയോ

കൈപിടിത്തമങ്കയരേ എന്നിരവികലന്തുവരകാണേനേ
പൂചെപ്പുര തനിലേ എന്നിരവി പോകവരകാണേനേ

എല്ലാരാച്ചിയത്തും ഇല ഉതിര കാറ്റടിക്കും
എന്നുടയ ഏകാന്ത മണ്ടലത്തിൽ വഞ്ചനകൾ ചെയ്താരോ?
ആനൈ ഇതു ആനൈ അഴകുള്ള പോരാനൈ
വീര്യമുള്ള പോരാനൈ എന്നിരവി വിഴുന്തടിത്തു ചരിന്തായോ
വില്ലെച്ചരടുമിട്ടു മേവിയതോർതങ്കപ്പിടിയുമായ്
ഒള്ളിയചെറുക്കനുമായ് വരും പകനി കാണേനേ
വെള്ളിക്കരെണ്ടകവും എന്നിരവി വേകിട്ടചുണ്ണാമ്പും.
അഴകിലിളംപാക്കും കൈമാറുവെറ്റിലയും
തീർന്തിതോ എന്നിരവി ഉൻ തിരുമുടിയെ തൊട്ടാരോ
ഉല്ലാസമായ് എന്നിരവി ഉടുത്തൊരുങ്കി പോംപൊഴുതു
കണ്ടവർകൾ അത്തിനയും കണ്ണാശൈ കൊണ്ടാരോ
മുകത്തിൽ വൈരക്കുറിയും മുകത്തിൽ നാമക്കുറിയും
കാമനിലും വടിവഴകൻ എന്നിരവി വരും പകനി കാണേനേ?
കുതിരൈമെടിന്ത ഇടം എന്നിരവി കൈയേറമാട്ടാതോ?
തലവെട്ടവരും പോതു എന്നിരവി കൈയിൽ ഉടവാളില്ലയോ?
പത്ത്രകാളി ഉന്നൈ പഴുതറവെ ചതിത്താളോ?
പാവത്തുക്കേതുവാക ലോകവഞ്ചനകൾ ചെയ്താരോ?
വന്തുതോ ഇന്നും എന്നുടയപൊൻ മകനേ
കാട്ടിൽ വരും പൊഴുതു എന്നിരവി കള്ളർ കണ്ടാൽ വിടുവാരോ?
തേശത്തിൽ എന്നിരവി തിശൈകുറകൾ കണ്ടേനോ
കൽക്കുളത്തിൽ മകതേവർ കാവലവർ തേരോടും പോതു
മന്തിരിമാരിരുപുറവും വാൾ പൂട്ടി ചേവിക്കവും
ആറാന തിരുനാൾക്കു എന്നിരവി അവിണർകഴുവേർ വിനയും
ഏഴാനതിരുനാളിൽ എന്നിരവി ഇതത്ത പരിയേറുവായേ
എട്ടാനതിരുനാളിൽ എന്നിരവി എരുതുമേൽ നടന്തിടുമൻ
ഒൻപതാന തിരുനാളിൽ ഉമയുമൊരു തേരേറി
പത്താനതിരുനാളിൽ ചാമി പതിയിലേ എഴുന്തരുള
വലത്തുവൈത്തു ഇടത്തിരുക്കും വരും പകനി കാണേനേ
മന്തിരിമാരിരുപുറവും ഉൻവാൾ പൂട്ടിസേവിക്കവും
തെന്നവനേ എന്നിരവി ചെയിത്തുവര കാണേനേ.
മേടയിലേ പാത്തിരുന്തു എന്നിരവി ഏങ്കി ഇരുന്തഴുകിറേൻ കാൺ
വയലോ ഉനക്കുറുതി കുളവരമ്പോ തക്കതലം?
ഇന്തപ്പടി ചൊല്ലിയല്ലോ ഇരവി തായാരഴുതിടവേ
തായാരും അഴുതിടവെ പിള്ളൈതാർ കുഴലും ഓടിവന്താൾ.

(പത്നീവിലാപം)

ഏഴൈയെന്റ എന്നൈവിട്ടു ഇറന്തീരോ എൻകണവാ
മഞ്ചക്കുറിമറന്തേൻ മണമുള്ള പൂ മറന്തേൻ
എണ്ണെക്കുളിമറന്തേൻ എങ്കൾ വിതിപൊല്ലാതു
നിത്തവെള്ളെ നാൻ മറന്തേൻ നീരിറന്ത പോതേ താൻ
വാചമില്ലാ പൂവാനേൻ മണവാളനിറന്ത പിൻപു
നേശമുള്ളക്കുറിപലങ്കൾ നീർപടൈക്കുംപോം പൊഴുതു
അപ്പൊഴുതേചൊന്നേനേ നീരറിയാമിൽ പോനീരേ
മെപ്പുടനെ കരുവലത്തെ വിരവാലിരുകൈവാരി
ചെപ്പമുടൻതന്തകയ്യിൻ ചിറപ്പൊരുനാൾ കാണേനേ

കാണേനേ ഉമ്മുടയകട്ടഴകും ചിത്തിരവും
ആയാർ വായഴകും ഉമ്മുടയ അമൃതമൊഴിവാർത്തകളും
നാമക്കുറിയഴകും നല്ലകൊണ്ടൈ തന്നഴകും
വെള്ളിക്കരണ്ടകവും വേകിട്ട ചുണ്ണാമ്പും
ഒള്ളിയച്ചെറുക്കനുമായ് ഉല്ലാസക്കുടക്കീഴേ
മന്നവനെ മുകം കാട്ടിവരും പകനി കാണേനേ
കച്ചകെട്ടി എണ്ണയിട്ടു കട്ടിയലും തൊഴുതെടുത്തു
ഇച്ചയുടൻ പരിശയുമായ് ഇലങ്കമതിൽ ഉൾപ്പുകുന്തു
പാങ്കിനുടൻകാൽതൂക്കി പരപരനെ നടന്തുചെൻറു
വാങ്കിവൈത്തടുത്തുവരും പകനിയിനി കാണേനേ

എന്റുചൊല്ലിമങ്കയരും ഏന്തിഴയും അഴുതാളേ
എത്തിനൈതാൻ ചൊന്നാലും എൻകണവൻ വരുവാരോ
എൻറുചൊല്ലി ഏന്തിഴയും ഏങ്കിഅഴുതാളേ.

# 7

# വടക്കൻപാട്ട്

## ഒതേനൻ കുഞ്ഞിമ്മാതുവിനെ വേട്ടകഥ

### അജ്ഞാതകർത്തൃകം

ഉത്തരകേരളത്തിൽ പ്രചാരത്തിലിരുന്ന നാടോടി കഥാഗാനങ്ങളിൽ വീരവും ശൃംഗാരവും തുളുമ്പി നില്ക്കുന്ന കൃതികളാണ് വടക്കൻ പാട്ടുകൾ. അജ്ഞാത കർത്തൃകങ്ങളായ ഈ പാട്ടുകളിൽ അനേകം സ്ത്രീപുരുഷപാത്രങ്ങൾ പ്രത്യക്ഷപ്പെടുന്നു. അവരിൽ അങ്കം വെട്ടുന്ന ചേകവന്മാരും കളരിക്കുറു പ്പന്മാരും വീരവനിതകളും തനി മടയന്മാരും ക്രൂരന്മാരും ചതിയന്മാരുമെല്ലാം ഉൾപ്പെടുന്നു.

വടക്കൻ പാട്ടുകളിലെ വീരനായകന്മാരിൽ ഏറെ പ്രസിദ്ധനാണ് തച്ചോളിത്തറവാട്ടിലെ ഒതേനക്കുറുപ്പ്. ഒതേനൻ ചേറ്റുവായിക്കടവത്ത് കുഞ്ഞിമ്മാതുവിനെ കല്യാണം കഴിച്ച കഥയാണ് താഴെക്കൊടുക്കുന്നത്.

പയ്യംവെള്ളി ഓമെന കുഞ്ഞിച്ചന്തു
മയ്യെഴിലങ്കക്കളരിക്കലെ
ചന്തു ഇന്നങ്ങിനെ പോകുന്നേരം
ചേറ്റുവായിക്കടവത്ത കുഞ്ഞിമ്മാതു
മാതുകുളിക്ക്യെനായി പോകുന്നത
ചന്തുന്ന കണ്ണാലെ കാണുന്നല്ലൊ
ചോദിച്ചല്ലന്നേരം കുഞ്ഞിച്ചന്തു
ചേറ്റുവായി കടവത്തെ കുഞ്ഞിമ്മാതു
എവിടക്കാ പൊകുന്നു കുഞ്ഞിമ്മാതു
നിന്നേ ഞാൻ ചെറുപ്പത്തികണ്ടതാന്ന
ഇനിക്കിപ്പം എത്ര വയസ്സായീന്ന
നീയോ കയവരവ കണ്ടോ കുഞ്ഞ
മുലയും തലയത വന്നോണ്ടിറ്റ
എനക്കിന്ന കണ്ടു തിരിയുന്നില്ല.
ഉടനെ പറയുന്നു കുഞ്ഞിമ്മാതു

എനക്കു പതിമൂന്ന വയസ്സാന്നിത
ഞാനൊ കയി വരവ കണ്ടോണ്ടിറ്റ്
പതിനഞ്ചു ദിവസമേ ആയിറ്റുള്ളും
എനക്കൊരു ബന്ധു അതില്ലയിപ്പം
ഉടനെ പറയുന്നു കുഞ്ഞിച്ചന്തു
ചേറ്റുവായിക്കടവത്ത കുഞ്ഞിമ്മാതു
മയ്യെഴിലങ്കക്കളരിക്കല
പൊയ്ത്തിനായിത്തന്നെ ഞാൻ പൊകുന്നത
പൊയ്ത്തിന്ന് തന്നെ കഴിഞ്ഞൊണ്ടിറ്റ
മടക്കിത്തിത്തന്നെ വരുമെ ഞാനേ
ചേറ്റുവായിക്കടവത്ത തന്നെയാന്ന
ഇപ്പം വരു ഏനായി നേരൊല്ലെലൊ
ചേറ്റുവായിക്കടവത്ത വന്നൊണ്ടാല
ഊവ്വും ബയങ്ങിറ്റെ പോകും ഞാനെ
അങ്ങന പറഞ്ഞൊണ്ടിരിക്കുന്നേരം
പയ്യനാടൻ ചിണ്ടൻ നമ്പിയാറും
എടക്കണ്ടിക്കൊരക്കുറുപ്പെന്നൊറും
തച്ചോളി നല്ലോമെന കുഞ്ഞ്യോതേനൻ
കണ്ടാച്ചെരിയോമെന കുഞ്ഞിചാപ്പൻ
കല്പള്ളി പാലാട്ട കുഞ്ഞിക്കോരൻ
ഒക്കെയും കൂടിറ്റു പോകുന്നല്ലൊ
മയ്യെഴിലങ്കക്കളരിക്കല
പൊയത്തിനായിത്തന്ന്യോറ പൊകുന്നത
ഓറിന്നതെല്ലാറും പോകുന്നേരം
മാതുന കണ്ണാലെ കണ്ടവറ
ചന്തുനയും കണ്ണാലെ കണ്ടവറ
ചന്തുന കണ്ണാലെ കണ്ടേരത്ത
ചന്തുവൊടല്ലെ ചോദിക്കുന്നത്
പയ്യം പള്ളി ഓമെന കുഞ്ഞിച്ചന്തു
എവിടയാ നീയിപ്പം പൊകുന്നത്
ഇക്കുഞ്ഞനേതാന കുഞ്ഞിച്ചന്തു
ഉടനെ പറഞ്ഞല്ലൊ കുഞ്ഞിച്ചന്തു
മയ്യെഴിലങ്കക്കളരിക്കല
പൊയിത്തിനായിത്തന്നെയാ പൊകുന്നത
ഇക്കുഞ്ഞനെ താന്നറിയണ്ടിക്കൽ
ചേറ്റുവായിക്കടവത്ത നമ്പിയാറ
നമ്പ്യാറെ മരുമകൾ കുഞ്ഞിമ്മാതു
ഉടനെ ചോദിച്ചല്ലൊ നമ്പ്യാന്മാറ

ഓർക്കിന്ന ബന്ധുവതുണ്ടോ ചന്തു
പയ്യം പള്ളി ഓമെന കുഞ്ഞിച്ചന്തു
ഉടനെ പറയുന്നു കുഞ്ഞിച്ചന്തു
ചേറ്റുവായിക്കടവത്ത മാതുനാണ
ഓർക്കിന്ന ബന്ധുയിന്ന ഞാൻ തന്നെയാ
ഉടനെ ചോദിച്ചല്ലൊ നമ്പ്യാന്മാറ
പയ്യം പള്ളി ഓമെന കുഞ്ഞിച്ചന്തു
ഒലവില മുറിക്കകഴിച്ചൊനീയും
ഊവ്വം ബയങ്ങീറ്റും നിന്നൊഇഞ്ഞി
പെണ്ണിനെയും നിന്നെയും നോക്കുന്നേരം
പെണ്ണിന നന്ന ചെറുപ്പം എല്ലൊ
ഉടനെ പറയുന്നു കുഞ്ഞിച്ചന്തു
പയ്യനാടൻ ചിണ്ടൻ നമ്പിയാറെ
എടക്കണ്ടിക്കോരക്കുറുപ്പെന്നോറെ
തച്ചൊളിനല്ലോമെന കുഞ്ഞ്യോതേനാ
കണ്ടാച്ചെറിയോമെന കുഞ്ഞിചാപ്പ
കല്പള്ളിപാലയാട്ടകുഞ്ഞിക്കോരാ
എല്ലാറും തന്നെയത കേൾക്ക്വ വേണം
ചേറ്റുവായിക്കടവത്തമാതുനയൊ
ഒലറ്വിലമുറിക്ക കഴിച്ചിട്ടില്ല
ഊവ്വംബയങ്ങീറ്റും നിന്നിട്ടില്ല
ഞാനോ തമാശ പറഞ്ഞതാന്ന
പിന്നെയും പറയുന്നു കുഞ്ഞിച്ചന്തു
നിങ്ങളെല്ലെവിടയാ പോകുന്നത്
ഉടനെ പറയുന്നു നമ്പ്യാന്മാറ്
മയ്യെഴിലങ്കക്കളരിക്കല്
പൊയ്ത്തിന്ന് തന്നെയാ പോകുന്നത
ഉടനെ പറയുന്നു നമ്പ്യാന്മാറ
ചേറ്റുവായിക്കടവത്ത് കുഞ്ഞിമ്മാതു
ഞാളിന്ന ഊവ്വം ബയങ്ങിക്കൊട്ടെ
ഉടനെ പറഞ്ഞല്ലൊ കുഞ്ഞിമ്മാതു
ഞാനിന്നു ഊവ്വംബയങ്ങുന്നില്ല
അതു തന്നെ കേട്ടുള്ള നമ്പ്യാന്മാറ
നന്നചിരിച്ചല്ലൊ നമ്പ്യാന്മാറ
തച്ചൊളി നല്ലോമെന കുഞ്ഞ്യോതേനൻ
കല്പള്ളി പാലയാട്ട കുഞ്ഞിക്കോരൻ
പയ്യനാടൻ ചിണ്ടൻ നമ്പിയാറ
എടക്കണ്ടിക്കോരക്കുറപ്പെന്നൊറും

തച്ചോളിമെപ്പെലെ കുഞ്ഞിച്ചാപ്പൻ
എല്ലാവരും വർത്താനം പറഞ്ഞൊണ്ടിറ്റ
വെറ്റില തന്നെയത തിന്നുന്നേരം
പയ്യം പള്ളി ഓമെന കുഞ്ഞിച്ചന്തു
ചേറ്റുവായിക്കടവത്ത കുഞ്ഞിമ്മാതു
മാതുവൊടല്ലെ പറയുന്നത
ചേറ്റുവായിക്കടവത്ത കുഞ്ഞിമ്മാതു
നീയിന്ന തൊറൊടു പറഞ്ഞെമാതു
നിങ്ങളിപ്പാറാള ഉണ്ടിവിടെ
ആരാന്നകളരീല ജയിക്കുന്നത്
ഓറെന്നെ ഊവ്വും ബയങ്ങ്യാമതി
ഓറഒലവില മുറിക്കും ഞാനെ
അതുതന്നെ കേട്ടുള്ള നമ്പ്യാന്മാറ
നന്നചിരിച്ചല്ലൊ നമ്പ്യാന്മാറ
ഉടനെ പറയുന്നു കുഞ്ഞിച്ചന്തു
തച്ചോളി നല്ലോമെന കുഞ്ഞ്യോതേനൻ
ഒതേനൻ കളരീലതുണ്ടെങ്കില
ഒതേനൻ തന്നെ ജയിക്കുന്നത
പയ്യനാടൻ ചിണ്ടൻ നമ്പിയാറ
നമ്പ്യാറതല്ലെ പറയുന്നത
പയ്യം പള്ളി ഓമെന കുഞ്ഞിച്ചന്തു
മാതുന്ന ചന്തുനയാബോധിച്ചത
ഉടനെ പറയുന്നു കുഞ്ഞിമ്മാതു
ആരെയും ബോധിച്ചിട്ടില്ലെനക്ക
മയ്യെഴിലങ്കക്കളരിക്കല
പയറ്റിനതന്നെയത പൊയൊണ്ടിട്ട
ആരാന പയറ്റില ജയിക്കുന്നത
ഓറയെ എനക്കിപ്പം വെണ്ടുന്നത
ഉടനെ പറയുന്നു നമ്പ്യാന്മാറ
തച്ചോളി തന്നെയെ കൊണ്ടുപോകും
അതുതന്നെ കേട്ടുള്ള കുഞ്ഞ്യോതേനൻ
നന്ന ചിരിച്ചല്ലൊ കുഞ്ഞ്യോതേനൻ
മാതുവൊടല്ലെ പറയുന്നത
ചേറ്റുവായിക്കടവത്ത കുഞ്ഞിമ്മാതു
ചേറ്റുവായിക്കടവത്ത പൊടു നീയെ
മയ്യെഴിലങ്കക്കളരിക്കല
ഞാളിപ്പം തന്നെയങ്ങു പൊകുന്നാന്ന
ആരാ കളരീല ജയിക്കുന്നത

ഓറങ്ങു തന്നെ വരുമെ മാതു
അങ്ങന പറഞ്ഞൊറ പൊകുന്നല്ലൊ
മയ്യെഴിലങ്കക്കളരിക്കല
ഓറിന്നതെല്ലാറും പൊകുന്നല്ലൊ
എല്ലാറും അവിടയതെത്ത്യെരത്ത
കളരിപ്പയറ്റ തുടങ്ങുന്നല്ലൊ
കളരിപ്പയറ്റിന്ന തന്നെയാന
ഏറിയ ആളത വന്നിനല്ലൊ
ഏറിയ ആളത നിറഞ്ഞെരത്ത്
പറയുന്നുണ്ടന്നേരം പയ്യംപള്ളി
കൽപള്ളി പാലയാട്ട കുഞ്ഞിക്കൊരാ
പയ്യനാടൻ ചിണ്ടൻ നമ്പിയാറെ
എടക്കണ്ടിക്കൊരക്കുറുപ്പെന്നൊറെ
എന്റെ കെടാവെന്റെ കണ്ടാച്ചെരി
മയ്യെഴിലങ്കക്കളരിക്കല
പൊയ്ത്തിന്ന തന്നെയതുണ്ടെങ്കിലും
തച്ചോളിനല്ലോമെന കുഞ്ഞ്യോതേനൻ
ഒതേനൻ തന്നെ ജയിക്കുമിപ്പം
മാതുന് ഊറ്റവും ബയങ്ങും ഓനും
അങ്ങന പറഞ്ഞിട്ടും തന്നെയാന്
ഓറും പൊയിത്ത തുടങ്ങുന്നല്ലൊ
ഓറും പൊയിത്ത തുടങ്ങ്യോണ്ടിട്ട്
നെരൊട്ടന്തിമൊന്തി ആകും മുമ്പെ
പൊയിത്തില് ജയിച്ചല്ലൊ കുഞ്ഞ്യോതെനൻ
അതുതന്നെ കണ്ടുള്ള കണ്ടാച്ചേരി
പറയുന്നുണ്ടന്നേരം കണ്ടാച്ചേരി :-
'പയ്യം പള്ളി ഓമെന കുഞ്ഞിച്ചന്തു
നിങ്ങളിന്നെല്ലാറും ഉണ്ടായിട്ട്
എന്റെ കുറുപ്പ ജയിച്ചിനല്ലൊ!
നിങ്ങളിന്നെല്ലാറും തന്നെയാണ്
നിങ്ങള് കൊതിച്ചിട്ടും വെച്ചിറ്റുള്ളെ
ചെറ്റുവായിക്കടവത്ത മാതുനയൊ
എന്റെ കുറുപ്പിന്ന തന്നെയാന്ന
ഊറ്റവും ബയങ്ങീറ്റും പോകുമെല്ലൊ
അതുതന്നെ കേട്ടുള്ള നമ്പ്യാന്മാറ്
ഒക്കെയും നാണിച്ചിരിക്കുന്നല്ലൊ
തച്ചോളി നല്ലോമെന കുഞ്ഞ്യോതേനൻ
പൊയിത്തില് തന്നെ ജയിച്ചിട്ടാന്

വേഗത്തിത്തന്നെയല്ലെ പോരുന്നത്
എല്ലാറോടും തന്നെ അയപ്പിച്ചിറ്റ
കണ്ടാച്ചെരിയൊാമെന ചാപ്പനുമെ
രണ്ടാളും കൂട്ടിയൊറ് പോരുന്നല്ലെ
ചെറ്റുവായക്കടവത്ത വന്നവറ്
ചെറ്റുവായ്ക്കടവത്തെ വന്നേരത്ത
ചെറ്റുവായ്ക്കടവത്തെ നമ്പിയാറ്
ആചാരം തന്നെയത ചെയ്തോണ്ടിട്ട്
വർത്താനം തന്നെയത് ചൊദിച്ചല്ലോ:-
തച്ചോളി നല്ലോമെന കുഞ്ഞ്യാതേനൻ
വർത്താനം പോലെ പറയുന്നല്ലൊ
വർത്താനം പോലെ പറഞ്ഞെരത്ത്
നമ്പ്യാറതല്ലെ പറയുന്നത് :-
'തച്ചോളിനല്ലോമെന കുഞ്ഞ്യാതേനാ
പടിഞ്ഞിറ്റയടിച്ചി വിരിച്ചിട്ടുണ്ട്
അതുതന്നെ കേട്ടുള്ള കുഞ്ഞ്യാതെനൻ
വർത്താനം പോലെ പറയുന്നല്ലൊ
വർത്തനംതന്നെ പറഞ്ഞോണ്ടിറ്റ്
പടിഞ്ഞിറ്റെത്തന്നെയല്ലെ ചെല്ലുന്നത്
പടിഞ്ഞിറ്റെത്തന്നെയങ്ങു ചെന്നോണ്ടിറ്റ്
മാതുവൊടു വർത്താനം പറയുന്നല്ലൊ
വർത്താനം തന്നെയത കേട്ടേരത്ത്
നന്നെച്ചിരിച്ചല്ലൊ കുഞ്ഞിമ്മാതു
വെറ്റിലചുരുട്ടി കൊടുത്തവള്
തച്ചൊളിനല്ലോമെന കുഞ്ഞ്യാതെനൻ
വെറ്റിലവാങ്ങീറ്റും തിന്നുന്നല്ലൊ
വെറ്റിലവാങ്ങീറ്റും തിന്നൊണ്ടിറ്റ്
അവിട സുഖമായി കൂടുന്നല്ലൊ
അവിടെ സുഖമായി കൂട്യൊണ്ടിട്ട്
നെരൊട്ടു പുല്ല പുലരുന്നേരം
കണ്ടാച്ചെരിയൊമെന ചാപ്പനുമെ
ചെറ്റുവായ്ക്കടവത്ത കുഞ്ഞിമ്മാതു
ഓളൊടയപ്പിച്ചും പോരുണല്ലൊ,
തച്ചോളി മേപ്പക്ക വന്നവറ
അവിടസുഖമായിരിക്കുന്നല്ലൊ.

# 7

# വടക്കൻപാട്ട്

## ഉണ്ണിയാർച്ച കൂത്തു കാണാൻ പോയത്

അജ്ഞാതകർത്തൃകം

വടക്കൻപാട്ടുകളിൽ വീരവനിതയായി പുകൾപെറ്റ ആറ്റുംമണമ്മേലെ ഉണ്ണിയാർച്ച കൂത്തുകാണാൻ പോകുന്നതാണ് ഈ പാട്ടിലെ കഥാവസ്തു.

ആറ്റുമണമ്മേലെ ഉണ്ണിയാർച്ച
ഊണും കഴിഞ്ഞു ഉറക്കമായി
ഉറക്കത്തിൽ സ്വപ്നവും കണ്ടുപെണ്ണു
അല്ലിമലർക്കാവിൽ കൂത്തല്ലാണെ
അയ്യപ്പൻകാവിൽ വിളക്കല്ലാണെ
അയിലാളർ പെണ്ണുങ്ങൾ പോകുന്നുണ്ടു
അങ്ങിനെ സ്വപ്നവും കണ്ടുപെണ്ണു
പുലരുവാനേഴര രാവുള്ളപ്പോൾ
ഞെട്ടി ഉണരുന്നു ഉണ്ണിയാർച്ച
കാർകൂന്തൽ നന്നായി കുടഞ്ഞുകെട്ടി
ആടകൾ നന്നായി കുടഞ്ഞുടുത്തു
പുലർച്ചക്കു വിളക്കുമേ കുളത്തുന്നുണ്ടു
പൂങ്കോഴി ചാത്തന്റെ കൂവൽ കേട്ടു
പടകാളി മുറ്റത്തും ചെന്നിറങ്ങി
മണ്ണകത്തിന്റെ അരികെ ചെന്നു
ഭൂമിയും തൊട്ടു നെറുകയിൽ വച്ചു
സൂര്യഭഗവാനെ കൈവഴങ്ങി
മുറ്റമടിക്കുന്ന ചൂലെടുത്തു
മുറ്റമടിയും കഴിക്കുന്നുണ്ടു
അടിതളിപൂജ കഴിച്ചവളും
നാൽക്കെട്ടകത്തു കടന്നു ചെന്നു
പാത്രങ്ങൾ ഒക്കെയും മോറിയടുക്കി

എരുദാഹകഞ്ഞിക്കു വെള്ളം കോരി
വേഗത്തിൽ പോരുന്നു പെൺകിടാവും
അഴിവൻ കൊണ്ടഞ്ഞാഴി അരിയെടുത്തു
നീറ്റിൽ കഴുകി പതം വരുത്തി
പാലിൽ കഴുകി പതം വരുത്തി
അരിയുമേ വേഗത്തിൽ അടുപ്പത്താക്കി
അതിനൊരു കറിയും ഒരുക്കിപെണ്ണു
ഉമിക്കറി വെള്ളമിടുത്തു പെണ്ണു
നാല്ക്കെട്ടകത്തു കടന്നു പെണ്ണു
അച്ഛൻ കിടക്കും മുറിക്കകത്തു
വാതുക്കൽ ചെന്നു വിളിച്ചു പെണ്ണു
ഞെട്ടി ഉണരുന്നു അച്ഛനല്ലൊ
വാതുക്കൽ നിന്നു വിളിച്ചതാര്
വാതുക്കൽ വിളിച്ചതു ഞാനാകുന്നു
എന്തിനു വിളിക്കുന്നു ഉണ്ണിയാർച്ചെ
അപ്പോൾ പറയുന്നു ഉണ്ണിയാർച്ച
കാലത്തെ കഞ്ഞി കുടിപ്പതിന്നു
അപ്പോൾ പറയുന്നു അച്ഛനല്ലൊ
നേരവും തന്നെ പുലർന്നിട്ടില്ല.
കഞ്ഞി കുടിക്കണ നേരമായൊ
അതുതാനെ കേൾക്കുന്നു പെൺകിടാവും
ഒന്നുണ്ടു കേൾക്കണം അച്ഛനോടു
പുത്തൂരം വീട്ടിന്നു പോന്നേപിന്നെ
ആറ്റുംമണമ്മേലും വന്നേ പിന്നെ
കാഴ്ചകൾ വേല ഞാൻ കണ്ടിട്ടില്ല.
അല്ലിമലർക്കാവിൽ കൂത്തല്ലാണെ
അയ്യപ്പൻകാവിൽ വിളക്കല്ലാണു
അഞ്ജനക്കാവിൽ വേല പൂരം
അയിലാളർ പെണ്ണുങ്ങൾ പോകുന്നുണ്ടു
കൂത്തുവേല കാണ്മാൻ പോകുന്നുണ്ടു
അപ്പോൾ പറയുന്നു അച്ഛനല്ലൊ
ഒരുനാളും നീയുമേ മോഹിക്കേണ്ട
ആരെ തുണ കൂട്ടി പോകും പെണ്ണെ
അപ്പോൾ പറയുന്നു ഉണ്ണിയാർച്ച
എന്നുടെ ഭർത്താവു തുണ ഇനിക്കു
അതുതാനെ കേൾക്കുന്നു അച്ഛനല്ലൊ
അവനുണ്ടോ പോരാനിടവരുന്നു

എന്നും പുതിശ്ശേരിൽ പയിറ്റവനെ
തുടങ്ങുമ്പോളായിരം കിട്ടും നോക്ക്
നിർത്തുമ്പോളായിരത്തൊന്നും കിട്ടും
ഇനിക്കുമേ ഒന്നല്ലൊ പൊന്മകനും
പത്തും പലതുമേ മക്കളില്ല.
നാഗാപുരമെന്നു കേട്ടിട്ടുണ്ടോ
വളർകോട്ടൊരു തെരു അങ്ങാടിയും
അമ്മ പെങ്ങമ്മാർ അറിഞ്ഞുകൂടാ
ജോനോപുളപ്പുള്ളോരങ്ങാടിയാണെ
ആവഴിയാർക്കും നടന്നുകൂടാ
പട്ടുടുത്താരാനും വന്നുപോയാൽ
പട്ടു കഴിച്ചങ്ങു അയക്കുന്നവരും
ചമയത്തോടെ പെണ്ണുങ്ങളെ കണ്ടുപോയാൽ
അവരുടെ കയ്യും പിടിച്ചവരെ
അവരുടെ വസ്ത്രം അഴിച്ചവരും
നഗ്നരൂപത്താലേ അയക്കുന്നുള്ളൂ.
അങ്ങിനെ ഉള്ളൊരു നാടാകുന്നു
കണ്ടാൽ തികവുള്ള പെണ്ണുനീയും
നിന്നെ അവരങ്ങു കണ്ടുപോയാൽ
മൂപ്പന്റെ മാളിക കയറ്റുമവർ
ഒന്നല്ലെനിക്കുള്ളു പൊന്മകനും
അവനെ പഴുതേ നീ കൊല്ലിക്കല്ലെ
അതുതാനെ കേൾക്കുന്നു ഉണ്ണിയാർച്ച
ഒന്നിതു കേൾക്കണം അച്ചരനോടെ
പുത്തൂരം വീട്ടിൽ ജനിച്ചു പോയാൽ
അഴകോടെ കുട്ടി ജനിക്കയുള്ളൂ.
ആണുങ്ങളെക്കൊല്ലിച്ചു കേട്ടിട്ടുണ്ടോ
അതുതാനെ കേൾക്കുന്നു അച്ചരൻതാനും
അമ്മയോടു ചെന്നു ചോദിക്കപെണ്ണേ
അതു താനെ കേൾക്കുന്നു ഉണ്ണിയാർച്ച
വേഗത്തിൽ തന്നെയും പോരുന്നുണ്ടു
അമ്മ കിടക്കുമ്മുറിക്കകത്തു
വാതിൽക്കൽ ചെന്നു വിളിക്കുന്നുണ്ടു
വാതുക്കൽ വിളിക്കുന്നതാരാകുന്നു
അപ്പോൾ പറയുന്നു ഉണ്ണിയാർച്ച
വാതുക്കൽ വിളിക്കുന്നതു ഞാൻ തന്നെയാണെ
എന്തിങ്ങു പോന്നതു പൊന്മകളേ

എരുദാഹകഞ്ഞി കുടിച്ചുകൊൾവിൻ
അപ്പോൾ പറയുന്നു അമ്മയല്ലോ
നേരവും തന്നെ പുലർന്നിട്ടില്ല.
കഞ്ഞി കുടിക്കാനും എണീക്കെന്റമ്മെ
അതുതാനെ കേൾക്കുന്നു പെറ്റോരമ്മ
അപ്പോൾ പറയുന്നു പെൺകിടാവും
പുത്തൂരം വീട്ടിന്നു പോന്നേ പിന്നെ
ആറ്റുമണമ്മേൽ വന്നേപ്പിന്നെ
കാഴ്ചകൾ വേല ഞാൻ കണ്ടിട്ടില്ല
അല്ലിമലർക്കാവിൽ കൂത്തല്ലാണെ
അയ്യപ്പൻകാവിൽ വിളക്കല്ലാണെ
അയിലാളർ പെണ്ണുങ്ങൾ പോകുന്നുണ്ടു
കൂത്തുവേല കാണ്മാൻ പോണെനിക്കു
അപ്പോൾ പറയുന്നു അമ്മ താനും
ഒരുനാളും നീയൊട്ടും മോഹിക്കേണ്ട
എന്നുടെ മകനെ നീ കൊല്ലിക്കല്ലെ
ആരേ തുണകൂട്ടി പോകും നിയ്യും
അപ്പോൾ പറയുന്നു ഉണ്ണിയാർച്ച
എന്നുടെ ഭർത്താവു തുണയിനിക്കു
അതുതാനെ കേൾക്കുന്നു അമ്മയല്ലൊ
ആ മോഹം പോരാനിടവരുന്നു.
എന്നും പുതുശ്ശേരി പയറ്റില്ലാണു
പാണനെ തുണകൂട്ടി പൊക്കോ പെണ്ണേ
അതുതാനെ കേട്ടൊരു ഉണ്ണിയാർച്ച
ഓമനമുഖം വാടി ആർച്ചക്കല്ലൊ
പുത്തൂരം വീട്ടിലെ പെണ്ണുങ്ങളും
പാണനെ തുണകൂട്ടി പോയിട്ടില്ല
നിങ്ങടെ പഴക്കം പറഞ്ഞു നിങ്ങൾ
പണ്ടും ഞങ്ങൾ ചേകോന്മാരും
അമ്മയൊരേടത്തു പോകുന്നേരം
അച്ഛനെ തുണകൂട്ടി പോയിട്ടുള്ളു
പാണനെ തുണകൂട്ടി പോയിട്ടില്ല
ഇത്തരം പറഞ്ഞല്ലൊ ഉണ്ണിയാർച്ച
ഇനിക്കുമേ ഒന്നല്ലൊ പൊന്മകനും
അവനെ നീയും കൊല്ലിക്കല്ലെ
അരിശം ചൊടിച്ചു പറഞ്ഞിതാർച്ച
പുത്തൂരം വീട്ടിൽ ജനിച്ചു ഞാനും

കണ്ണപ്പൻ തന്നുടെ പൊന്മകളും
വീരിയത്തോടെ ജനിച്ചുഞാനും
പോകാതെ കണ്ടിട്ടിരിക്കയില്ല
വേഗത്തിൽ പോകുന്നു ഉണ്ണിയാർച്ച
അടുക്കള പൂങ്കാവിൽ കടക്കുന്നുണ്ടു
ഉമിക്കരി വെള്ളം ഇടുക്കുന്നുണ്ടു
നാൽക്കെട്ടകത്തു കടന്നു പെണ്ണു
ഒന്നുണ്ടു കേൾക്കണം നിങ്ങളോടു
എരുദാഹ കഞ്ഞി കുടിച്ചു കൊൾവിൻ
അതു താനെ കേൾക്കുന്നു കുഞ്ഞിരാമൻ
വേഗം എഴുന്നേറ്റു ഇരുന്നവിടെ
ഉമിക്കരി വെള്ളം എടുക്കുന്നുണ്ടു
പല്ലുതേച്ചങ്ങു മുഖം കഴുകി
ഭസ്മക്രിയകൾ കഴിച്ചവനും
അവനുമെ കഞ്ഞി കൊടുന്നു വെച്ചു
കഞ്ഞി കുടിച്ചു ഇരുന്നവനും
ആടിക്കുഴഞ്ഞങ്ങു വന്നു പെണ്ണു
ഒന്നിണ്ടു കേൾക്കണം നിങ്ങളോടെ
പുത്തൂരം വീട്ടിന്നു പോന്നെ പിന്നെ
ആറ്റുമണമ്മേൽ വന്നെ പിന്നെ
കാഴ്ചകൾ വേല ഞാൻ കണ്ടിട്ടില്ല
അല്ലിമലർക്കാവിൽ കൂത്തു കാണ്മാൻ
അയ്യപ്പൻകാവിൽ വിളക്കു കാണ്മാൻ
അഞ്ജനക്കാവിൽ വേലപൂരം
അതുതാനെ കാണ്മാനും പോണം നമുക്കെ
അപ്പോൾ പറയുന്നു കുഞ്ഞിരാമൻ
ഇനിക്കുണ്ടോ പോരാനിടവരുന്നു
കളരിയിൽ പോകാതെ ഇരുന്നുകൂടാ
അപ്പോൾ പറയുന്നു ഉണ്ണിയാർച്ച
പോകേണമെന്നു ഉറച്ചു ഞാനും
നിങ്ങൾക്കു പോരാൻ കഴിവതുണ്ടോ
അതുതാനെ കേൾക്കുന്നു കുഞ്ഞിരാമൻ
ഒന്നുണ്ടുകേൾക്കണം പെൺകിടാവേ
അറിയാതെ കണ്ടു പറയല്ലെടൊ
ജോനകർക്കു പുളപ്പുള്ള നാടല്ലാണെ
നിന്നെ അവരങ്ങു കണ്ടുപോയാൽ
നിന്നെ പിടിച്ചങ്ങു കൊണ്ടുപോകും

അതുതാനെ കേൾക്കുന്നു പെൺകിടാവും
വേഗത്തിൽ തന്നെയും പോരുന്നുണ്ടു
പടിഞ്ഞാറ്റി വാതിൽ തുറക്കുന്നുണ്ടു
ചിറ്റെള്ളിന്റെണ്ണ എടുക്കുന്നുണ്ടെ
തലനിറ എണ്ണയും തേക്കുന്നുണ്ടെ
പടിഞ്ഞാറ്റി വാതിൽ അടച്ചുപൂട്ടി
ഇഞ്ച പുളിഞ്ചിക്ക വാകതാളി
ഇരിപ്പ പിണ്ണാക്കോടു കോഴിമൊട്ട
വേലിമേൽ താളി തിരുതാളിയും
താളിതിരുതളികയിൽ താളിയെടുത്തെ
കുളിപ്പാനായ്പോകുന്നു പെൺകിടാവും
കുളിക്കും കടവിൽ ചെന്നു പെണ്ണും
താളിക്കല്ലേറി ഇരുന്നവളും
താളിപതച്ചു കുറുമ്പരിച്ചു
താളിയും തേച്ചു മെഴുക്കിളക്കി
അരയോളം നീറ്റിൽ എറങ്ങിനിന്നു
താണുകുളിച്ചങ്ങു പെണ്ണവളും
നനമുണ്ടു പിഴിഞ്ഞങ്ങു തോർത്തുന്നുണ്ടു
സൂര്യനുവെള്ളം ജപിച്ചെറിഞ്ഞു
കൈകൂപ്പി നിന്നു പ്രാർത്ഥിക്കുന്നു.
വേഗത്തിൽ തന്നെയും പോരുന്നുണ്ടെ
ചന്ദനക്കല്ലിന്റെ അരികെ ചെന്നു
ചന്ദനം ഉരസി കുറി വരച്ചു
കണ്ണാടി നോക്കി തിലകം തൊട്ടു
പീലി തിരുമുടി കെട്ടിവെച്ചു
അഞ്ജനം കൊണ്ടവൾ കണ്ണെഴുതി
കുങ്കുമം കൊണ്ടവൾ പൊട്ടുകുത്തി
കസ്തൂരി കളഭങ്ങൾ പൂശുന്നുണ്ടേ
മെയ്യാഭരണപെട്ടി തുറന്നുവെച്ചെ
ഏഴുകടലോടി വന്ന പട്ടു
പച്ചോല പട്ടു ചുളിയും തീർത്തെ
പൂക്കിലഞെറിവെച്ചു ഉടുക്കുന്നുണ്ടെ
പൊൻതോട ഇടുത്തു ചമയുന്നുണ്ടെ
കോട്ടമ്പടിവച്ച പൊന്നരഞ്ഞാൾ
മീതെ അഴകിനു പൂട്ടുന്നുണ്ടെ
ഏഴുചുറ്റുള്ള പൊന്മാലയും
മുത്തുപതിച്ചുള്ള മാലയല്ലൊ

കഴുത്തിലു തന്നെയും ചേർത്തണിഞ്ഞു
രാമായണം കൊത്തിച്ച രണ്ടു വള
എല്ലാം ഇട്ടു അണിയുന്നുണ്ടെ
പൊന്മുടി തന്നെയും ചൂടുന്നുണ്ടെ
ചമയങ്ങളൊക്കെ ചമഞ്ഞൊരുങ്ങി
കൈവിരല്ക്കാറിലും പൊന്മോതിരം
ചേർച്ചയോടങ്ങു അണിയുന്നുണ്ടെ
ഉറുമി എടുത്തു അരയിൽ പൂട്ടി
നാല്ക്കെട്ടകത്തു കടന്നവളും
ഏഴുകമ്പുള്ള കുടയെടുത്തു
യാത്ര പുറപ്പെട്ടു ഉണ്ണിയാർച്ച
നാല്ക്കെട്ടകത്തു കടന്നു പെണ്ണു
അവിടെയും ഒന്നു പൊൻ വിളങ്ങി
അച്ഛന്റെ അരികത്തു ചെന്നുപെണ്ണു
ഒന്നിണ്ടു കേൾക്കണം അച്ഛനോടെ
വേല കാണ്മാൻ ഞാനും പോയ്‌വരട്ടെ
അമ്മോടു യാത്ര പറയുന്നുണ്ടെ
വേഗം പുറത്തേക്കു എറങ്ങുന്നുണ്ടെ
അതുതാനെ കാണുന്നു കുഞ്ഞിരാമൻ
മാനിഷ്യം കൊഞ്ചല്ലെ പെൺകിടാവെ
ചൂരക്കോലാലെ മഴക്കും ഞാനെ
കേട്ടേടം ഭാവിച്ചില്ല പെൺകിടാവും
അച്ഛനും അമ്മ അടിച്ചിട്ടില്ല
കുരുക്കളും എന്നെ അടിച്ചിട്ടില്ല
എന്നു പറഞ്ഞു നടന്നു പെണ്ണു
പടിയും പടിപ്പുര ഇടകടന്നു
ഉയർന്ന വരമ്പേറി പോകുന്നുണ്ടു
ഏഴുകമ്പുള്ള കുട പിടിച്ചു
ആന നടയും നടന്നു പെണ്ണു
ആ നാടും വീടും കടന്നുപോയി
അച്ഛനെത്തന്നെ നിനച്ചവളും.

# 8
# സീതാദുഃഖം
## അജ്ഞാതകർത്തൃകം

രാമായണകഥ സീതയുടെ ദുഃഖത്തിന്റെ കഥയായി സംക്ഷേപിച്ച് എഴുതിയ ഒരു നാടോടി പാഠഭേദമാണ് തെരുവുപാട്ടിന്റെ രൂപത്തിലുള്ള സീതാദുഃഖം. സീതാപരിത്യാഗത്തിനുള്ള കാരണവും കൗസല്യാദികളുടെ മനോഭാവവും ലവ–കുശന്മാരുടെ ജനനവും വാല്മീക്യാശ്രമവാസവും സീതാതിരോധാന വുമാണ് കഥാവസ്തു. ഇതിലെ ആദ്യഭാഗം – അമ്മായിഅമ്മമാരുടെ ഉപ ജാപം – താഴെക്കൊടുക്കുന്നു

ചെഞ്ചോലക്കിളിപ്പെണ്ണേ! ചെഞ്ചേമ്മേ വരിക നീ
എന്തൊരു വിശേഷങ്ങൾ പറവാനുള്ളു തത്തേ!
എങ്കിലൊ ചൊല്ലുന്നുണ്ടങ്ങിരുന്നോരനന്തരം
അന്നേരം കിളിതന്റെ ആനന്ദം വരുത്തുവാൻ
അന്നദാനവും പാലും വെല്ലവും പഞ്ചസാര
കദളിക്കനികളും നിറവേ ഭുജിച്ചുനീ
ആർത്തിയെക്കളഞ്ഞുടൻ പറക വിസ്തരിച്ചു
ആഴിപ്പെണ്ണായ സീത തനിക്കു വന്നോരല്ലൽ
പാരിൽ പെൺകൊടിമാരും കൂടിക്കൊണ്ടരികത്തു
മാനിച്ചു പറയു മകളെ! കേൾക്കനീയും
ആനനമൊരുപതും കരങ്ങളിരുപതും
രാവണനുണ്ടെന്നൊരു കേട്ടു കേൾവിയേയുള്ളു
അവന്റെ നിറങ്ങളും ഗുണവും ഭംഗികളും
ഞങ്ങൾക്കു പലകമേൽ വരച്ചുകാട്ട വേണം
സ്നേഹിച്ചു പറയുന്നെൻ മകളെ മടിയാതെ
അമ്മമാർകളുമൊത്തു പറഞ്ഞനേരത്തിങ്കൽ
ഏണാങ്കമിഴി സീത മനസ്സുവാടിച്ചൊന്നാൾ
ആപത്തിന്നത്രേയിതു നിങ്ങളെന്നോടുചൊല്ലി
എൻ ഭർത്താവറിയുമ്പോൾ രാജ്ഞദ്വേഷവുമുണ്ടാം
ദ്വേഷിപ്പാനൊരുമൂലമില്ലാതെയിരിക്കുന്നു.
**കാലക്കേടത്രേയെനിക്കോരോന്നേ ചമഞ്ഞിതേ**
**രാവണൻ കട്ടുകൊണ്ടുപോയൊരു മൂലത്താലെ**

ചാടിച്ചാനഗ്നിതന്നിൽ മുഴുകിപ്പോന്നുഞാനും
പിന്നെയുമെനിക്കൊരു ദൂഷണത്തിന്നു നിങ്ങൾ
ഇന്നിവൻരൂപം കാണ്മാൻ ചൊല്ലുന്നിതെന്നോടിപ്പോൾ
എനിക്കും ഭർത്താവിനും കീർത്തിവന്നതുമൊക്കെ
അനർത്ഥമല്ലാതില്ലെന്നെല്ലാരും ധരിച്ചാലും
പള്ളിവേട്ടയുമാടീട്ടൻപോടുവരുന്നേരം
രൂപത്തെക്കാണുന്നേരം ഛേദിക്കുമുടവാളാൽ
പാപത്തെച്ചെയ്തിടല്ലേ അമ്മമാർകളേ നിങ്ങൾ
അന്നേരമ്മമാർകൾ മൂവരുമൊരുമിച്ചു
അന്നേരമരുൾ ചെയ്തു കൗസല്യാദേവിയപ്പോൾ
എല്ലാം പറയാം ഞങ്ങൾ മകളേ കേൾക്ക നീയും
പെണ്ണായയാലെല്ലാവരുമൊക്കുമേ മകളേ കേൾ
ഇന്ദിരാപതിയാണേ ശങ്കരൻ കഴലാണെ
ഈരേഴുലോകത്താണേ മൂർത്തികൾ മൂവരാണെ
ബ്രഹ്മാവും വിഷ്ണുവാണെ അച്ഛരന്റെ തൃക്കാലാണെ
വേട്ട ഭർത്താവിനാണെ ഞങ്ങളിൽ മൂവരാണെ
അല്ലിത്താർശരനാണെ നിന്നാണെൻമകനാണെ
ഓമന മകനെന്റെ ലക്ഷ്മണസുതനാണെ
ഭരതശത്രുഘ്നന്മാരിരുവർ പുത്രരാണെ
എന്നവരാണെ നിന്നെച്ചതി ചെയ്കയില്ലൊരുനാളും
എന്നവരാണയിട്ടു വിശ്വാസം വരുമാറു
തൽക്ഷണമെടുത്തുടൻ വച്ചിതു മണിപീഠം
വരട്ടു നൂറും മഷിക്കുറിയുമെടുത്തുടൻ
സുമിത്രാദേവി കൊണ്ടുകൊടുത്തു സീതകയ്യിൽ
അന്നേരം മുതിർന്നപ്പോൾ സീതയും നിരൂപിച്ചു
സത്യമായ് പറയുമ്പോൾ ഞാൻ ബഹുമാനിയാണാൽ
അമ്മമാർക്കെന്നോടേറ്റം ദ്വേഷമായ് വരുമല്ലോ
ആത്മാവിൽ ദ്വേഷമില്ല ജാനകിതാനുമപ്പോൾ
ആത്മാവിൽ ക്ഷമകൊണ്ടു മെല്ലവേ നിരൂപിച്ചു
ചഞ്ചലംകൊണ്ടു മെല്ലെ മനസ്സിൽ നിനച്ചുടൻ
എങ്ങനെയവൻ തന്റെ രൂപത്തെ വരയ്ക്കുന്നു
ഭൂമിയുമാകാശവുമെനിക്കു തുണ ചെയ്ക
കടലും ഭഗീരഥനെനിക്കു തുണചെയ്ക
പാലാഴിവർണ്ണൻ പരമീശനും തുണചെയ്ക
അർക്കനും ചന്ദ്രൻ വന്നിങ്ങെനിക്കു തുണ ചെയ്ക
അശ്വിനീദേവകളുമെനിക്കു തുണചെയ്ക
നാന്മുഖൻ നാരായണൻ വിഷ്ണുവും തുണചെയ്ക
മുപ്പുരമെരിച്ചമുല്ലബാണനും തുണചെയ്ക

ശ്രീരാമസ്വാമിയെന്റെ ഭർത്താവും തുണചെയ്ക
ദൈവമേ തുണയെന്നു വരച്ചു തല പത്തും
മുഖത്തോടിടകളിൽ കലർന്ന കുണ്ഡലവും
വെളുത്തവല്ലേകിറും വലിയ മുഖങ്ങളും
ജനിച്ച കണ്ണുതന്നിൽ അഗ്നികൾ ജ്വലിക്കയും
പതിനെട്ടിലും നല്ല ദൈവതം തോന്നിച്ചീടും.
വേദമന്ത്രത്തെ ജപിച്ചിരിക്കുന്നൊരുമുഖം
സംഗീതങ്ങളും പാടീട്ടിരിക്കുന്നൊരു മുഖം
ആദിത്യൻ തന്റെ നേരെയില്ലെന്നങ്ങൊരു മുഖം
ഈശ്വരനോടു യുദ്ധംചെയ്യുന്നങ്ങൊരു മുഖം
ദേവകൾ തന്നെ ദുഷിചെയ്യുന്നങ്ങൊരു മുഖം
പടയ്ക്കു മറുതല തിരിക്കുന്നൊരു മുഖം
സീതയെത്തന്നെ നിനച്ചീടുന്നിതൊരു മുഖം
മധുവും മാംസവും ഭക്ഷിക്കുന്നതൊരു മുഖം
ഇന്ദ്രജിത്തിനെ വിളിച്ചീടുന്നിതൊരു മുഖം
വരവും പെരുക്കീട്ടുവസിക്കുന്നൊരു മുഖം
പാണികളിരുപതിൽ നിറച്ചുവളകളും
മാർപതും ചവിടിയും കഴുത്തിൽ മാലകളും
ഭംഗിയിലാടപട്ടുഞൊറിഞ്ഞുചാർത്തിത്തൊങ്ങൽ
പൊന്മണിയരഞ്ഞാണം കൂടെത്താൻപലതിട്ടു
കാൽച്ചിലമ്പോടുനല്ല പൊന്നുതൻ കിരീടവും
കൈക്കുമോതിരം നല്ലകപട നെറ്റിപ്പൊട്ടും.
കവചങ്ങളും നക്രചക്രവും തെളിതാര
വാക്കിന്നു ഭംഗിയേറും നാവുതൻ ഗുണങ്ങളും
മറ്റുമായുധങ്ങളും ആനതേർകുതിരയും
കണ്ടപ്പോൾ അമ്മമാർകൾ സന്തോഷിച്ചവളേയും
കളിയോടൊന്നു ചൊല്ലി വാങ്ങിച്ചു സുമിത്രയും
കൗതുകത്തോടു കണ്ടു മൂവരും തെളിഞ്ഞിട്ടു
കാണാതെ മറവിൽക്കൊണ്ടൊളിച്ചുവച്ചുകൊണ്ടു
കീഴിലുണ്ടായമൊഴി അമ്മമാർ പറയുന്നു.
മൂവരുമൊരുമിച്ചു കലഹിച്ചുടൻ തമ്മിൽ
വരുന്നവഴി പിഴവഴുകാതുടൻ നോക്കി-
യിരിക്കും കാലത്തിങ്കൽ വരുന്നു രാമദേവൻ
പെരിയപെരുമ്പടക്കൂട്ടവും താനുമായി
അമരരാജന്മാരും ഇന്ദ്രനും ദേവകളും
നിഴലും സ്വരൂപവും ഇളയ ബാലന്മാരും
പെരുത്തപെരുമ്പടക്കൂട്ടവും താനുമായി
വിശന്നുവെയിൽകൊണ്ടു വരുന്നു രാമദേവൻ

അടുത്തുവരുന്നേരം കൊടുത്തോരാവണിയും
ഇരിക്കുമകനെന്നു സന്തോഷിച്ചമ്മമാർകൾ
സ്വർണ്ണമൊന്തയിൽ ജലം പകർന്നുകൊണ്ടുവച്ചു
കടുകെയെടുത്തുടൻ തൃക്കാലും കഴുകിട്ടു
മണിപ്പീഠത്തിന്മേൽ ചെന്നിരുന്നു രാമദേവൻ
മനസ്സിൽ സംഭ്രമം കൊണ്ടിളകി സീതാദേവി
അടച്ചവാതിൽ പിമ്പേയൊളിച്ച നേരത്തിങ്കൽ
ഇളകി മണിപ്പീഠമതിനെന്തവകാശ-
മെന്നു ശ്രീരാമദേവൻ എടുത്തുമണിപ്പീഠം.
മറിച്ചുനോക്കിയപ്പോൾ മരിച്ച രാവണന്റെ
കനത്തരൂപത്തെയിന്നെഴുതി വച്ചതാര്?
കയർത്തങ്ങമ്മമാരോടരുളി ചെയ്തനേരം.
മകനേ ഞങ്ങളാരും മനസ്സാലറിഞ്ഞില്ല
നിന്നുടെ ഭാര്യതൻ വിനോദമത്രേയിതു
മകനേ സുഖത്തോടുവരച്ചുവച്ചാളിവൾ
ഇനിയുമിവൾ നിന്റെ ഭാര്യയായ് വരേണമോ
നിന്നുടെ മനസ്സിന്നു ഞങ്ങൾക്കിന്നാവതുണ്ടോ
എത്രയും ഗുണമുള്ള നല്ലൊരു ജനങ്ങളെ
എത്രയും ദുഷ്കർമ്മങ്ങൾ ചെയ്യുമ്പോളിവൾ മുമ്പിൽ
ഏതുമൊന്നറിയാതെയിരുന്ന മനുഷ്യരെ
ഏതെല്ലാം ദോഷംവരുമാറിവൾ ചമച്ചല്ലോ
മന്നവന്മാർക്കും ധരാപാലകന്മാർക്കും ദോഷം
പലതും ചെയ്തതെല്ലാം മറന്നോ മകനേ നീ
കള്ളനാമസുരന്റെ വാക്കിനെ കേട്ടിട്ടിവൾ
ലങ്കയിൽ പോയതെല്ലാം മറന്നിട്ടവളേയും
മന്ത്രികൾ പലരേയും നീയുമായ് കൂടിച്ചെന്നു
യുദ്ധംചെയ്തവനേയും നിഗ്രഹിച്ചവളേയും
ചോലയിൽ കുളിപ്പിച്ചു അഗ്നിയിൽ മുഴുകിച്ചു
സത്യവും ചെയ്തുനിന്നെ ബോദ്ധ്യവും വരുത്തിയേ
ആയതുമെല്ലാം ദോഷം മറന്നോ മകനേ നീ
ഇവളെ വേളിചെയ്ത നാളുതൊട്ടിന്നെയോളം
നിനക്കങ്ങൊരുസുഖം വന്നു ഞാൻ കണ്ടിട്ടില്ല.
ഇവൾ തൻ നിനവുനീ മറന്നിട്ടില്ലയെങ്കിൽ
നിന്നുടെ ജീവനാശം വരുത്തും ഭേദമില്ല
നിന്നുടെ മനസ്സിന്നു ഞങ്ങൾക്കു കഴിവില്ലേ
മകനേ മാനസത്തിൽ ഞങ്ങളിതറിഞ്ഞില്ല.
നിന്നുടെ ഭാര്യ സീത ചെയ്തോരു കളിയത്രേ.

# 1
# രാമചരിതം
## ചീരാമൻ

ചീരാമകവിയുടെ രാമചരിതമാണ് മലയാളത്തിലെ ഏറ്റവും പ്രാചീനമായ കാവ്യമെന്നു കരുതപ്പെടുന്നു. ഒന്നാം പടലത്തിൽ കാവ്യരചനയ്ക്കുള്ള ദൈവാനുഗ്രഹം തേടുന്ന കവി യുദ്ധകാണ്ഡം കേന്ദ്രമാക്കി രാമായണ കഥ ആഖ്യാനം ചെയ്യുന്നു. പൂർവ്വകഥാ സന്ദർഭസൂചനകൾ പലയിടത്തും കാണാം.

ഒന്നാം പടലം

കാനനങ്കളിലരൻ കളിറുമായ്ക്കരിണിയായ്
　　കാർനെടുങ്കണ്ണുമ തമ്മിൽ വിളയാടി നടന്റ-
ന്റാനനം വടിവുള്ളാനവടിവായവതരി-
　　ത്താതിയേ! നല്ല വിനായകനെന്മൊരമലനേ!
ഞാനിതൊന്റു തുനിയിന്റതിനെൻമാനതമെന്നും
　　നാളതാർതന്നിൽ നിരന്തരമിരുന്തരുൾ തെളി-
ന്തൂനമറ്ററിവെനക്കു വന്നുതിക്കുംവണ്ണമേ
　　ഊഴിയേഴിലും നിറൈന്ത മറഞാനപൊരുളേ!

ഞാനമെങ്കൽ വിളയിച്ചു തെളിയിച്ചിനിയ ചൊൽ-
　　നായികേ! പരവയിൽത്തിരകൾനേരുടനുടൻ
തേനുലാവിനപതങ്കൾ വന്തുതിങ്ങി നിയതം
　　ചേതയുൾത്തുടർന്നു തോൻറും വണ്ണമിന്റു മുതലായ്
ഊനമറ്റെഴും ഇരാമചരിതത്തിലൊരുതെ-
　　ല്ലൂഴിയിൽച്ചെറിയവർക്കറിയുമാറുരചെയ്‌വാൻ
ഞാനുടക്കിനതിനേണനയനേ! നടമിടെൻ
　　നാവിലിച്ചയൊടു വച്ചടിയിണക്കമലതാർ

താരിണങ്കിന തഴെക്കുഴൽ മലർത്തയ്യൽ മുലൈ-
　　ത്താവളത്തിലിളകൊള്ളുമരവിന്തനയനാ!
ആരണങ്കളിലെങ്ങും പരമയോകികളുഴ-
　　ന്റാലുമെൻറുമറിവാനരിയ ഞാനപൊരുളേ!

മാരി വന്തതൊരു മാമലയെടുത്തു തടയും
മായനേ!അരചനായ് നിചിചരാതിപതിയെ
പോരിൽ നീ മുന്നം മുടിത്തമയെടുത്തു പുകഴ്വാൻ
പോകിപോകചയനാ, കവിയെനക്കരുൾ ചെയ്യേ

അരുവൈ പാതിയുരുവായ പരനേ! ചരണതാ-
രകക്കുരുന്തുകൊടു തന്തതം നിനൈന്തുകൊൾവവർ-
ക്കരിയ വൻപിറവിയാം തുയരറുത്തു കളവോ-
രചുരനാചകരനേ! വിചയൻ വിൽത്തടിയിനാൽ
തിരുവുടമ്പുടയു മാററന്തവന്നപിമതം
തെള്ളുതെള്ളുപ്പിൽ വിളയിച്ചു തെളിയിച്ച ചിവനേ!
അരചനാകി മതുചൂതനനിരാവണനെ വെ-
ന്റമയെനിക്കു പുകഴ്വാൻ വഴിവരം തന്നരുളേ

വഴിയെനിക്കു പിഴയാതവണ്ണമുറ്റരുൾ ചെയ്യെൻ
മനകുരുന്തിലിളകൊണ്ടു പുനൽകൊണ്ടു വടിവാ-
ണ്ടെഴുന്തകൊണ്ടൽ പതറും നെറിതഴത്തകുഴലീ!
ഇളമതിക്കു തുയർപൊങ്ങി വിളങ്ങിന്റനുതലീ!
ചുഴലനിന്റകിലലോകം വണങ്ങിന്റ കഴലീ!
തുകിൽ പുലിത്തൊലികൊള്ളിന്റരനുതൽകണ്ണിണപെ-
ട്ടഴിവുപെട്ട മലർവില്ലിയെയനങ്കനെയ-
വ്വളവുതോറ്റിന പെരുപ്പമുള്ള വെപ്പിൻ മകളേ!

മകരകേതനനുടെ ചെനകനായർമകനായ്
വളരുമെങ്കൾ മറിമായൻ മണിമാർവിലിളകൊ-
ണ്ടകിലലോകങ്കളിലും നിറഞ്ഞുനിന്റരുള്ളുവോ-
രമലകോമളപയോതിതനയേ! അരചനായ്
ചെകങ്കളേഴും ഉലയിക്കുമന്നിചാചരവരൻ
ചിരങ്ങൾ പത്തുമങ്ങറുത്തമനുവീരചരിതം
പുകഴുമെന്നെയിന്നുനോക്കിയരുൾവാക്കുടയവേൽ-
പൊരുതുചേലിടഞ്ഞിഴുന്റിന കടക്കൺമുനയാൽ.

ഇടഞ്ഞ താനവെരെ വേരറമുടിക്കുമടൽ വൻ-
പിലകുമിന്തിരനുമങ്കിനമനും നിരുതിയും
കുടിലവാരിപതി വായുവളകേചനരനും
കുളിർനിലാമതിവെയ്യോനുമുരകാതിപതിയും
വടിവു ചേരവനിമാതുമയനും വിണ്ണവരും
മയിടനാചിനിയും മുക്കണ്ണർകനൽക്കണ്ണിലെഴും

കൊടിയ പൈരവിയും ആനനങ്ങളാറുള്ളവനും
കുതുമവാണനു മെനിക്കു തുണയാകയിതിനേ

തുണയെനിക്കിതിനു മിക്കവരു, മുൾക്കനമറ-
ച്ചുരുങ്കിനോരകതിയെന്റിഞ്ഞു നല്ലവരെല്ലാം,
പണിയിതർക്കിവനെനക്കരുതിനൊയ്യവർകളും
പകയരാവതിനറപ്പരെന്നൊടൊപ്പമുടയോർ,
പിണങ്ങുവോരില്ലയെന്നും പൊഴുതു പോയിടയിട-
പ്പിഴമുഴുക്കിലും, എനത്തെളിഞ്ഞരക്കരെ മുന്നം
മണിവണ്ണൻമനുചനായ്പ്പൊരുതപോർക്കൊടുമതൻ
വഴിയുരൈപ്പതിനു കോലിനതെൻമേത കൊടുഞാൻ

മേത നൽകുക കവീന്തിരരിൻ മുമ്പുടയ വാ-
ൻമീകിയും പിന്നെവിയാതനുമെനക്കതികമായ്
വേതവിത്തു നല്ലകത്തിയനൊരോവകവകൈ
വേരിതിഴ്ക്കിനതമിഴ്ക്കവിപടൈത്തമുനിയും
ഓതയിൻതുയിലുമണ്ണൽവിണ്ണുളാർപുകഴവ-
ന്തൂഴിയിൽ തചരതൻതനയനായവതരി-
ത്താതികാലമുള്ളതുന്തൊഴിൽകൾചെയ്തവകഴി-
ത്താഴിമാനിനിയെ മീണ്ടവഴികൂറുവതിനായ്

ആഴിമാതിനെനിചാചരവരൻകവർന്നുകൊ-
ണ്ടാടിമാതങ്കൾവരുംമുന്നം മറന്ത വഴിയേ
ഊഴിമീതു നടന്നന്റു കവിമന്നരുറവാ-
യോടി നാടുകെനവേയരികൾ നാലുതിചൈയും
കീഴുമേലു വിനവിന്റളവിൽ വായുതനയൻ
കേടില്ലാതമതിയൊടുതിരയാഴി കടന്ന-
മ്മാഴനീൾമിഴിയെ മൈതിലിയെ നേടിയൊരിരാ-
മാൽ പുനന്തവയുരൈപ്പതിനരിപ്പമെങ്ങളാൽ

മാൽ പുനന്തവനറിന്തണഞ്ഞങ്ങുലീയവും
മാലവാർകുഴലിലെഴും മണികൈക്കൊള്ളും മുന്നേ
വേൽപൊരുന്നമിഴിയാൾക്കു നൽകിയപ്പൊഴുതിലേ
മേതിൽവീഴ്ന്തടിപണിന്തുവിടയും തൊഴുതുപോയ്
ചേൽപൊരുന്തു മരിവീരൻ അലയാഴി കടന്ന-
ത്തീരമെയ്തിയിരുന്നൊൺകവികൾ ചൂഴ്ന്തിനിയ പൈ-
മ്പാൽ പൊരുന്തും മൊഴിയാൽ മൊഴിന്തനൻ തൊഴുതെല്ലാം
പാർമ്മന്നൻതന്നൊടുമൈതിലിയുടേ ചരിതമേ!

## രണ്ടാം പടലം

മൈതിലിതന്നുടെ ചരിതമെല്ലാം വാനരവീരനുരൈക്കക്കേട്ടു
ചെയ്തമ നന്റുനീയെന്റുരൈത്തുത്തേൻമൊഴിയാളെ
നിനന്തിരുന്തു
പെയ്തനകണ്ണുനീരോടുകൂടപ്പേപ്പെടുന്നരചനെത്തൊഴുതണൈന്തു
കൈതവമേതുമില്ലാതവീരൻ കവികുലത്തരചർക്കുമരചൻ
ചൊന്നാൻ

അരചർകൾകോനേ മേന്മേലരുംതുയർ പിടിത്തീവണ്ണം
പുരികുഴലാളെനണ്ണിപ്പോക്കുമതൊല്ലകാലം
ഇരുപതുകരങ്കൾതങ്കും ഇലങ്കവേന്തനെയൊരിക്കാൽ
കരുതുക കളകചോകം കൈക്കൊൾകകോപമിപ്പോൾ

കൈക്കൊൾക കോപത്തോടെ കതിർവില്ലുമമ്പും തെക്കിൻ
തിക്കിനു നടക്കുമാറു തിരുവുള്ളമാവൂതാക
ഇക്കണ്ട പടതടുപ്പാൻ ഏഴിരണ്ടുലകുമിപ്പോ-
ഴൊക്കിലുമരിപ്പമെന്റാൽ ഒരുവരാരുലകിലുള്ളോർ

ഒരുവരാരുലകിൽ നിന്നോടൊപ്പമുള്ളവരെന്റെല്ലാം
ഉരമികും ചുക്കിരീവൻ ഉണർത്തിനവന്തരത്തിൽ.
അരചർകോനനുമൻതന്നോടണിപുകഴിലങ്കവേന്തൻ
ചരിതവും നകരിലുള്ള ചമയവും നീ ചൊല്ലെന്റാൻ

ചൊല്ലിനാനവനിലങ്ക ചുഴന്റുള്ളകിടങ്ങിടം കൊ-
ണ്ടില്ലകീഴൊടുക്കമേതും. ഇടകലർന്തിടവിടാതെ
നല്ലവാൾ കുന്തം ചൂലം നറുന്തെളികടൈന്ത നൂറ്റി-
ക്കൊല്ലിയെന്റിവ നിറുത്തിക്കൊടുപ്പമാണ്ടിരിപ്പൂതേഴും

ഏഴിനുമുള കടപ്പാനിയന്തിരപ്പാലം ചുറ്റും,
കീഴറുമവനിനൈന്താൽ കേവലം പകയോരെല്ലാം.
കോഴയററനകിഴക്കിൻ കോപുരംകാപ്പാൻ നില്പർ
ഊഴിയെയുലൈക്കാം വീരർ ഒരുപതിനായിരം കാൺ

ഒരു പതിനായിരത്തോടൊരുത്തനേ പോർചെയ്യാവ-
തിരുപതിനായിരംതെക്കിരട്ടിയുണ്ടതിൽ വടക്കോ
മുരണൊടുകാപ്പാൻ ചെമ്മേ മുപ്പതിനായിരം വൻ-
പരവയുംകുലയ്ക്കാം വീരർപച്ചിമതിചയുളേതും

തിചകളിലേതിൽപാതിതിണ്മചേർ നടുവുകാപ്പാൻ,
മചകറയതിലിരട്ടി മന്തിരചാലകാപ്പാൻ
കുചൽമികുംമയനാചാരികുവരനു ചമൈത്തകോയിൽ
തചമുകനിരിപ്പതെന്റാൽ ചമയമാരതിനുരൈപ്പോർ?

ഉരൈപ്പതാർ കണ്ടുമീണ്ടോരുറുതിയും നകരി തന്നിൽ
ഇരിപ്പവർപെരിപ്പമെങ്കുമിട കലർന്തിടവിടാതെ,
നിരൈക്കൊരോ പാടേചാടും നിചാചരർപെരുമ പിന്നെ
ഉരൈക്കലാ മതിർക്കുമുന്നലുഴറിയൊന്റുരപ്പൻവീരാ!

വീരർതൻമണിവിളക്കേ! മെന്മൊഴിയാളെക്കാണ്മാൻ
ആരെനക്കുതകുവോരെൻകമഴന്റുഴന്റനേരം
താരിടൈമണം പുണർന്തു തരുനിരതടൈന്തുപോന്ത
മാരുതതേവൻ വന്തുവഴിയിതെന്റരുളിച്ചെയ്താൻ

അരുൾചെയ്തവഴിയേപോയ്നല്ലചോകമാവനികപുക്കു
നിരപലവായ്ച്ചുഴന്റ നിചാചരിമാർക്കുമുള്ളിൽ
ഒരുപെരുമരമതിൻകീഴുടൽ പൊടിയണിന്തു കുമ്പി-
ട്ടരുവയർമണിയെക്കണ്ടേനകലവേയിരുന്തവാറും



# 2
# ഭാഷാഭഗവദ്ഗീത
## മാധവപ്പണിക്കർ

നിരണം കവികളിൽ പ്രമുഖനായ മാധവപ്പണിക്കരുടെ ഭാഷാ ഭഗവദ്ഗീത മഹാഭാരതത്തിലെ ഭഗവദ്ഗീതയുടെ സംക്ഷിപ്തവിവർത്തനമാണ്. ഒന്നാമധ്യായം ചുവടെ ചേർക്കുന്നു.

അദ്ഭുതമായമൃതായ് മറനാലിനു-
മറിവായഖില ജഗൽപൂർണ്ണവുമാ-
യുദ്ഭവമരണാദികൾ കരണാദിക-
ളൊന്നിനൊടും കൂടാതൊളിവായേ
പുഷ്പമണംപോൽ സ്ഥാവരചരമൊടു
പുണരാതേ പുണരും പൊരുളായ്നി-
ന്നെപ്പൊഴുതും സച്ചിൽസുഖമായ്നി-
ന്നീടിയ പരമാത്മാനം തൊഴുതേൻ. 1

തൊഴുതേൻ ഞാൻ ദീപം ദീപത്തിൽ
ചുടരൊളി കാട്ടീടിന്നതിനൊത്തും
പഴിയില്ലാദിത്യനെയാദിത്യൻ
പരിരശ്മികൾ കാട്ടീടിന്നതിനൊത്തും
മുഴുതും താനായ് മൂടിയാവടിവായ്
മൂലമതാമദ്വൈതമഹാപദ-
മഴകിനൊടും ദർശനചെയ്വാനാ-
യറിവായ് നിന്ന മഹാശക്തിയെയും 2

ശക്തി ശിവൻകരിയും കരിണിയുമായ്
സംഗമിയന്നളവേയുളനാകിയ
മത്തമഹാഗജമുഖനെയുമഴകിയ
വാഗീശ്വരിയെയുമടിമലർ തൊഴുതേൻ;
ഭക്തിയിനാൽ ഭഗവദ്ഗീതാർത്ഥം
പരിചൊടു ചൊൽവാനായ് നിനവുറ്റേ-
നത്തലെനിക്കു വരാതെ കാത്തരു-
ളഖില ജഗൽഗുരു നാരായണനും 3

നാരായണനമലൻ ശ്രീകൃഷ്ണൻ
നരപതിപാണ്ഡുതനൂജൻ വിജയനു
നേരേ പോർമ്മീതിട്ടുരചെയ്തൊരു
നിരുപമണാനാർത്ഥങ്ങളെയെല്ലാം
പാരാശര്യ മഹാമുനിതിലകൻ
പതിനെട്ടദ്ധ്യായത്തിലുരത്തതു
നാരായണനരുളാലൊരു നരകൃമി
ഞാനുമിതൊരുപടി ചൊൽക തുനിഞ്ഞേൻ 4

ഒരുപടിയോഗത്താലുള്ളിൽക്ക-
ണ്ടുത്തമനാകിയ വേദവ്യാസൻ
തിരുവടിചൊല്ലിയ പുണ്യപുരാണം
തികയച്ചൊല്ലുവനെന്നു നിനച്ചതു
പെരുമതകും ശ്രീ പാൽക്കടൽ കണ്ടു
പിപീലി കുടിപ്പാൻ കരുതിയതൊക്കും
ഗുരുജനമായ മഹാജനമിതിനൊരു
കുറപറയായ്കെന്നടിമലർ തൊഴുതേൻ 5

മലരയനൊരുടുനേർ വേദവ്യാസൻ
മറ്റും സംസ്കൃത പദ്യങ്ങളിനാൽ
നലനലഞാനാർത്ഥങ്ങളുരത്തതു
ഞാനും ഭാഷാകവിയിലുരപ്പേൻ
വിലയറിവാനരുതാകിയ രത്നം
വേറൊരു പൊന്നിൻ ചെപ്പിതിലല്ലാ-
ലലവലയാകിയ തുകിലിൽപ്പൊതികിലു-
മതിനുടെ മഹിമ വിരോധം വരുമോ? 6

വരുമൊരു പുണ്യക്ഷേത്രമനത്തിനു
വരമാകിന്ന കുരുക്ഷേത്രത്തിൽ
പരികരി തേർകാലാളൊടുനാമും
പാൺഡവരും ചെയ്തവയെന്തെന്തു
അരചരൻ ധൃതരാഷ്ട്രൻ ചോദിച്ചള-
വമ്പേറിയ സഞ്ജയനുര ചെയ്താൻ
ത്വരിതം പാണ്ഡവർ നമ്മുടെ സൈന്യം
ദുര്യോധനനും കണ്ടാനെന്നേ 7

ദുര്യോധനനാചാര്യനെ നോക്കി-
ച്ചൊന്നാൻ പാണ്ഡവർസൈന്യം പാരായ്;

സുരപതിനേരരചകൾ ഭീമാർജ്ജുന
തുല്യമഹാരഥരിവർ പലർ കാണായ്;
നരപതിമാർകൾ നമുക്കും പലരുളർ
നായകനായ ഭവാൻ ഭീഷ്മാദികൾ
വിരവൊടു പ്രാണത്യാഗമെനിക്കേ
വേണ്ടിയിയറ്റുകയെന്നാനരചൻ 8

അരചകൾ തന്മദ്ധ്യേ ശ്രീഭീഷ്മരു
മഴകൊടു ശംഖമെടുത്തു വിളിച്ചേ
കരുതലരിളകൊന്നാർത്തതു നേരം
കടൽപോലാർത്തിതു കൗരവ സൈന്യം
മുരചൊടു പണവാദികൾ പലവാദ്യം
മുറ്റു മുരന്റിതു; മറ്റതുകേട്ടേ
ഹരിയഖിലേശ്വരനും നിജശംഖിനെ
യടലിടിപോലേ നാദം ചെയ്താൻ 9

താനതു കേട്ടേ വാനവർദത്തം
ശംഖിനെയൂതീതർജ്ജുനനുടനേ-
യൂനമില്ലാതൊരു വിജയമതൂതീ
യുധിഷ്ഠിരൻ; പൗണ്ഡ്രം ഭീമനുമൂതി
മാനിതരശ്വിനി പുത്രരുമൂതി
മറ്റു സുഘോഷ മഹാമണി പുഷ്പൗ
വാനും ഭുവനവുമൊക്കെ നടുങ്ങി
മാറ്റലരുടെ ഹൃദയം ഭേദിച്ചേ 10

മാറ്റലർ മദ്ധ്യേ മുരരിപുമായൻ
മരതകമുകിൽവർണ്ണൻ ശ്രീകൃഷ്ണൻ
കാറ്റിനുമുൻചെല്ലും വരരഥമതു
കരുതി വിരഞ്ഞുകടാവിനനേരം
പോറ്റി! മഹാപുരുഷോത്തമ! രഥമിതു
പുനരിവിടത്തിൽ നിറുത്തുക മറ്റിനി
മാറ്റലരെന്നൊടുപോർ കരുതീടിന
മന്നരെയറിവാനെന്നാൻ വിജയൻ 11

എന്നതു കേട്ടുടനേ രണഭൂമൗ
രഥമപ്പൊഴുതു നിറുത്തീതമലൻ
നന്തിമികും ഭീഷ്മദ്രോണാദികൾ
നലനല മണിമുടിമന്നരെയവിടേ

ഒന്നൊഴിയാതെ കണ്ടിന്ദ്രാത്മജ-
നുരുകൃപയാ പരിവേഷ്ടിതനായേ
വന്നവിഷാദമടക്കരുതാഞ്ഞു
വരുന്തി മുകുന്ദനെ നോക്കിച്ചൊന്നാൻ 12

ചൊന്നാനെന്നുടെ താതന്മാരൊടു
ചൊല്ലേറുന്ന പിതാമഹൻ പുത്രർ
തന്നാലാമള വിദ്യകൾ നൽകും
തക്ക ഗുരുക്കളെയുയിരൊടു തമരാം
മുന്നാലുള്ള മഹാബന്ധുക്കളെ
മുറ്റും മാതുലരൊടു മമ സഖികളെ-
യെന്നാലെ കൊൽവാൻ നിനവുറ്റതു-
മെന്തൊരു കഷ്ടമിതെന്നാനരചൻ 13

എന്നുധനഞ്ജയനമ്പൊടു പിന്നെയു-
മെമ്പെരുമാൻ കേശവനൊടു ചൊന്നാ-
നൊന്നറിയേനിനി വായൊടു മുഖവു-
മുലർന്നിതു വെന്തു ചുടുന്നിതുടമ്പും
വെന്നിമികും ഗാണ്ഡീവം വിൽ
വീഴിന്നൂവിതിനെന്തുരചെയ്വോം
വന്നിവിടേ നമ്മൊടുപോർകരുതും
മാറ്റലരെക്കണ്ടീടുംതോറും 14

കണ്ടേനരിയ നിമിത്തപ്പിഴഞ്ഞാൻ
കാണേനൊരുഫലമിവരെക്കൊന്നാ-
ലുണ്ടോ സ്വജനമനത്തിനെയും കൊ-
ന്നുലകാണ്ടാലൊരു സുഖമൊരുവർക്കും?
വണ്ടാർ തുളസീമാലാലംകൃത!
മാധവനേ ജയമൊടു രാജ്യവുമിനി-
യുണ്ടാകിലുമതെനിക്കിനിവേണ്ടാ-
യുറ്റവരെക്കൊല ചെയ്യേനെന്നും 15

ഉറ്റമഹാകൊറ്റവർകുലമെല്ലാ-
മൊക്കെ നശിപ്പിച്ചാലതിനാലേ
കുറ്റമൊടേ കുലധർമ്മം മുടിയും
കുലധർമ്മം മുടിവുറ്റതിനാലെ
പറ്റും പഴിയൊടു പാതകമെല്ലാം
പതിവ്രതകൾക്കതിനാലഴിയും നില
ചുറ്റും തലകേടായേ മുടിയും
ചെല്ലവർനല്ല സ്ഥലം കുലമതിനാൽ 16

അക്കുലമതിനെയഴിച്ചവർ തങ്കളു-
മതിലേ ചേർന്നീടുന്നവരും പോ-
യൊക്ക മഹാനരകെയ്തുവർ മുൻവാ-
നുലകു പൂകുന്തവരും നരകാൾവാർ
തക്കമഹാപിണ്ഡോദകനൽക്രിയ
തന്നെയെടുത്തവർ ചെയ്യായ്കയിനാൽ
ദുഃഖമൊടേ കുലധർമ്മം മുടിയും
ദുരിതമിതിൽക്കാളിനിമേലുണ്ടോ? 17

ഇനിയിവരെല്ലാം രാജ്യശ്രീപൂ-
ണ്ടിതമൊടിരിപ്പാനായ് നിനവുറ്റേ
മുനിവൊടു വന്നെന്നൊടുപോർ ചെയ്‌വാൻ
മുടുകിന്നിതു ശ്രീകരുണാകരനേ!
കുനുചിലയാലവരെക്കൊലചെയ്തേ
കൊടിയപെരും പാപം കൈക്കൊൾവാൻ
തനിയേ ഞാൻ ചിന്തിച്ചതഹോ! ബത!
തക്കതുമല്ലതൊരന്ധത മുറ്റും 18

മുറ്റും രാജ്യസുഖാദികൾ കരുതി
മുതിർന്തരചരെ ഞാനെന്നും കൊല്ലേൻ
മറ്റവരെന്നെക്കൊൽകിലുമതിനു
മറുക്കാതിന്നു പൊറുപ്പതു യോഗ്യം;
ചുറ്റമൊടേ മായനൊടിതു ചൊല്ലി-
ച്ചൊല്ലാർ വില്ലും ശരവും കൈവി-
ട്ടറ്റമില്ലാത വിഷാദത്തോടെ-
യർജ്ജുനനും തേർമീതിലിരുന്നാൻ 19

# 3
# കണ്ണശ്ശ രാമായണം
## രാമപ്പണിക്കർ

ആദ്യകാലത്തെ മലയാളരാമായണങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് നിരണത്ത് കണ്ണശ്ശപ്പറമ്പിൽ രാമപ്പണിക്കർ രചിച്ച കണ്ണശ്ശ രാമായണം. മൂന്നു ഭാഗങ്ങൾ ഇവിടെക്കൊടുക്കുന്നു. (1) കാവ്യോപക്രമം : ബാലകാണ്ഡം ആരംഭത്തിലുള്ള ഈശ്വര പ്രാർത്ഥനയും രചനാരംഭവും (2) വിശ്വാമിത്രന്റെ തപസ്സ് (3) അശോക വനിയിലെ സീതാവിലാപം

### 1. കാവ്യോപക്രമം

ആനന്ദാമൃതസാരം അരൂപം
        അശേഷ ജഗത്പരിപൂർണ്ണവും ആയേ,
താൻ അന്തവും ആദിയും ഇല്ലാത
        ചരാചരഭൂതനിധാന സ്വരൂപം
മാനംകൊണ്ടറിവാൻ അരുതായ്, അരു-
        മാമറിയിൻമുതലായ് ഒരു നാളും
ദീനം വാരാതൊരു പരാപര-
        ദിവ്യാത്മാനം വന്ദിക്കുന്നേൻ. 1

വന്ദിച്ചേൻ ഗണനായകനാകിയ
        വാനോർകോനൊടു വാണിയെ മനസാ:
ചിന്തിച്ചേൻ ഗുരുശർവപദാംബുജ
        ചിന്താമണി; പുനരിതിനരുളാലെ
മന്ദപ്രജ്ഞന്മാർക്കറിവാനായ്
        മനുകുലതിലകനുടേ വൃത്താന്തമി-
തന്ധൻ ഞാൻ കേവലം എങ്കിലുമൊ-
        ട്ടായ പ്രകാരം ചൊല്ക തുനിഞ്ഞേൻ 2

ചൊല്ലേറിയ വാല്മീകിമഹാമുനി
        ചൊല്ലിയ രാമായണം ഇനിയേതും
വല്ലാതേ ഞാൻ ഇന്നുരചെയ്വതു
        മനസിപൊറുക്ക മഹാജനമെല്ലാം;

ഉല്ലാസത്തോടു വിനതാതനയ-
നുയർന്നു പറന്നാകാശേ മറ്റൊരു
പൊല്ലാമക്ഷിക തന്നാലാവതു
പൊങ്ങുവതിന്നാരേ മുനിയുന്നോർ 3

മുനിവൊടഹംകാരാദികളെയെല്ലാ-
മുറ്റവിചാരംകൊണ്ടു കളഞ്ഞേ,
കനിവൊടു ശമദമസന്തോഷാദികൾ
കൈക്കൊണ്ടാരണതല്പരരായേ
അനുപമരാകിയഭൂദേവന്മാ-
രവരവരേ മമ ദൈവതം, എന്നാൽ
മനസി നിനച്ചതു ചെയ്തുമുടിക്കാം
മറയവരരുളാലിന്നിനിയെല്ലാം 4

എല്ലാജ്ജാതിയും ഇന്നിതുചൊൽവാൻ
ഏതും കുറവില്ലെന്നെപ്പോലെ
ചൊല്ലാകിന്നവരിതിന്നൊരു ദോഷം
ചൊല്ലുകയില്ല സുഹൃജ്ജനസംഗാൽ
നല്ലാചാരിയരെന്നെയുമെന്നും
നന്നെന്നൊഴിയച്ചൊല്ലാരേതും
കല്ലാതവർ പിഴചൊന്നതുകൊണ്ടൊരു
കാര്യവിരോധമിതിന്നിനിവാരാ 5

ഇനിയ മഹാമുനി ശ്രീനാരദനോ-
ടിതവിയ ശ്രീ വാല്മീകി മഹാമുനി
തനിയേ ചോദിച്ചാൻ - ആരേയുളർ
സകലഗുണങ്ങളുമുടയവരെന്നേ
മനുകുലനായകനാകിയ രാമൻ
മഹിമമികുന്ന ഗുണാകരനായേ
തനിയേയുളൻ എന്നവരുടെ ചരിതം
സംക്ഷേപിച്ചുരചെയ്താൻ മുനിവൻ 6

മുനിനാരദൻ ഉരചെയ്തതുകേട്ടതി-
നുദിതനുമായ മഹാമുനി മാധ്യം-
ദിനനിയമാദികൾ ചെയ്വതിനായ്പോയ്
നിന്നാൻ തമസാതീരം പുക്കേ
മനസിജപരവശപക്ഷിയുഗങ്ങളിൽ
വനചരൻ ഒന്നിനെയപ്പൊഴുതെയ്തതു

കനിവൊടു കണ്ടുടനവനെക്കൊൽവാൻ
കരുതിയുഴറ്റൊടു ശാപം ചെയ്താൻ 7

ശാപംചെയ്ത വചസ്സൊരു പദ്യ-
ശരീരമിതെന്നരികേനിന്നരുളിയ
താപസനോടു പറഞ്ഞെഴുന്നരുളീ
ധർമ്മാത്മാനിയമങ്ങൾ മുടിച്ചേ
ശോഭയൊടാശ്രമമതിൽ വന്നവനോട്
ചൊല്ലീതപ്പൊഴുതയൻ അഖിലേശൻ
നീ പരിചീടിന വാണിയിനാലേ
തിരുപമകാവ്യം നിർമ്മിക്കെന്നേ 8

നിർമ്മിക്കെന്നയൻ അരുൾചെയ്തതിനാൽ
നിഖിലവും അകമേ കണ്ടമഹാമുനി,
നിർമ്മലകോമളവാണിയിനാലേ
നിരുപമശ്രീരാമായണ കാവ്യം
ചെമ്മേ ചെയ്തുമുടിച്ചഴകോടതു
ശീലിപ്പിച്ചാൻ കുശലവരാകിയ
സന്മതികളെ, മധുരസ്വരമോടവർ
സതതം ഗാനം ചെയ്തു നടന്നാർ 9

ആരണം അറിയും മുനിവരരരുൾ ചെ-
യ്താദരവൊടു കുശലവർ വൃത്താന്തം
വീരനിരാഘവൻ അറിവുറ്റവരെ
വിളിച്ചരുൾ ചെയ്തിനവർകളും അന്നേ,
ആരിഷമാകിയ ശ്രീരാമായണം
ആശ്ചരിയം വരുമാറു പ്രയോഗി-
ച്ചാർ, അനുജാദി മഹാജനമൊടു ശ്രീ-
രാമനിരുന്ന സഭാതലമതിലേ 10

## 2. വിശ്വാമിത്രന്റെ തപസ്സ്

അതുകാലം നീരാടിയ കോലമൊ-
ടവിടേ പുഷ്കരതീർത്ഥസമീപേ
നിതരാം അഴകൊടു കൂടിയ മേനക
ദിവ്യസ്ത്രീമണി നിന്നതു കണ്ടേ,
വിധിയാലേ പരവശനായവളെ
വിളിച്ചാശ്രമമതിൽ വച്ചു തുലോംനാൾ

ഇതമായവളൊടിരുന്നാൻ, ഒരു ദിനം
എന്നതുപോൽ, ഇമ്മുനിവരനുടനേ! 1

ഉടനേ വരിഷം പത്തു കഴിഞ്ഞള
വോർത്തു വിഷാദത്തോടു തപോബലം
അടയ നശിച്ചിതെനിക്കിന്നാലതി-
നമരകൾ കാരണമായതും എന്നേ
കടുകവളെയും അനുനയമൊടു വിട്ടു-
കളഞ്ഞു വടക്കിൻദിക്കു പുകുന്തേ
വടിവിനൊടേഷ മഹാമുനിയായിര
വരിഷം മൌനവ്രതത്തൊടിരുന്നാൻ 2

ഇരുന്നതിനരികേ ചെന്നു ചതുർമ്മുഖൻ
'എന്തു മഹാമുനി! അഭിമതം' എന്നു
വിരന്തടിതൊഴുതറിയിച്ചാൻ ഇമ്മുനി
'വിപ്രർഷിത്വം അപേക്ഷിതം' എന്നേ,
'വരുംതപസാ പുനരതുമിനി' എന്നു
മറഞ്ഞാൻ അയൻ അഖിലേശനും അന്നു
പുരന്ദരനാകുലനായിതു തപമൊടു
പുനരവിടേ മുനി നിന്നതിനാലേ 3

'ഏതാകിലും ഇനിരംഭേ! നീ പ-
ണ്ടേതിലും ഏറ മനോഹരയായേ
ചേതോഭവ പരവശനാക്കീടുക
ചെന്നു മഹാമുനി വിശ്വാമിത്രനെ
വാധകൾ ഒഴിവാൻ' എന്നു പുരന്ദര-
വചനം കേട്ടുടൻ അവളും ചൊന്നാൾ
'നാഥാ! ശാപം കിട്ടുമെനിക്കു
നടുക്കവും ഉണ്ടിതു ചെയ്‌വതിനെന്നേ' 4

എന്നവളോടറിയിച്ചാനിന്ദ്രനും
'ഇതു പണിയില്ല, വസന്തവും ഞാനും
തെന്നലും ഇനി മദനനും ഉണ്ടവനുടെ
ധീരത പോക്കുവതിന്നു സഹായം
നന്നിതു ചെയ്കെന്നതു കേട്ടവളും
നടുക്കമൊടടവിപൂകുന്തതുകാലം
ചെന്ന വസന്തത്താൽ വനമെങ്ങും
ചേതോഹരമായിതു പുഷ്പിതമായ് 5

പുഷ്പിത ദിവ്യലതാദികൾ തോറും
പോയ് മധുപാന മഹോത്സവമീടിയ

ഷഡ്പദകോകില കോലാഹലമൊടു
സകല മനോഹരമായിതു വിപിനം
പുഷ്പശരൻ താനും പുനരവിടേ
പുക്കാൻ മുനിധൈര്യംകളവാനായ്
അദ്ഭുതമായൊരു കുയിലായിന്ദ്രനും
അരിയ തപോധനരികു പുകന്താൻ 6

അരിയ ജലാശയമതിൽ നീരാടി
യനന്തരമേ പൂമ്പൊടിയുമണിന്തേ
പെരിയ സുഗന്ധപശാഗതരാകിയ
ഭൃംഗമഹാത്ധംകാരത്തോടെ
വരവൊരു വൻമരമൊക്കെയിളക്കി
വരുന്ന മഹാവനഗജസമനായേ
വിരവൊടു തെന്നൽ ഇയന്നഴകോടേ
വീചി മുനിവരനരികതുകാലം 7

അതുകാലം ഗാനം കേൾക്കായി-
തതീവമനോഹരമാധുര്യത്തൊടു
വിധിയാലെ നയനങ്ങൾ തുറന്നതി-
വിസ്മയമോടിമ്മുനികുലവരനും,
ഗതധൈര്യം നോക്കുന്നതുകാലം
ഗഗനേചരനാരീമണിരംഭയെ
അതിശയമാകിയ സൗന്ദര്യത്തോ-
ടടവിയിലൂടു നടപ്പതു കണ്ടാൻ. 8

കണ്ടാൻ പുഷ്പാവചയം ചെയ്വതു
കരുതി നടന്നു വിലാസത്തോടെ
വണ്ടാർ കുഴൽ അമരാംഗനതാനേ
വരുവതും; അണയവരുന്നതിനാലേ
ഉണ്ടാകിയ ലജ്ജാഭാവത്താൽ
ഉടനേലതകൾ മറഞ്ഞു സമീപേ
കണ്ടാൻ നയനമനോഹരമായ
കടാക്ഷത്തോടവൾ നിന്നതുമെല്ലാം 9

നിന്നവൾ സൗന്ദര്യാദികൾ കണ്ടും
നിരുപമകോകിലവാണികൾ കേട്ടും
ചെന്നു മഹാവനതരുകുസുമങ്ങൾ
ചെറുത്തുലകിന്ന സുഗന്ധത്തോടും
തെന്നൽ ഉലാവി വരുന്നവയേറ്റും
ധീരത വേറായേഷ മഹാത്മാ-

വന്നുടനേ പിന്നെയും അറിവാലേ-
യാത്മവികാരം വന്നതൊഴിച്ചാൻ 10

വന്നവികാരം ഒഴിച്ചുടനേഷ
മഹാമുനി ദേവേന്ദ്രാദികൾ ചെയ്തവ-
യുന്നീയനന്തരമേ കോപത്താൽ
ഉരചെയ്താൻ എതിർനിന്നവളോടേ
'വന്നിതിയറ്റിയനീയൊരു കല്ലായ്
വനമിതിൽ വാഴ്കൊരു നൂറ്റാണ്ടെടന്നേ'
പിന്നെ മഹാകോപത്തെയും അകമേ
പെരിയ വിചാരംകൊണ്ടു ജയിച്ചാൻ 11

'ജയം അരുതിവനെ നമുക്കിനി' എന്നേ
ദേവേന്ദ്രാദികൾ ഭയമൊടകന്നാർ
അയമപി ചെന്നു കിഴക്കിൻദിക്കിലൊ-
രാശ്രമദേശം പുക്കതുകാലം
സ്വയം ആയിരമാണ്ടവിടേ മൗന-
ത്തോടുപവാസം ചെയ്തവസാനേ
നയമൊടു പാരണചെയ്യുമഹേന്ദ്രൻ
നലമുനിവരനായവിടെച്ചെന്നാൻ 12

ചെന്നവൻ 'ആഹാരം തരികെ'ന്നുര
ചെയ്തതുകേട്ടു തനിക്കുഭുജിപ്പാൻ
അന്നുണ്ടായാഹാരം അനത്തും
അവന്നുകൊടുത്തതിസന്തോഷത്താൽ
നിന്നകമേവായുവിനെയടക്കി
നിരാഹാരനുമായ് ആയിരവർഷം
ചെന്നിതു പിന്നെയും ഇമ്മുനിവരനു വി-
ശിഷ്ടതപസ്സുകൾ ചെയ്തതിശയമായ് 13

അതിശയമായിടരുറ്റവനന്തരം
അഖിലപ്രാണികൾ പരവശരായാർ
ഗതിയിനിയിതിനെന്ത് എന്നമരകളതു
കേവലം അറിയിച്ചാരജനോടെ
'ചതികെടനിന്നു തപസ്സുകൾ ചെയ്യും
താപസനഭിമതമായവയെല്ലാം
ഇതുപൊഴുതേ നിന്തിരുവടി നൽകുക
ഇല്ലൊരുപായം അതല്ലാലേതും' 14

## 3. സീതാവിലാപം

മുറയിടുമിടർതീർത്തെന്നെക്കാത്തരുൾ
        മുഖ്യഗുണാകരനേ ശ്രീരാമാ
മറുവിയലാത സുധാകരബിംബ
        മനോഹരമായ മുഖാംബുജനേ! ഹാ
നെറിയറിയാതനിശാചരർവശയായ്
        നിന്നൊടുവേറായേ വാഴിന്റെൻ ഞാ-
നറികതുമഴകൊടു നിന്നെക്കാണ്മാനുട-
        നാവിതെനിക്കിനിയേതൊരുനാളോ? 1

ഏതൊരുജ്ജാതി പൊറുപ്പേൻ ഭർത്താ-
        വേയെൻ വേദന നീ വേറായാ-
ലാദിയിലേ പിരിയായ്‌വാനായേ-
        യടവിയിൽ നിന്നൊടുകൂടെപ്പോന്നേൻ;
തീതിയലാവാനുലകമെനിക്കോ
        ചേരാ നീ കൂടായ്കിലതല്ലാൽ
നീതിയിനാൽ നരകവുമമരുലകാം
        നിശ്ചയമനുപമനാം നൃപതനയാ 2

നയവിദനായ സുമിത്രാപുത്രാ!
        നാഥാ! ഹാ മമവിധി കൗസല്യേ
ഭയപരവശയായയിവിടെവസിപ്പാൻ
        പണ്ടതിപാപംചെയ്തേനോ ഞാൻ?
തുയരുമിതെന്നേ പോമെന്ററിയേൻ
        സുകൃതം ഞാൻ ചെയ്യായ്കയിനാലെൻ
പ്രിയതമനൊടു പിരിഞ്ഞുയിരോടും
        പീഡിതയായേനെന്റഴുതാൾ 3

അഴുതഴുതാകുലയാകിയ സീത-
        യനന്തരമേ ഖേദിച്ചുരചെയ്താ-
ളഴിനിലയോടിവിടേ ഞാൻ മരുവുവ
        തറിയായ്‌വാനെന്തേ മമ ഭർത്താ?
വഴിയിലെതിർത്തമർ ചെയ്ത ജടായുവു-
        വാർത്തയവന്നറിയിക്കും മുൻപേ-
യുഴറി മരിച്ചാനോ ശ്രീരാമനൊ-
        ടുണ്മയിതറിയച്ചാനോ? യറിയേൻ! 4

അറികിൽ വിരന്തിവടേ വന്നിവർകളെ-
　　യടയക്കൊന്നെന്നൈക്കൈക്കൊൾവാൻ
കുറവിയലാനെൻ ഭർത്താ സൂര്യ
　　കുലോത്ഭവനെന്തു വരായ്‌വാൻമൂലം
മറിവിയലിൻ്റ ഖരാദികൾതമ്മെ
　　മറുത്തവർചെയ്തുമുരുക്കിയ വീരൻ
മറികടൽതന്നെയൊരസ്ത്രം കൊണ്ടു
　　വറട്ടുവതിന്നാകിൻ്റവനെല്ലോ 5

ഓർത്താലെന്നെ പ്രതി കാരുണ്യവു-
　　മൊള്ളവനെന്റാലെന്തു വരായ്‌വാൻ
മാർത്താണ്ഡാന്വയ ജ്ഞാതനിരാമൻ
　　വൈകാതെന്നെക്കൊണ്ടേപോവാൻ?
പേർത്താദരവില്ലാതേ വന്നിതു
　　പിന്നെയവന്നെന്നെ പ്രതിയെങ്കിൽ
പാർത്താലതുമിതുകാലത്തെന്നുടെ
　　ഭാഗ്യവിരോധത്താലേ മുറ്റും 6

മുറ്റും ഞാൻ വേറായതുകൊണ്ടു
　　മുഴുത്ത വിഷാദത്തോടുടൽ വേറായ്
മറ്റമരുലകേപുക്കാനോ ബത
　　മമജീവാത്മാവായ മഹാത്മാ
കുറ്റമിയൻ്റ ദശഗ്രീവന്നു
　　കുലക്ഷയമെയ്തുക നിശ്ചയമെൻ്റാൽ
മറ്റിനി മാസമിരണ്ടിനകത്തിഹ
　　വരുമോ ഭർത്താ വല്ലപ്രകാരം? 7

കാരൊളിമേനിയനാമവനോടിതു-
　　കാലം ഞാനിവിടേ മരുവിൻ്റതു-
മാരറിയിപ്പതു, താനറിയാതേ-
　　യവനിഹ വരുവാനും പണിയെൻ്റാൽ
പോരുമിനിപ്പലവും ചിന്തിപ്പതു
　　പുനരൊരുജ്ഞാതി മരിപ്പേൻ നിശ്ചയ-
മാരുയിരാമവനോടേ വേറാ-
　　യവനിയിൽ വാഴേനെൻ്റഴിവുറ്റാൾ 8

# 4

# ഭാരതമാല

## ശങ്കരപ്പണിക്കർ

നിരണം കവികുലത്തിൽപ്പെട്ട ശങ്കരപ്പണിക്കരുടെ ഭാരതമാലയിൽനിന്നെടുത്ത ഒരു ഭാഗമാണ് താഴെക്കൊടുക്കുന്നത്. കർണ്ണാർജ്ജുന യുദ്ധമാണ് ഇതിൽ വർണ്ണിച്ചിരിക്കുന്നത്

നരസിംഹൻ നരസിംഹസമാനൻ
    നരപതിപാണ്ഡ്യതനൂജൻ വിജയൻ
സുരസിംഹൻ സുരപതി ദേവേന്ദ്ര-
    സുതൻ സുകുമാരൻ ശൂരൻ വീരൻ
പരസിംഹത്തൊടു പൊരുവാനെതിരെ
    പായും സിംഹക്കൻ്റുകണക്കേ
നരസിംഹൻ വൈകർത്തനകർണ്ണ-
    നരേന്ദ്രന്നെതിരേചെന്റാൻ വാസവി 1

വാസവിയിന്ദ്രനെ മുന്നീടാകിയ
    വാനവർ മഹരിഷി ഗാന്ധർവ്വാദികൾ
വാസവിയരികുളവായതു ശകുന
    വഴിപ്പാടോടാശീർവചനാദികൾ
ഭൂതപിശാചാസുരർ നരിനായൊടു
    പുനരവിടേ കഴുകൊടു കാളിപ്പട
വാധവരുത്തും നിമിത്തപ്പിഴയുള-
    വായന പാർത്ഥിവനാമങ്ഗേശനു 2

പാർത്ഥിവരിരുപാടും പടയോടെ
    പരിവൃതരായിതു നരവരരരികേ,
പേർത്തിരുപാടും കൊട്ടീ തട്ടഴി
    ഭേരിമിഴാവൊടു പണവാദികളും
പാർത്ഥിവരവരവർ ശംഖുവിളിച്ചിതു
    പലതേർക്കുതിരയുമാനയുമലറി

ആർത്തിതുചെകിടുപെടടലിടി പോലെ
അതിനൊലി മൂവുലകത്തു നിറഞ്ഞിതു 3

നിറഞ്ഞിതു വാനവരാകാശത്തു
നിലത്തു നിറഞ്ഞിതു മാനുഷർവന്നു,
പറഞ്ഞിതു കൂറിരുകുറായവരവർ,
പണയം വച്ചിതു സുരരൊടു നരരും,
നിറഞ്ഞിതു വാതരവം കർണ്ണനു ജയം
നിശ്ചയമർജ്ജുനനേ ജയമെന്റു
പറഞ്ഞിതു ശിവനൊടുബ്രഹ്മൻ തിരുവടി
പാർത്ഥനു വരുമിവിടേ ജയമെന്റേ 4

ജയമിവനേ ചെയ്‌വിതു ഞാനെന്റു
ചെറുത്തെയ്തിതു വിജയനുമങ്ഗേശനെ,
വയമിവനെക്കൊൽവിതു കടുകെന്റേ
വരിഷിച്ചിതു ശരവർഷം കർണ്ണൻ
ഭയമരികൾക്കേറേറെ വരുത്തും
പവനസുതൻ ശ്രീ ഹനുമാൻ തിരുവടി
ജയമർജ്ജുനനെന്റേ കൊടിയേറി
ച്ചെകിടുപെടാർത്തിതു കൂറ്റം പോലെ 5

കൂറ്റംപോലേറേറെ വളർന്നു
പിളർന്നിതു വാൾകുന്താദികളോടും
കാറ്റുകണക്കേപൊരുതുതുലഞ്ഞിതു
കൗന്തേയൻ കൊടിയൊടു കർണ്ണൻകൊടി
കൂറ്റൻപോലെതിർനോക്കരുതായിതു
ഗുണഗണനിലയൻ മാരുതിയെതിരേ
ഏറ്റംപൊരുതശ്വം തേർപൂണ്ടവ
ഹേഷിതമോടിരുപാടും കൂടി 6

കൂടിയപടയൊടു വാസവിയെന്നെ-
ക്കൊൽകിൽച്ചെയ്‌വതു ചൊല്ലുക ശല്യാ!
ഈടിയ പടയോടേ കൃഷ്ണന്മാ-
രിരുവരെയും ഞാൻ കൊൽവിതു കർണ്ണാ!
കൂടിയ പടയോടെന്നെക്കർണ്ണൻ
കൊൽകിൽച്ചെയ്‌വതുചൊല്ലഖിലേശാ!
ഈടിയ പടയൊടുകുരുരാജാക്കളെ-
യിതകൊല്ലിന്റേനെന്റാനച്യുതൻ 7

* * *

കോലവുമസ്തമനാർക്കനൊടൊത്തിതു
കോംകൊടശോകുമുരിക്കും പോലെ
കാലവുമറിയരുതായീ കർണ്ണനു
കടുകവനിയിലേ മുഴുകീ തേരുരുൾ
ചാലവുമതു ഗുരുശാപത്താലേ
ശസ്ത്രാസ്ത്രാദികൾ തോൻറീലേതും,
ശീലഗുണാദികളുടയങ്ഗേശൻ
ചിന്തിച്ചതു വിധിബലമേയെന്റേ 8

എന്റും ധർമ്മംചെയ്തവർ കെടുവി
ല്ലെന്റതുമിപ്പൊഴുതേ പഴുതായിതു,
എന്റുമധർമം ചെയ്യാതോയേ
എല്ലാമറിവോയേ! കൗന്തേയാ!
നന്റുംപറ്റുമൊരമ്പെയ്യാതേ
ഞാനിത്തേരുയരെക്കൊൾമളവേ
എന്റുരചെയ്തുടനേയംഗേശ-
നെടുക്കരുതായിതു തേരുടെ ചക്രം 9

ശക്രസുതൻ തിരുവടികർണ്ണാ! നീ
ചാലഴകുതു ധർമ്മം നിന്ദിച്ചതു,
വക്രമനോഗതി ശകുനിചതിച്ചതു
വസ്ത്രമുരിഞ്ഞിതു പാഞ്ചാലിയെയും
നിഗ്രഹമഭിമന്യുവിനെച്ചെയ്തതു,
നീയന്റേങ്ങേപോയിതു ധർമ്മം?
നിഗ്രഹമൊണ്ടാംപൊഴുതേയല്ലോ
നീചർ നിനപ്പിതുമിതുവിധിയെന്റേ 10

വിധിവകയാലേ പോർചെയ്തരുളിയ
വിജയനുമൊരുമയിർവാളമ്പാലേ
അധികചിനത്തൊടുകർണ്ണനുടേകൊടി
യഴകോടെയ്തു മുറിച്ചതിനാലേ
മതിയൊടു പുകഴ്വെലമഭിമാനാദികൾ
മാറീ വൈകർത്തനനപ്പൊഴുതേ
അധികമറച്ചിതു കൗരവരവരവ-
രങ്ഗേശനു ജയമിനിയില്ലെന്റേ 11

ഇല്ലയിതിന്നു സമം മറ്റൊരു ശര-
    മിതുകൊണ്ടേകൊൽവിതു കർണനെഞാൻ,
നല്ലഗുരുക്കളനുഗ്രഹമോടെ
    നൽകുക ഹോമാദികൾ ഫലമെന്റേ
എല്ലയിലാബലമൊടു ഗാണ്ഡീവ-
    മെടുത്തു വലിച്ചൊരു മഴുവമ്പാലേ
ചൊല്ലിമുറിച്ചിതു, കർണ്ണനുടേ തല
    ചോരയോടവനിയിൽ വീണ്ണതുകാലം 12

അവനിയിൽ വീണ്ണിതു കർണ്ണനുടേ തല
    യർക്കനുടേ മണ്ഡലമോടൊത്തേ
ഭുവനിയിൽ വീണ്ണിതുദേഹം, ദേഹി
    പോയിതു മേന്മേലേയൊളിയോടെ
അവനിപതീശന്മാർ കൗരവർക
    ളറച്ചതിശോകത്തോടേ പോയിതു
ഭുവനീപതീശന്മാർ പാണ്ഡവർകൾ
    പുനഃപുനരാർത്തിതു, കൂത്താടീചിലർ 13

ആടീകൂറയുയർത്തു ചുഴറ്റി-
    യനത്തായുധവുമുയർത്തു പിടിച്ചിതു
കൂടീകുതിരയുമാനരഥാദികൾ
    കുടതഴകവരികൾ വാദ്യത്തോടെ,
കൂടെത്തഴുകിക്കൊണ്ടീരിരുവർ
    കുതൂഹലമൊടു സന്തോഷത്തോടെ
ഈടിയപുകഴ്വിജയനുമഖിലേശനു-
    മിനതനയനെ വധചെയ്തഴകോടെ 14

ഓടിപ്പോയിതുശല്യർ മുറിക്കൊടി-
    യോടഹാ! കർണ്ണാ! കർണ്ണായെന്റേ!
കൂടെപ്പോയിതു ശോകത്തോടെ
    കുരുപതി ഹാ! കർണ്ണാ! വിധിയെന്റേ,
നാടിപ്പോയിതു ഭോജകൃപാദികൾ
    നാമിനിയെന്തേ ചെയ്യുമതെന്റേ,
ഓടിപ്പോയിവരവരേ കൈനില-
    യുള്ളേടം പൂക്കിതു ഭയമോടേ 15

# 5
# രാമകഥപ്പാട്ട്
## അയ്യിപ്പിള്ള ആശാൻ

### 1. ഗോദാവരീ വാസം

1406-ാമാണ്ടിനടുത്ത് കോവളം പ്രദേശത്ത് ജീവിച്ചിരുന്ന അയ്യിപ്പിള്ള ആശാന്റെ രാമകഥപ്പാട്ടിൽ നിന്നാണ് താഴെക്കൊടുക്കുന്ന 'ഗോദാവരീവാസം' എടുത്തിട്ടുള്ളത് (ആരണ്യകാണ്ഡത്തിലെ നാലാം വൃത്തം)

ആരവേ അവർകൾ ഗോതാ-
        പുരിനദിയടവി മേവി
പൂരവേയകം മകിഴ്ന്തു
        പുയൽ വർണ്ണൻ നിന്റ കാലം
ചേരവേയാശ്രമമൊന്റും
        ചെയ്തു ലക്ഷ്മണൻ മുകിത്താൻ
ചീരൊടുമവിടെ വാഴ്ന്താൻ
        ദിനകരകുലത്തു വേന്തൻ 1

വേന്തനോടു ജടായുദേവൻ
        വിടകൾകൊണ്ടു പോകിറനാൾ
കാന്തയോടേ മറനൂലാം
        കഥകൾ പുരാണം പടിത്തു
എന്തലനുമഴകാലെ
        ഇനിയ നിത്യകർമ്മം ചെയ്തു
വാഴ്ന്തിരുന്താർ മന്നർമന്നൻ
        പർണ്ണചാലത്തലന്തനിലേ 2

തലന്തനിലേ ശീതളമായ്
        ജാനകിയോടും സുഖിച്ചു
വിലങ്കളുള്ള കാർകാലേ
        പീഡവന്തു പോയൊളിക്കെ

അലങ്കൾ മുന്ന വസന്തകാലം
അഴകിനോടു വന്തകാലം
കുലന്തരും മിന്നുക്കുരത്താൻ
കൊണ്ടൽ വർണ്ണൻ കുളിരാലെ 3

കുളിരതിനാലനൽ തോന്റി
കൊങ്കകളിൽ പോയൊളിക്കെ
കളികാലം കൊണ്ടെന്റമുല്ലെ
കനിന്ത മലർചൊരികാലം
അളിയാനതും നിറവാൻ
അമൃതുമുണ്ണവരും കാലം
നളിയാകത്താമരകൾ
നാതമലർച്ചൊരികാലം 4

ചൊരികാലം പോർമുലമേൽ
തൊടുത്ത മയൽ വരും കാലം
വരികാലം മയിൽ കുനിക്കെ
വൻ കുയിൽ കൂവിടും കാലം 5

കാലമതിൻ പനി പെരുകി
കതിരവൻ മഞ്ചിടും കാലം
ശീലമുടൻ ചില മദനൻ
ചെഞ്ചരമെയ്തിടും കാലം
ഞാലമതിൽ കടൽ മുരശു
നാദമെഴും ധൊനികാലം
മേലുലകിൽ ചെങ്കിരണം
വിളങ്കിട വന്തെഴും കാലം 6

എഴുന്തുവളർ താമരമേൽ
ഇരതമയമെഴും കാലം
ചുഴന്തുവരും പോരഴികൾ
തുടന്തു വരുകിറകാലം
കുഴന്തകളും പാലെ നച്ചി-
ക്കോപമെഴുന്തിടും കാലം
വഴങ്കാതെ ഉരകളെല്ലാം
മകിഴ്ന്തുടൻ വന്തകാലം 7

വന്ത മലർ വാടകളാൽ
വായൽ തെണ്ടലെഴും കാലം
അന്തമെഴും ശീതളമായ്

അനൽകൾ വളന്തിടും കാലം
വന്ത ജലങ്കളിലരവം
മരുവിയണവക്കാലം
വേന്തർപുകഴ് ശ്രീരാമൻ
മേദിനി തൻ മകളോടും 8

മനതറിന്ത തുണയോടും
മരുവു ഗോതാപുരി നദിയിൽ
കനവുടനെ നിത്യകർമ്മം
കരുതി മുകിത്തിടിനകാലം
ചിനയമുള്ള ഭരതനേയും
ചെറിയ ചത്തുരുഘ്നനേയും
നിനവിൽ വാര അന്നേരം
നിത്യകർമ്മത്തരപുകിയിൽ
കനവുടനെ ചെയ്‌വരെന്റും
കാലപ്പിഴ വന്തിനെന്റും
അനകനതി വെറുമകൊണ്ടു
അന്റു തമ്പിയോടുരത്താൻ 9

ഉരത്ത പിൻപു വിധിയിനവെ
ഉളന്തെളിന്തു പെരുമാളും
തിരുത്തമുടനേയിരുന്താർ
തെളിന്തു പർണ്ണശാലയിലേ
കരുത്തുടയ കണ്ണിയോടും
തുണവനോടും ഭവനമതിൽ
വരുത്തമറ വാഴ്ന്തിരുന്താർ
മന്നവരും സുഖമുടനെ 10

## 2. മണ്ഡോദരിയുടെ താലിയറുപ്പ്

അയ്യിപ്പിള്ള ആശാന്റെ രാമകഥപ്പാട്ട് യുദ്ധകാണ്ഡത്തിലെ 118-ാം വൃത്തമാണ് മണ്ഡോദരിയുടെ താലിയറുപ്പ്. രാവണവധം കഴിഞ്ഞ് ദുഃഖം പൊറാഞ്ഞ് സർവ്വനാശത്തിനും കാരണക്കാരിയായ ശൂർപ്പണഖയോട് മണ്ഡോദരി പറയുന്ന വാക്കുകളാണിത്.

ഗുണമുടനഴുതനേരം
കോതയർ അഴുവർനാടി
മണമുള്ള മയനാളീണ്ടാൾ
മാൾകിനാൾ മെയ്യിൽ ചേത്തും

തുണവൻതന്നുറുതി തട്ടി
യെൻ ചൊല്ലും തട്ടിനീക്കി
ഇണയിലുറ്റമച്ചർ ചൊല്ലും
തട്ടിയേയിറന്തിതിന്റോ 1

ഇന്റു നീയിറന്തതെല്ലാം
എൻ കഴുത്തറുതൽ നാടി
മന്റതൽ അരക്കി ഉന്തൻ
തങ്കയാൽ മുടിന്തവാറെ
അന്റുപോയ് സുരരെ വെന്റ
അടൽമുറ മനസ്സിൽ തോന്റി
ഒന്റിയ കുലം മുടിത്തായ്
ഉമ്പരിക്കുടയതാലെ 2

താലിയറുത്തേനേ ഉൻമുന്നലെൻ താലിയറുത്തേനേ
താലിയറുക്കുതേൻ നങ്കേ ഉനക്കുള്ള
തങ്കടം തീന്തിതോ തമയൻ കിടക്കിറാൻ
വേലയെ ഇപ്പടിചെയ്ത ഉൻകൂലി
വിലാൽപ്പോവതല്ല കലക്കാരിനങ്കരാൽ

താലിയറുത്തേനേ...... 3

കരനൈക്കൊല്ലിത്തു പൊന്മാനെക്കൊല്ലിത്തു
കടിയ മരമറ്റു വാലിയെക്കൊല്ലിത്തു
എരിയിട്ടിലങ്കചുടുവിത്തെന്മക്കളെ
എല്ലാരെയും കൊല്ലിത്തല്ലാലിതും പാരും

താലിയറുത്തേനേ.... 4

പാരും തമയനെക്കണ്ണെത്തുറന്തു
പലയമ്പുകൾകൊണ്ടു കുരുതികൾ ചിന്തവും
അരുന്തണയറ്റു താനേ കിടന്തിട
ആക്കിത്തപാപീ ഉൻ മൂക്കിപ്പോൾ വന്തിതോ?

താലിയറുത്തേനേ..... 5

വന്തോ അറുകഴുത്തിൽ താലി വന്തിതോ?
വാൾകൊണ്ടരിന്ത തഴമ്പുകൾ മായ്ന്തിതോ?
ഇന്ത വിനക്കുമനക്കുമിമ്മട്ടോ?
ഇടുമ്പുക്കാരി ഉൻചടങ്കുകൾ തീർന്തിതോ?

താലിയറുത്തേനേ.... 6

ചടങ്കുക്കളും വിട്ടിലങ്കയ്ക്കുള്ളേ പോടീ
ചണ്ടക്കാരിയന്നാ തമ്പി മുന്നേനിക്ക
ഇടുമ്പുക്കളിന്നും വരാമലുനെത്തൊടാൻ
എൻപെരുമാൾ തമ്പി വങ്കിഴപതികാമി

താലിയറുത്തേനേ....... 7

കാമപ്പേകൊണ്ടു വിലാൽ ചെന്റുമുന്നാടി
കൈകെട്ടി പുൽകെന്റു കൊട്ടാടിടുവിത്തു
വാമമേകൻതമ്പി വാനരരോടും
വരുത്തു വിത്തായ് ഉൻ മയൽതാനടങ്കിയോ?

താലിയറുത്തേനേ......... 8

അടങ്കി ഉനേയിന്നിയാരും തൊടാതു
അതരവും പോച്ചുന്നഭിമാന്യവും കെട്ടു
ഒടുങ്കി തമയനും പാരും മുടിന്തു
ഉടൻ പിറന്തോർ വമ്പുകേട്ടുമാണുംകെട്ടു

താലിയറുത്തേനേ....... 9

ആൺക്കൾ തൻ പടയെല്ലാം മുടിന്തി-
തമർചെയ്കച്ചെല്ലെന്നാ രാഘവൻ നിക്കിറാൻ
പേണിക്കോപേച്ചിമറയോരെക്കൊന്റു
പെരുമ്പാഴിയും കൊണ്ടരുമ്പാപി ചെല്ലെടീ

താലിയറുത്തേനേ ഉൻമുന്നലെൻ താലിയറുത്തേനേ.... 10

# 6

# ഭാരതം പാട്ട്

## അയ്യനപ്പിള്ള ആശാൻ

കോവളം കവികളിൽ പ്രധാനപ്പെട്ട അയ്യനപ്പിള്ള ആശാന്റെ ഭാരതം പാട്ടിൽ നിന്ന് (1) പാണ്ഡവൻമാർക്കു ലഭിച്ച സ്ത്രീധനത്തെപ്പറ്റിയുള്ള ഗാനവും (2) ദ്രൗപദീ വസ്ത്രാക്ഷേപ വർണ്ണനയുമാണ് ചുവടെ ചേർക്കുന്നത്.

### 1. പാണ്ഡവന്മാർക്കു ലഭിച്ച സ്ത്രീധനം

മഹിപതിമാർകൾ പുരുവംശജരാം പാണ്ഡവർക്കു
വന്മയാൽ വേണ്ടുവോളം സ്ത്രീധനവകകളെല്ലാം
മികവൊടു നല്കിനാൻ പാഞ്ചാലനും തനിക്കുവേണ്ടും
ബന്ധുവാം വേന്തർ മറ്റുമന്തണരമാത്യന്മാരും
ഉകമയാലുറ്റ ധൃഷ്ടദ്യുമ്നനും മറ്റുംപലരു-
മുറവൊടുകൊടുത്താർ ചൊല്ലപ്പൊരുളിനൊരവധിയുണ്ടോ?
നകരികൾ നദികൾ നിധികൾ നാടുകൾ നാനാവകയും
നരപതി പാണ്ഡവർക്കു സ്ത്രീധനം നല്കിനാനാം 1

ശ്രീധനം നല്കിനനാം അരശർകൾക്കു
ശ്രീധനം നല്കിനനാം
ശ്രീധനം നല്കിനാൻ നീതിയതാകവെ
ശിങ്കാരമാന കനകപ്പണികളും
ആതരവൊടു നവരത്നമാലയും
അങ്കുകിരീടമുടികൾ മുത്തുവടം
ശ്രീധനം നല്കിനനാം അരശർകൾക്കു
ശ്രീധനം നല്കിനനാം 2

മുത്തുവടമൊരു വീരശങ്ങലയും
മോതിരം പൊന്നരഞ്ഞാണം പതക്കവും
എന്ന വിധങ്ങലെരിക്കലത്തുമ്മാല
എണ്ണച്ചവടിയിട ചന്ദ്രമാലയും
ശ്രീധനം നല്കിനനാം അരശർകൾക്കു
ശ്രീധനം നല്കിനനാം 3

മാല മകരമണിവൈയിരത്തൊടു
മാണിക്കം പാടകം പീലികൾ തണ്ടയും
കോലച്ചിലമ്പു പട്ടുംകച്ചവെങ്കലം
കോളാമ്പിമുടുകു വള പൊന്നു വെള്ളിയും
ശ്രീധനം നല്കിനനാം..... 4

വെള്ളിക്കറണ്ടകമാലവട്ടം കുട
വെഞ്ചാമരം കവരി മുത്തുക്കുടകളും
വെള്ളവട്ടക്കുട പൊന്നിൻ തലപ്പാവും
വെളിയട മിതിയടി മേക്കടി തൂക്കുകൾ
ശ്രീധനം നല്കിനനാം........ 5

തൂക്കുവിളക്കുകൾ മെത്ത തലകണ
തൂകുപനിനീർ പുഴുകൊടു ചന്ദനം
ആക്കമേറുന്ന പൊൻതൊപ്പിക്കുപ്പായവും
ആടയുറുമാലു പൊൻപണം പൊസ്തകം
ശ്രീധനം നല്കിനനാം...... 6

പൊസ്തകവും പകഴച്ചെപ്പു കണ്ണാടി
പൊന്നെഴുത്താണിയമ്മാന കട്ടിൽ മഞ്ചു
കസ്തൂരി മരതകക്കൽ വൈച്ച പണികളും
കാതിലിടുകൽപ്പണികൾ നവമണികൾ രത്നവും
ശ്രീധനം നൽകിനനാം ....... 7

രത്നസിംഹാസനം മാന്തിളിർപ്പട്ടുകൾ
രത്നസമാനമാം വീരകാളിപ്പട്ടു
രത്നമാം കമ്പിളി പട്ടു പീതാംബരം
രത്നവരിയൽ പവഴമേധവർണ്ണപ്പട്ടു
ശ്രീധനം നൽകിനനാം ...... 8

പട്ടുപുടവ വെള്ളാടകൾ പല്ലക്കു
പന്തവും തീവെട്ടിപടകളൊടു മടവയർകൾ
പട്ടയഞ്ചൊട്ട തേർ വില്ലുവസ്ത്രം പൂണി
പരികളൊടുകരി സുരഭി വല്ലയം പരിശവാൾ
ശ്രീധനം നൽകിനനാം ..... 9

ആളടിയാരൊടു നാവികൾ വന്റ
കിളിയന്നമ്മയിൽ പകട ചൂതു ചതുരംഗവും
താളവും കൊമ്പു കുഴലൊടുശംകുകൾ
തപ്പിനൊടു മത്തളമതിവയവധിയില്ലാതെ
ശ്രീധനം നൽകിനനാം ..... 10

## 2. ദ്രൗപദീവസ്ത്രാക്ഷേപം

എന്നവളഴുതു കണ്ണീരെഴുനദിയൊഴുകുംപോലെ
നിന്നവളുരത്താൻ നീടുപുകഴ്‌വേറപ്പതികളോടു
"ചെന്നു ഞാൻ വാഴ്‌വതിന്നു ചെയ്യരുളെ"ന്നാൾ അക്ഷി
കുന്നിപോൽ ചുമരക്കെണ്ടു ഗോവിന്ദാ, ശരണമെന്നാൾ. 1

"ശരണം ദൈയ്‌വവിധിയോയിതു ചതിയോ മമ ഗതിയോ
തവിരാതെന്നെയിടർ ചെയ്‌വതു ദുരിയോധനമതമോ
പരിശാലെന്നെ വിടു നീവിടു ദുശ്ശാസന കരതാർ"
വരിനേർ മിഴിയാളങ്കാൾ കണ്ണീരെഴുവേ മുറവിളിയും
ദുരിയോധനനിളയോനതിനെരിതീപോലുടനെ
ചുരുണ്ടേറവെയിരുണ്ടേയിടനിവിർന്ത വരികൂന്തൽ
കരതാരൊടു ചുറ്റിപ്പിടിച്ചെറ്റിപ്പലതുടയും
കമലാക്ഷിയും തറമേൽ വിഴയിഴത്താനവനുടനെ 2

ഉടനേയവളുടു ആടയുമുരിന്താൻ കരബലത്താൽ
ഉടനേയവരവർ ഞായമല്ലിത വേയവരുരത്താർ
അടവേ തുകിലഴിത്താനതിനകത്താകയൊന്നുടുത്തേ
അഴിത്താനുടനതുകും തുകിലൊഴിയാതൊരു പൊഴുതും
കടനായുടനുടനാരികൾ കുടുപ്പാരുടയാട
കരുത്താലന്നു മനത്താലൊന്നു ചലിത്താൻ
മനമതത്താൽ
"വിടെടായിവൾതന്നെയും അവളുടെയാടകൾ കുടെടാ
വിനയാകവെ വരുമാകുപ്പമുലകൊരുരമൂലം 3

ഉരമേറിന മരുതാത്മജനെരിതീപോലുടനേ
ഉരമോടൊരു ഗതയായുധമതുമായ് മതകരിപോൽ
എരികോപമൊടിളകീടവെ രവിസൂനുതനൂജൻ
ഇടരായ് വരുവരശാ തവ നെറിയാകിയ സമയം
ഒരു കാലവുമരുതേ നില പിഴുകീടുകിൽ ഭീമാ
ഉറവോരുവില്ലറവേ നമ്മെ വെറുത്തീടുമെ ദൈയ്‌വം"
ഉരമേറിയ ബലമുള്ളവർ ദുരിയോധനനാദീ
ഉടനേ കർണ്ണൻ കൃപർ ദ്രോണരുമശ്വസ്ഥാമാവോ 4

ആവോന്നല്ലവരോടൊരു ജയമീശനു താനും
അതിനൊക്കെയുമീശ്വര കാരുണ്യത്താൽ വേണം
മേവീടിന സത്യം പഴുതായീടൊല ദേവ-
ഭീമായെന്നുരചെയ്തരശൻ കോപവുമാറീ
ആവോളവുമംഗേശനൊടുര ചെയ്തിതു വിദുരൻ
"അരശാ വിലക്കിടു നീയടിയറവായ് മുടിയാതെ"
കോപത്തൊടു പൂരിച്ചവൾ ശാപം ചെയ്തുടനെ
കുടിനാശമൊടടവേ മുടിയവെ ദുരിയോധനനൈ
പാവിയതാകിയ നിന്നെക്കൊല്ലുകയിനി ഭീമൻ
പാരാതെ ശകുനിയെ വധ ചെയ്യും സഹദേവൻ
ഭൂപതി ദുരിയോധനനും നൂറനുജന്മാരും
പൊടി പെട്ടീടുക ഭീമൻ തടികൊണ്ടുകൊണ്ടെല്ലാം
അവിടെ ഭീഷ്മനുമംഗേശനുമർജ്ജുനനാലേ
അളവായ് വരുമവിടെ ദ്രോണരെ വധപാഞ്ചാലൻ
ഉവവിയൊടതുപോലെ വധചെയ്യും ശല്യരെയും
ഉടനേ ധർമ്മജ" നെന്നിങ്ങനെ ചൊല്ലിനാൾ ദേവി
ശാപങ്ങൾ വരിച്ചവനും പോയിതു ദ്രൗപദിയും
തൻ വല്ലഭരോടെന്നിയെ മെല്ലെന്നവളും പോയി
ഭീവിച്ചീടിന ദൈവീകത്തൊടു പോയവരും
ചെന്നേ വനവാസം പുക്കന്നേ ധർമ്മജനും
താപിച്ചീടിന പശിപോവാൻ മാമുനി ചൊല്ലാൽ
തവനന്മനതയവായവനൊരു പാത്രവുമരുളീ
ആപത്തുകൾ കൂടാതൊരാകാരവുമേകി
അയ്വരുമായവിടെ സന്തോഷത്തൊടിരുന്നാർ 5

# 7
# കൃഷ്ണപ്പാട്ട്
## ചെറുശ്ശേരി നമ്പൂതിരി

ഭാഗവതം ദശമസ്കന്ധത്തിലെ കൃഷ്ണാവതാരകഥ ഇമ്പമാർന്ന മലയാളത്തിൽ ചെറുശ്ശേരി നമ്പൂതിരി പുനരാവിഷ്ക്കരിച്ചതാണ് കൃഷ്ണഗാഥ ലളിതമനോഹരമായ മഞ്ജരി വൃത്തത്തിൽ ശ്രീകൃഷ്ണന്റെ സംഭവബഹുലമായ ജീവിതകഥ ആഖ്യാനം ചെയ്യുന്ന ഈ പാട്ടുകാവ്യത്തിൽ നിന്ന് അഞ്ചുഭാഗങ്ങൾ ഇവിടെ കൊടുക്കുന്നു (1) ബാലലീല, (2) ശരദ്വർണ്ണനം (3) വേണുഗാനം (4) സന്താനഗോപാലം (5) കൃഷ്ണസ്തുതി

### 1. ബാലലീല

മംഗല ജാലങ്ങൾ പൊങ്ങി വന്നെങ്ങുമേ
തിങ്ങിനിന്നീടുന്ന ഗോകുലത്തിൽ
അംഗനമാരുമായങ്ങനെയോരോരോ
ഭംഗിയിൽ നിന്നു വിളങ്ങുമന്നാൾ
ഓമനയായി വളർന്നു നിന്നീടുന്ന
രാമനും പിന്നെയക്കാർവർണ്ണനും
ചന്തമെഴുന്നൊരു ചെന്തൊണ്ടിവായ് തന്നിൽ
ദന്തങ്ങൾ പോന്നുവന്നങ്കുരിച്ചു,
പല്ലവം പൂണ്ടൊരു മുല്ലയാം വല്ലിമേൽ
ഉല്ലാസമൊട്ടുകളെന്നപോലെ
നന്മുല നൽകുവാനമ്മമാർ ചെന്നങ്ങു
സമ്മോദം പൂണ്ടു വിളിക്കയാലേ
ചെഞ്ചെമ്മേയുള്ളൊരു പുഞ്ചിരി തൂകുമ്പോൾ
കിഞ്ചന കാണായിവന്നുകൂടി.
പാലുണ്ണുന്നേരമപ്പോർമുല രണ്ടിനും
ചാലെത്തെളിഞ്ഞങ്ങറിയായ് വന്നു.
ദന്തങ്ങൾ തന്നുടെയങ്കുരം കണ്ടിട്ടു
സന്തോഷം പൂണ്ടുള്ള വല്ലവിമാർ
വേഗത്തിൽ ചുംബിച്ചനേരത്തു നന്മുഖം
വേർവിടുത്തീടുവാൻ വല്ലീലാരും

വന്നുവന്നന്നന്നു കണ്ടുനിന്നീടുവോർ
കണ്ണിണതന്നെയുമവ്വണ്ണമേ
മാലോകരുള്ളത്തിലാനന്ദമിങ്ങനെ
ചാലെ നൽകീടുന്ന ബാലകന്മാർ
ഭൂതലന്തന്നിൽ കവിണ്ണു തുടങ്ങിനാർ
നൂതനമായൊരു കാന്തിയുമായ്.
പാലഞ്ചും പുഞ്ചിരിതൂകിനിന്നങ്ങനെ
നാലഞ്ചുനാളങ്ങു ചെന്നവാറെ
മെല്ലെ മെല്ലെന്നങ്ങിഴഞ്ഞു തുടങ്ങിനാർ
കല്ലിലും മുള്ളിലും പൂഴിയിലും.
ഓമനവായ്മലർ തേറൽ വീണേറ്റവും
കോമളമാകുമമ്മാറു തന്നെ
ചാലെപ്പുണർന്നുപ്പുണർന്നു നിന്നീടിനാർ
നീലക്കണ്ണാരുമങ്ങമ്മമാരും.
മുട്ടും പിടിച്ചങ്ങു നിന്നുതുടങ്ങിനാർ,
ഒട്ടുനാളങ്ങനെ ചെന്നവാറേ
മുട്ടും വെടിഞ്ഞു നിന്നൊട്ടു നടക്കയും
പെട്ടെന്ന് വീഴ്കയും കേഴുകയും
അമ്മമാർ ചെന്നങ്ങു തെറ്റെന്നെടുക്കയും
എന്മകൻ വാഴ്കെന്നു ചൊല്ലുകയും
പൂഴി തുടയ്ക്കയും മെയ്യിൽ മുകയ്ക്കയും
കേഴൊല്ലായെന്നങ്ങു ചൊല്ലുകയും
ഇങ്ങനെയോരോരോ വേലകളുണ്ടായി
മംഗലം പൊങ്ങുന്ന ഗോകുലത്തിൽ.

വല്ലവിമാരുടെ കണ്ണുകൾക്കീടുന്ന
പുണ്യങ്ങളായുള്ള ബാലകന്മാർ
അങ്കണം തന്നിൽ നടന്നു തുടങ്ങിനാർ
കിങ്കിണിതന്നൊലി പൊങ്ങിപ്പിന്നെ
ആസ്ഥയിൽ നിന്നുള്ള ചങ്ങാതിമാരുമ-
മ്മൂത്തവനായുള്ള രാമനുമായ്
ചാലെക്കളിച്ചു പുളച്ചു തുടങ്ങിനാൻ
നീലക്കാർ വർണ്ണനമ്മന്ദിരത്തിൽ
വെണ്ണ കാണുണ്ണീ! നിനക്കെന്നു ചൊല്ലുമ്പോൾ
പെണ്ണുങ്ങൾ ചാരത്തു തിണ്ണം ചെല്ലും.
വാഴപ്പഴത്തിന്റെ വാർത്തയെക്കേൾക്കുമ്പോൾ
വായും പിളർന്നവർ മുന്നിൽ ചെല്ലും
പാച്ചോറു കേൾക്കുമ്പൊളാച്ചിമാർ പിന്നാലെ
പാച്ചൽ തുടങ്ങിടും പാരം പിന്നെ.
വെല്ലമെന്നിങ്ങനെ ചൊല്ലിനിന്നീടിലോ

വെള്ളമുറന്നെഴും വായിലപ്പോൾ
മാധുര്യസാരത്തിൽച്ചെന്നു തുടങ്ങീതു
മാനസമിങ്ങനെ നാളിൽ നാളിൽ.
ആനായ മാനിനിമാരുടെ മാനസം
മാനിച്ചവൻ തങ്കലെന്നപോലെ
വെണ്ണയും പാലും തൊട്ടുള്ളൊരു വങ്കൊതി
തിണ്ണമെഴുന്നു തുടങ്ങുകയാൽ
ആച്ചിമാരോരോ വേലയ്ക്കു പോകുമ്പോൾ
ഓർച്ച തുടങ്ങിതു മെല്ലെ മെല്ലെ
പാൽ വെണ്ണ ചേർന്നുള്ള ഭാജനമോരോന്നിൽ
പാഞ്ഞു തുടങ്ങീതക്കണ്ണിണയും
കണ്ണിണ ചെല്ലുന്ന നൽവഴി കണ്ടിട്ടു
കൈകളും ചെന്നു തുടങ്ങിമെല്ലെ.
പാൽവെണ്ണ തന്നിലക്കൈകൾ പോയ് ചൊൽകയാൽ
നാവിന്നുമാനന്ദമായ്ത്തുടങ്ങി.
ഉണ്ണിവയറ്റിന്നു കിഞ്ചന പൊങ്ങുവാൻ
ഉള്ളൊരു ഹേതുവുമുണ്ടായപ്പോൾ.
ഇങ്ങനെയോരോ മന്ദിരന്തോറുമ-
മ്മംഗലപ്പെതൽ നടന്നു നേരേ
ചഞ്ചലലോചനമാരുടെ വെണ്ണയും
നെഞ്ചകം തന്നെയുമഞ്ചിടാതെ
കൈകളെകൊണ്ടുമപ്പുഞ്ചിരിത്തൂമയെ-
ക്കൈ തുടർന്നീടുമക്കണ്ണുകൊണ്ടും
ചാലെക്കവർന്നു കളിച്ചു തുടങ്ങിനാൻ
ഓലക്കമാളുന്ന ബാലരുമായ്.

ആനന്ദം നൽകുവാൻ മാലോകർക്കായിക്കൊ-
ണ്ടാനായപ്പൈതലാമാദിദേവൻ
സ്നാനത്തിനായിട്ടു മാതാവു പോകുന്ന
കാലത്തെപ്പാർത്തു നിന്നന്നൊരുനാൾ
വെണ്ണയും പാലും വച്ചുള്ളകം പൂകിനാൻ
വേഗത്തിൽ നോക്കിക്കൊണ്ടങ്ങുമിങ്ങും.
തൂക്കിന നല്ലുറിതങ്കീഴിൽ ചെന്നിട്ടു
നോക്കി നിന്നീടിനാനൊട്ടുനേരം.
ശബ്ദത്തിൽ ചേർന്നുള്ളൊരർത്ഥത്തെക്കാണ്മാനായ്
ശാബ്ദികനോർത്തങ്ങു നില്ക്കുമ്പോലെ
പാരിച്ചു വേദിച്ചാൾ നീളമില്ലായ്കയാൽ
ഈരേഴു പാരുമളന്നവന്താൻ.

## 2. ശരദ്വർണ്ണനം

കാർമുകിൽ മാലകൾ പോയൊരു നേരത്തു
തൂമകലർന്ന ശരത്തു വന്നു.
"കണ്ണന്റെ കാന്തിയെ കൈതുടർന്നു നിങ്ങൾ
എന്നുടെ കാന്തിയോ വേണ്ടയല്ലോ"
രോഹിണീനന്ദനനിങ്ങനെ ചൊല്ലീട്ടു
രോഷിതനാകൊല്ലായെന്നപോലെ,
നീലിമ പൂണ്ടുള്ള മേഘങ്ങളെല്ലാമേ
ചാലെ വെളുത്തു ചമഞ്ഞിതപ്പോൾ.
ആതപം മേന്മേലേ ചൂടുതുടങ്ങീതേ
ആതുരർ മാനസമെന്നപോലെ.
വാരിയിൽനിന്നുള്ള മീനങ്ങളെല്ലാമേ
വാരി കുറഞ്ഞതറിഞ്ഞുതില്ലേ
മായയിൽ നിന്നുള്ള മന്ദന്മാരെല്ലാരും
ആയുസ്സുപോകുന്നതെന്നപോലെ.
കാലുഷ്യം പൂണ്ടുള്ള വാരികളെല്ലാമ-
ക്കാലത്തു ചാലെത്തെളിഞ്ഞു നിന്നു.
ഗോവിന്ദൻ തന്നുടെ ഭാവനം പൂണ്ടിട്ടു
മേവുന്ന മാനസമെന്നപോലെ.
വാരിയിൽ നിന്നുള്ള വാരിജമെല്ലാമേ
പാരം വിളങ്ങിത്തുടങ്ങീതെങ്ങും
വേണുന്ന കാന്തനെക്കാണുന്ന നേരത്തു
നാരിമാർനന്മുഖമെന്നപോലെ
മുന്നമേ പോയുള്ളോരന്നങ്ങളെല്ലാമേ
പിന്നെയും പോന്നിങ്ങു വന്നുകൂടി
വീടരെപ്പേടിച്ചു പോയുള്ള ജാരന്മാർ
വീണ്ടിങ്ങുപിന്നെയും വന്നപോലെ.
വേഗത്തിൽ പായുന്ന തോയങ്ങളെല്ലാമേ
വേഗം കുറഞ്ഞു ചമഞ്ഞുതപ്പോൾ
പ്രേമം കുറഞ്ഞുള്ള കാമുകന്മാരെല്ലാം
കാമിനിമാർ വീട്ടിൽ പോകുമ്പോലെ
താരങ്ങൾ ചൂഴുന്ന തിങ്കൾ വിളങ്ങിനാൻ
പാരമങ്ങാകാശം തന്നിലപ്പോൾ.
ആനായപ്പിള്ളരാൽ ചൂഴുറ്റ കാർവർണ്ണൻ
കാനനം തന്നിൽ വിളങ്ങുംപോലെ.
വെണ്ണിലാവാണ്ടുള്ള വെൺമാടമോരോന്നിൽ

പെണ്ണുങ്ങളോടു കലർന്നു നിന്നു.
ചൂതുതുടങ്ങിന ലീലകളോരോന്നിൽ
കൈതുടർന്നീടിനാർ കാമുകന്മാർ.
വണ്ടുകളെല്ലാമേ മണ്ടിത്തുടങ്ങീത-
ങ്ങിണ്ടലും കൈവിട്ടു പൊയ്കതോറും
കണ്ണൻ വിളങ്ങിന കാനനം തന്നിലേ
വിണ്ണവരെല്ലാരും മണ്ടുംപോലെ
അംബുജകാമുകൻ തന്നുടെ കാന്തികൊ-
ണ്ടംബരമെങ്ങും വിളങ്ങിനിന്നു.
കൗസ്തുഭകാന്തി കലർന്നു വിളങ്ങിന
കൈടഭവൈരിതൻ മാറുപോലെ.
തിങ്കളെക്കണ്ടു തൻ വെണ്ണിലാവുണ്ടുണ്ടു
തിണ്ണം തെളിഞ്ഞു ചകോരങ്ങളും
കാർമുകിൽ വർണ്ണന്തന്നാനനകാന്തിക-
ണ്ടാനായനാരിമാരെന്നപോലെ.
പൂരിച്ചു നിന്നൊരു ശീതത്തെ വേറിട്ടു
പൂമണം തന്നിൽ കലർന്നു നന്നായ്
പൂങ്കാവിൽ നിന്നു വരുന്നൊരുതെന്നലെ
പൂണ്ടു തുടങ്ങിനാരെല്ലാരുമെ.
മേളമെഴുന്ന ശരത്തിനെക്കണ്ടിട്ടു
നാളികലോചനൻ ബാലരുമായ്
വേണുസ്വനം കൊണ്ടു മാനിനിമാരുടെ
മാനസമേറ്റം മയക്കിനിന്നാൻ.
മന്മഥന്തന്നുടെ ബാണങ്ങളേല്ക്കയാൽ
തന്മനമെല്ലാം മറന്നു നിന്നു
വേണു തൻ ഗാനത്തെ മാനിച്ചു പാടിനാർ
ആനായമാനിനിമാരെന്നപ്പോൾ.

## 3. വേണുഗാനം

ചാലെനിറന്നുള്ളൊരാലിൻ മുരടങ്ങു
കോലക്കുഴലുമായ് ചെന്നുടനേ
മേളത്തിൽ പാടിനാൻ കോലക്കുഴൽതന്നെ-
ത്താളത്തിൽ ചേർത്തു വിളിച്ചാൻ പിന്നെ.
രാഗങ്ങളോരോന്നേ ഗോകുലനായകൻ
മേളം കലർന്നങ്ങു പാടുന്നേരം
വൃന്ദാവനം തന്നിലുള്ളൊരു ജീവങ്ങൾ

നന്ദിച്ചുനിന്നുതേ മന്ദം മന്ദം.
ഷൾപ്പദമാലകളത്ഭുതമായൊരു
പുഷ്പരസത്തെ വെടിഞ്ഞുടനെ
ഗാനമായ് മേവിന തേനെകുടിപ്പാനായ്
ആനനംതങ്കലേ ചെന്നുപുക്കു.
കോകിലജാലങ്ങൾ കോലക്കുഴൽ കേട്ടു
മൂകങ്ങളായങ്ങു നിന്നുപോയി
ചേണുറ്റവേണു തൻ തേനുറ്റനാദത്തെ
തന്നുറ്റ നാദത്തിന്മീതേ കേട്ട്
വേലപ്പെടാതെ താൻ മാനിച്ചുനിന്നിട്ടു
ചാലെപ്പഠിപ്പാനായെന്നപോലെ.
കേകി നിരകളും വേഗത്തിൽ ചെന്നിട്ടു
കൂകിക്കുഴഞ്ഞൊരു കണ്ഠവുമായ്;
നീലത്തഴയായ പീലിപ്പുറം തന്നെ-
ച്ചാലെപ്പരത്തി വിരിച്ചു ചെമ്മെ
പാടിത്തുടങ്ങുമ്പോൾ നീടുറ്റതാളത്തിൽ
ആടിത്തുടങ്ങീതു മെല്ലെ മെല്ലെ.
പുണ്യതമങ്ങളായുള്ള മരങ്ങളും
കണ്ണൻ കുഴൽവിളി കേട്ടനേരം
തേനുറ്റു വീഴുന്ന പൂക്കൾ ചൊരിഞ്ഞുടൻ
മാനിച്ചുകൊമ്പെല്ലാം താഴ്ത്തിനിന്നു.
കഞ്ചന്തൻ നെഞ്ചിനോടൊത്ത കരിങ്കല്ലും
അഞ്ചിതമായൊരു പാട്ടുകേട്ടു
ഉദ്ധവർമാനസമെന്ന കണക്കെനി-
ന്നത്ഭുതമായിച്ചമഞ്ഞുതപ്പോൾ.
വേഗത്തിൽ പോകുന്ന കാളിന്ദിതാനങ്ങു
രാഗത്തെക്കേട്ടൊരു നേരത്തപ്പോൾ
ഏറിന വീചിക ജാലമകന്നുട-
നേതുമനങ്ങാതെ നിന്നുപോയി.
ആനായർകോൻതന്റെ ഗാനത്തെക്കേട്ടപ്പോ-
ളാനന്ദം പൂണ്ടങ്ങു മീനങ്ങളും
മെല്ലെക്കരയേറി നല്ലൊരു വാൽമിന്നി-
ച്ചെല്ലത്തുടങ്ങീതമ്മുന്നിലപ്പോൾ.
മാൺപെഴുന്ന ചില മാമ്പേടകളെല്ലാം
ചാമ്പിമയങ്ങിയ കൺമിഴിയും
ഒട്ടൊട്ടു ചിമ്മിക്കൊണ്ടിഷ്ടത്തിലമ്പോടു
വട്ടത്തിൽ മേവീതേ പെട്ടെന്നപ്പോൾ.

മന്ഥരമായൊരു കന്ധരം തന്നെയും
മന്ദം നുറുങ്ങു തിരിച്ചുയർത്തി
ചില്ലികളാലൊന്നു മെല്ലെന്നുയർത്തീട്ടു
വല്ലവീ വല്ലഭൻ തന്നെ നോക്കി.
കർണ്ണങ്ങളാലൊന്നു തിണ്ണം കലമ്പിച്ചു
കണ്ണൻ കുഴൽക്കു കൊടുത്തു ചെമ്മെ.
വായ്ക്കൊരു പുല്ലെല്ലാം പാതി ചവച്ചങ്ങു
വായ്ക്കുന്ന മെയ്യിലൊഴുക്കി നിന്ന്
കൈതവമറ്റുതാൻ കൈതുടർന്നൂ ചിലർ
പൈതങ്ങളേയും മറന്നു ചെമ്മേ.
ചിത്രത്തിൽ ചേർത്തു ചമച്ച കണക്കെയ-
ന്നിശ്ചലമായൊരു മെയ്യുമായി.
തേനുറ്റ ഗാനത്തെക്കേട്ടു തുടങ്ങീത-
ങ്ങാനന്ദ ബാഷ്പമൊഴുക്കിമെല്ലെ.
മുല്ല തുടങ്ങിന വല്ലികളോരോന്നേ
വല്ലവീ വല്ലഭൻ പാടുന്നേരം
മെല്ലെന്നിറങ്ങി മരങ്ങളിൽ നിന്നങ്ങു
പല്ലവമാണ്ടു തൻമുന്നിൽ ചെന്നു
കോകങ്ങളെല്ലാമേ മാഴ്കിത്തളർന്നങ്ങു
കൂകുമ്പോൾ പാട്ടിനെക്കേട്ട മൂലം
പേട പിരിഞ്ഞുള്ള വേദന വേറായി
നീടെഴുമാനന്ദം പൂണ്ടുനിന്നു.
സിംഹത്താൻ കോപിച്ചങ്ങാനതൻ മസ്തകം
ആഹനിച്ചങ്ങു പൊളിപ്പതിന്നായ്
കയ്യൊന്നുയർത്തുമ്പോൾ പാട്ടിനെ കേൾക്കയാൽ
അവ്വണ്ണമേതന്നെ നിന്നുപോയി.
മൂഷികൻ പിന്നാലെ പാഞ്ഞൊരു പാമ്പുതാൻ
മൂഷികന്തന്നെത്തൊടുന്നനേരം
ദോഷമകന്നൊരു ഗാനത്തെക്കേൾക്കയാൽ
ഊഷനായങ്ങനെ നിന്നുപോയി.
ഹംസംതാൻ താമരനൂലങ്ങു കൊത്തീട്ടു
ഹംസീമുഖത്തു കൊടുക്കുന്നേരം
പേശലഗാനം കേട്ടങ്ങനെ നില്ക്കയാൽ
പേശിവലിക്കുന്നോയെന്നു തോന്നും
വ്യാഘ്രവരന്താനങ്ങേണക്കിടാവിനെ
ശീഘ്രതരം ചെന്നുവായ്ക്കൊണ്ടപ്പോൾ
പാട്ടങ്ങു കേൾക്കയാൽ തൻപൈതലെപ്പോലെ

വാട്ടം വരുത്താതെ ചേർത്തു നിന്നാൻ.
വാർമെത്തും ഗാനമപ്പങ്കജയോനിക്കു
സാമത്തിൻ ഗാനമായ് മേവിനിന്നു.
മുക്തന്മാരായോർക്കു നിത്യമായ് നിന്നൊരു
തത്ത്വമെന്നിങ്ങനെ തോന്നീതപ്പോൾ
ഭക്തന്മാരായോർക്കു ചിത്തം മതൃപ്പിക്കും
നൽതേൻകുഴമ്പായി മേവി നിന്നു.
ദോഹളമായിതു പൂമരങ്ങൾക്കെല്ലാം
കാഹളമായിതു കാമന്നപ്പോൾ
വാഹനമായിതങ്ങദ്ഭുതങ്ങൾക്കെല്ലാം
മോഹനമായിതേ ലോകങ്ങൾക്കും.
നാരിമാർക്കെല്ലാർക്കും മാരൻ ജപിക്കുന്ന
മാരണമന്ത്രമായ് നേരെവന്നൂ.
ആക്കമിയന്നവൻ പാട്ടിനെ വാഴ്ത്തുവാ-
നോർക്കിലൊരുവർക്കുമാവൊന്നല്ലേ.
ആയിരമാനനമാളുമനന്തനും
പേയായ് വരുമത്രേ വാഴ്ത്തുന്നേരം;
മുറ്റുമിതിന്നു കൊതിക്കയൊഴിച്ചിന്നു
മറ്റൊന്നു വേണ്ടതില്ലെങ്ങളിപ്പോൾ

## 4. സന്താനഗോപാലം

പാലിച്ചുനിന്ന ജഗത്തിനെയെല്ലാമേ
പാലെന്നപോലെ കുടിച്ചു പിന്നെ
അന്തമറ്റീടുന്ന സന്താനതോയത്തിൽ
ചന്തമായ് ചെന്നുകിടന്നുറങ്ങി
മേവി നിന്നീടുന്ന കേവലന്തന്നുടെ
സേവയെച്ചെയ്‌വതിനായിച്ചെമ്മേ
വേദങ്ങൾ ചെന്നു പുകണ്ണുതു ചിന്തിച്ചാൽ
വേലയുണ്ടിങ്ങനെയെന്നു ചൊൽവാൻ.
പാതകം പോക്കുവാൻ മാധവന്തന്നുടെ
നൂതനക്രീഡകളുണ്ടല്ലൊ താൻ.
കോലെടുത്തീടിനാൽ കൊൽകയാമെങ്കിലോ
വേലെടുത്തീടിനാൽ വേലയെന്ത്?
പീലികളായൊരു പീയൂഷവാരിയിൽ
മാനസം ചെന്നങ്ങു മുങ്ങുകയാൽ
മാധവന്തന്നുടെ ലീലകൾ തന്നെയും

മാനിച്ചു ചൊല്ലുന്നതിന്നും ഞാനോ.

ദ്വാരകതന്നിലേ ഗേഹമായ് പോരുന്നോ-
രാരണന്തന്നുടെ ദാരകന്മാർ
ജാതരായ് മേവുന്നു യാതൊരുഭൂമിയിൽ
പ്രേതരായ് പോകുന്നോരന്നിലത്തേ
പിന്നെയും പിന്നെയുമിങ്ങനെ കണ്ടപ്പോൾ
ഖിന്നനായ് നിന്നുള്ളോരാരണന്താൻ
ചേതനപോയൊരു ബാലകന്തന്നെയും
വേദനപൂണ്ടങ്ങെടുത്തു മെല്ലെ
മാധവലീലകളായി വിളങ്ങുന്ന
പീയുഷവാരിതൻ പൂരം തന്നിൽ
മാനസം ചെന്നു തലപ്പെട്ടു നിന്നിട്ടു
പാരാതെ തങ്കലേ തങ്ങുകയാൽ
രാജാവിൻ കോയിക്കൽ പാരാതെ ചെന്നിട്ടു
രാജാവോടായിട്ടു ചൊന്നാൻ പിന്നെ.

"പാലനം വല്ലാത്ത രാജാവു വാഴുന്നാൾ
കാലന്തൻ കോയിൽ പൂംബാലകന്മാർ
എന്നുള്ള വാർത്തകൾ നിർണ്ണയമായ് വന്നു-
തെന്നുടെ ബാലകർ ചാകയാലേ.
ധർമ്മിഷ്ഠനായുള്ള രാജാവിൻ നാട്ടിലേ
നമ്മുടെ വാസത്തിൻ ചേർച്ചയുള്ളൂ.
ഇന്നാടു കൈവെടിഞ്ഞെങ്കിലോ പോകുന്നേൻ
നന്നായി വാഴുന്ന നാടു നോക്കി."

ആരണനിങ്ങനെ ചൊന്നതു കേപ്പോൾ
വീരനാം പാർത്ഥനുമോർത്തു ചൊന്നാൻ:
"നിന്നുടെ ബാലകന്തന്നുടെ പാലനം
എന്നോടു ചൊല്ലുകിലിന്നേ ചെയ്യാം.
ഇന്നാടു കൈവെടിഞ്ഞന്യമാം നാട്ടിലി-
ന്നെന്നതു കൊണ്ടു നീ പോകവേണ്ട!!
ഇങ്ങനെ ചൊന്നവന്താനുമായ് പോയവൻ
മന്ദിരം തന്നിലും ചെന്നു പിന്നെ.
ആർത്തിയെപ്പോക്കുമക്കാലവും ചിന്തിച്ചു
പാർത്തു നിന്നീടിനാൻ പാർത്ഥനപ്പോൾ
സൂതികകാലമങ്ങാഗമിച്ചീടുമ്പോൾ
ഭീതനായ് ചൊല്ലിനാനാരണന്താൻ;

“പാലിക്കവേണ്ടുന്ന കാലമോ വന്നുതേ
പാർത്തു നിന്നീടൊല്ല”യെന്നിങ്ങനെ.
പാണ്ഡവന്താനതു കേട്ടൊരു നേരത്തു
ഗാണ്ഡീവം വില്ലുതക്കൈയിലാക്കി
അസ്ത്രങ്ങൾ കൊണ്ടു ചെറുത്തു നിന്നീടിനാ-
നക്ഷണം ചെന്നു നിന്നാശയെല്ലാം.
ബാണങ്ങൾ കൊണ്ടൊരു പഞ്ജരം നിർമ്മിച്ചാൻ
ത്രാണത്തിനായിട്ടപ്പതൽ തന്നെ.
ചാലെപ്പിറന്നു നിലത്തു വീണീടിനാൻ
ബാലകന്താനുമക്കാലത്തപ്പോൾ:
ചുറ്റും നിന്നീടുന്നോർ നോക്കി നിന്നീടവേ
തെറ്റെന്നു കണ്ടില്ലയെന്നേയുള്ളു.
സജ്ജനായ് നിന്നുള്ളൊരർജ്ജുനന്താനപ്പോൾ
ലജ്ജയും പൂണ്ടു പുറപ്പെട്ടുടൻ
പാരിടമെങ്ങുമേയാരാഞ്ഞു നിന്നിട്ട-
ദ്ദാരകന്തന്നെയകപ്പെടാതെ
പിന്നെയും പോന്നിങ്ങു ഖിന്നനായ് നിന്നിട്ടു
തന്നെയും നിന്ദിച്ചു നിന്നനേരം
സാകൂതമായിച്ചിരിച്ചു ചൊല്ലീടിനാൻ
മാഴ്കാതെന്നിങ്ങനെ മാധവന്താൻ.
ആർത്തിയെപ്പോക്കുവാൻ തേർത്തടം തന്നിലായ്
പാർത്ഥനും താനുമായ് മെല്ലെമെല്ലെ
പശ്ചിമമായൊരു ദിക്കിനെ മുന്നിട്ടു
നിശ്ചയം പൂണ്ടുള്ളൊരുള്ളവുമായ്
പോകുന്ന നേരത്തു കൂരിരുട്ടായിട്ടു
പോകരുതാതെയങ്ങായ നേരം
ചക്രത്തെക്കൊണ്ടു ശമിപ്പിച്ചു നിന്നുട-
നുഗ്രമായ് മേവുമക്കൂരിരുട്ടും
പാരാതെ പിന്നെയും പോകുന്ന നേരത്തു
പാലാഴി തന്നെയും കാണായ്‌വന്നു
രത്നങ്ങളാളുമദ്വീപിന്മേൽ കാണായി-
തുത്തമമായൊരു മന്ദിരത്തെ.
തന്നിലും ചെന്നപ്പോളുന്നതമായൊരു
പന്നഗനായകന്തന്നുടെമേൽ
വേദങ്ങൾ തന്നുടെ കാതലായ് മേവുന്ന
ദേവനെത്തന്നെയും കാണായപ്പോൾ
ശ്രീ ഭൂമിമാരായ ദേവിമാർ പൂണ്ടുള്ള

ശോഭയെപ്പൂണ്ടൊരു മെയ്യുമായി
കൂപ്പിന നേരത്തു വായ്പോടു ചെല്ലിനാൻ
കേൾപ്പിനിന്നിങ്ങളെന്നങ്ങവന്താൻ:
"നിങ്ങളെക്കാൺമാനിദ്ദാരകന്മാരെയി-
ന്നിങ്ങനെ നിന്നു ഞാൻ കൊണ്ടുപോന്നു.
പാരിടം തന്നുടെ പാലനമെല്ലാമേ
പാഴായിപ്പോകാതെ ചെയ്യേണമേ.
ഭൂഭാരം തന്നെയും വ്യാപാദിച്ചീടിനാൽ
പാരാതെ പോന്നിങ്ങു വന്നുകൊൾവൂ"

ഇങ്ങനെ ചൊന്നൊരു വാർത്തയെക്കേട്ടവ-
രങ്ങനെയാകെന്നു ചൊല്ലിപ്പിന്നെ
ബാലകന്മാരെയും പാരാതെ കൊണ്ടന്നി-
ട്ടാരണനായിട്ടു നല്കി നിന്നാർ
ദാരകന്മാരെത്തൻ ചാരത്തു കണ്ടുള്ളൊ-
രാരണൻ ചൊന്നുള്ളൊരാശിക്കെല്ലാം
ചീർത്തൊരു മോദത്താലാർത്തിയും തീർത്തങ്ങു
പാത്രമായുള്ളൊരു പാർത്ഥനുമായ്
ധന്യമായുള്ളൊരു തന്നുടെ മന്ദിരം
തന്നിലും ചെന്നു സുഖിച്ചു പിന്നെ
ആര്യനായുള്ളൊരു രാമനും താനുമായ്
കാര്യവിചാരങ്ങളാചരിച്ചാർ.

## 5. കൃഷ്ണസ്തുതി

മറപൊരുളായി മറഞ്ഞവനേ! ഹരി
മലർമകൾകൊങ്ക പുണർന്നവനേ! ഹരി
മതുമതവെണ്ണ നുകർന്നവനേ! ഹരി
മരുതു മരങ്ങൾ ഞെരിച്ചവനേ! ഹരി
മഴമുകിൽ കാന്തികലർന്നവനേ! ഹരി
മധുമൊഴിമാർ തുകിൽ കട്ടവനേ! ഹരി
മധുരയിൽ വാണു നിറന്നവനേ! ഹരി
മനുജകുലത്തിലുരത്തവനേ! ഹരി
മധുര രസത്തെ നുകർന്നവനേ! ഹരി
മധുരിപു നാമമിയന്നവനേ! ഹരി
മഗധ നൃപന്മദമീഴ്ത്തവനേ! ഹരി
മഹിത ഗുണങ്ങളിണങ്ങുവനേ! ഹരി

മലകൊണ്ടുമാരി തടുത്തവനേ! ഹരി
മനസിജസൂനുവെയാണ്ടവനേ! ഹരി
മടവയരോടു കലർന്നവനേ! ഹരി
മരതക കാന്തി കലർന്നവനേ! ഹരി
മലയജവാസിതമാറുളനേ! ഹരി
മലിനത മാച്ചു കളഞ്ഞവനേ! ഹരി
മകുടവിരാജിത മസ്തകനേ! ഹരി
മഹിമയിലാണ്ട സമസ്തകനേ! ഹരി
മദകരി നാശകനായവനേ! ഹരി
മമത വെടിഞ്ഞവർ നാശകനേ! ഹരി
മലിപുകഴ്ബാണനെ വെന്നവനേ! ഹരി
മനസിജവൈരിയൊടേറ്റവനേ! ഹരി
മകര മുഖായിത കുണ്ഡലനേ! ഹരി
മുകുരമനോഹരഗണ്ഡകനേ! ഹരി
മഹിത മഹാമുനി വന്ദിതനേ! ഹരി
മണിഗണമണ്ഡിത സുന്ദരനേ! ഹരി
മണമെഴും മാലകൾ പൂണ്ടവനേ! ഹരി
മഞ്ജുളശിഞ്ജിത നൂപുരനേ! ഹരി
മങ്കയർ പാൽതയിർ വഞ്ചകനേ! ഹരി
മഞ്ചഗകഞ്ചനു മാരകനേ! ഹരി
മല്ലിക മുല്ലയണിഞ്ഞവനേ! ഹരി
മല്ലരെവെന്നു നിറന്നവനേ! ഹരി
മന്നുടെ ഭാരമൊഴിച്ചവനേ! ഹരി
മരണ വിഷാദമൊഴിപ്പവനേ! ഹരി
മധുകരമണ്ഡിതമാലികനേ! ഹരി
മഖരസികാവലി പാലകനേ! ഹരി
മരുവലർ മാൺപിനെ മാച്ചവനേ! ഹരി
മസൃണ മഹാമണി മണ്ഡിതനേ! ഹരി
മംഗലമന്ദിരമായവനേ! ഹരി
ഹരി ഹരി ഹരിഹരി ഹരിഹരി ഹരിഹരി.

ആജ്ഞയാകോലഭൂപസ്യ
പ്രാജ്ഞസ്യോദയ വർമ്മണഃ
കൃതായാം കൃഷ്ണഗാഥായാം
കൃഷ്ണസ്വർഗതി രീരിതാ.

# 1
# വികട കവിത
## തോലൻ

മലയാളത്തിലെ പൗരാണിക ഹാസ്യകവികളിൽ ഒന്നാമനാണ് തോലൻ. അദ്ദേഹത്തിന്റെ ഏതാനും ലഘുകൃതികൾ ചുവടെ ചേർക്കുന്നു.

അന്നൊത്ത പോക്കീ, കുയിലൊത്ത പാട്ടീ
തേനൊത്തവാക്കീ, തിലപുഷ്പമൂക്കീ
ദരിദ്രയില്ലത്തെ യവാഗു പോലെ
നീണ്ടിട്ടിരിക്കും നയനദ്വയത്തീ. 1

അർക്കശുഷ്ക ഫലകോമളസ്തനീ
തിന്ത്രണീദള വിശാല ലോചനാ
നിംബ പല്ലവ സമാന കേശിനീ
വൃദ്ധ വാനരമുഖീ വിരാജസേ. 2

"ഗജമുഖവാഹനരിപുനയനേ"!
"ദശരഥനന്ദന സഖിവദനേ"! 3

പുലിത്തോലാടയാം യസ്യ
യസ്യ പന്ത്രണ്ടര പ്രിയാ
കോണച്ചേട്ടാഭിധാനസ്യ
അർദ്ധാർദ്ധം പ്രണതോസ്മ്യഹം. 4

മാരാരേ തവ ദാസോഹം
വാരിയസ്യ ജടാന്തരേ
യം പ്രാഹുരവ്യയം നിത്യം
തന്ത്രണേത്രം നമാമ്യഹം. 5

മുളഞ്ഞാസന സൃഷ്ടീങ്കൽ
വിളങ്ങും ചേർജ്ജലോചനേ
പൊതിപ്പെണ്ണച്ചനോടൊത്ത
മാർജ്ജദ്വന്ദ്വം വിരാജതേ 6

ഉത്തിഷ്ഠോത്തിഷ്ഠ രാജേന്ദ്ര
മുഖം പ്രക്ഷാളയ സ്വടഃ
ഏഷ ആഹ്വയതേ കുക്കു
ച വൈ തുഹി ച വൈ തുഹി. 7

ദൃശാവളീവ തേ ഭാതഃ
കുശൂരാനന പങ്കജേ
അപ്പിത്തനേത്ര ഭക്തം ത്വാ-
മപി ചേട്ടേ ജനാധിപ! 8

കിടപ്പവിറ്റെക്കിടയാതവിറ്റോ-
ടിണച്ചതിക്ലിഷ്ടമനന്വിതാനി
പദാനികാൺ മൂരികളെക്കണക്കേ
കവിക്കരിങ്കയ്യർ പിണൈക്കുമാറ് 9

താൾപ്പൂട്ടയന്തി തകരാഃ കറികൊയ്ത്തശേഷാഃ
കാകാഃ കരഞ്ഞു മരമേറിയുറങ്ങയന്തി
മണ്ടന്തി പാന്ഥനിമഹാഃ പടിബന്ധപേട്യാ,
മിന്നാമിനുങ്ങ നിവഹാശ്ച മിനുങ്ങയന്തി. 10

ഞാനുമച്ഛനുമോതീല,
മുത്തച്ഛനുമതേ പുനഃ
നാലാമച്ഛനു പുണ്യാഹം
പാതിയോളം സലക്ഷണം. 11

മീശയാ ശോഭതേ മോന്താ
മോന്തയാ മീശയും തഥാ
മോന്തയാ മീശയാ ചൈവ
ഭവാനേറ്റം വിരാജതേ 12

ചാത്തം ചോറൂണുത്യാദി
ഭോജനം നതുഭോജനം
തദേവ ഭോജനം മന്യേ
പന്ത്രണ്ടാംമാസ ഭോജനം 13

മച്ചും മാളികയും നിറഞ്ഞ പണവും
പാത്രങ്ങൾ ഭണ്ഡാരവും
മറ്റും ക്ഷ്മാപതിയോടു ചേർന്ന ധനികൻതൻ
മാന്യയാമമ്മതാൻ

അച്ഛൻതാനെ മരിച്ചു തത്ര സരസം
സംവത്സരാന്തേ നൃണാ-
മിച്ഛാപൂർത്തി വരുത്തുവാൻ തുനിയുമാ
മാസം ഭുജിച്ചീടണം. 14

ചെരച്ച തേങ്ങാക്കുന്നിന്മേൽ
നൃത്തമാടുന്നു മേ മനഃ
യഥാ കൈലാസ ശിഖരേ
ഭഗവാൻ പരമേശ്വരഃ 15

കാരെള്ളു നന്നായ് കഴുകീട്ടൊണക്കി-
ക്കോരീട്ടു ചക്കിൽ സഹസാ ചൊരിഞ്ഞ്
നീരല്പമായ് വീഴ്ത്തിയെടുത്തൊരെണ്ണ-
യ്ക്കല്പം കൊതിക്കുന്നിതു ഗാത്രമെന്റെ 16

എണ്ണ വാർത്തു തരേണം മേ
പൊന്നും കിണ്ണത്തിലാദരാൽ
അല്ലായ്കിൽ മാസമത്യന്തം
നന്നായില്ലെന്നുഘോഷമാം. 17

നെന്മേനിവാകപ്പൊടികൊണ്ടുവേണം
നന്മേനി വേണ്ടുന്നവർ തേച്ചു കൊൾവാൻ
ഇമ്മേനി മേലിട്ടിതു തേച്ചു കൊണ്ടാൽ
പൊന്മേനി പോലേയൊരു ശോഭതോന്നും 18

നെന്മേനി വാകത്തരി വേർപ്പെടുത്തി-
ക്കന്മേലുരച്ചിട്ടതു കൊണ്ടുതേച്ചാൽ
അമ്മേനി കാണ്മാനമരാധിപന്നും
കണ്ണൊന്നു പോരാ കളിയല്ല ചൊല്ലാം 19

കല്ലോലങ്ങളടിച്ചേറ്റം
വെല്വതായുള്ള വെള്ളവും
നല്ലോരു കല്ലും കടവു-
മില്ലെങ്കിൽ കുളിയില്ലമേ 20

ഏണാങ്ക പ്രതിമാൻ തോഴ!
പപ്പടാൻ കൊണ്ടു പോരിക;
നാലു വല്ലം നിറച്ചിട്ടി-
ങ്ങിടുകിൽ കാൺക വിസ്മയം. 21

## 2

# അനന്തപുരവർണ്ണനം

### അജ്ഞാതകർത്തൃകം

തിരുവനന്തപുരത്തിന്റെ ഗതകാലമാഹാത്മ്യം വർണ്ണിക്കുന്ന "അനന്തപുരവർണ്ണന"ത്തിലെ ശ്രീപത്മനാഭസ്തുതിയാണ് ഇവിടെ ചേർക്കുന്നത്. (നാല്, അഞ്ച്, ആറ് - ഈ ശ്ളോകങ്ങളിൽ ചില അക്ഷരങ്ങൾ കയ്യെഴുത്തുപ്രതിയിൽ വ്യക്തമല്ല).

കിരീടമകുടം ഹാരം
സ്ഫുരൽ കൗസ്തുഭ മുത്തമം
അംകദം കംകണം കണ്ഠേ
കണ്ടുഞാൻ കടിസൂത്രമും; 1

പീതമായിന വെൺകൂറ
ആദിയാഭരണങ്ങളും
പത്മം പഴിക്കും ശ്രീപാദം
വിസ്മയം കൈതമൊട്ടുപോൽ; 2

കണൈക്കാൽ ചേർപ്പു ജ്ഞാനുക്ക-
ളിണൈക്കരികരുന്തുട
കടഞ്ഞ ശിലപോൽ മധ്യം
നടുവത്തൊരു വേതിപോൽ; 3

താരാനാഥസ്യലക്ഷ്മം പോൽ
ശ്രീ വത്സമുരസിസ്ഥിതാം
സമുദ്രേ തിരപോലെ.......
ഭൂമിക്കും ഭുജഗാനനം. 4

കപാഠമി ...... ധുനം പക്ഷ്മം
ഗ്രീവമെന്റുമൊരാകൃതി
ദർപ്പണം നിൽകപോലെങ്ങു-
മെൾപൂവു തവ നാസികേ; 5

പലമുത്തു..... വെൺപല്ലും
കോവെച്ചെം കനിവായ്മലർ
ചെന്താമര മലർക്കണ്ണും
ചന്ദ്രക്കീറ്റൊത്ത നെറ്റിയും; 6

തിമിരത്തെപ്പൊരും കേശം
അമരും വനമാലയും
ചന്ദ്രാദിത്യകൾ നേത്രങ്ങൾ
ഇന്ദ്രാദ്യമരസേവിതം; 7

വിളങ്ങിനിന്റ നിന്മേനി
തെളിഞ്ഞേറ്റം വളർന്നഹോ!
സഹസ്രഫണസംശോഭി-
രഹിരാജാവനന്തനെ 8

കിടക്കയായ് വിരിച്ചിട്ടു
കിടന്നരുളുമണ്ണലെ
ചുഴന്റു ദേവതാവർഗ്ഗം
തൊഴുതേതി എറഞ്ചവും 9

കണ്ടു കൈതൊഴുതാൽ പിന്നെ-
യിണ്ടലെല്ലാമകന്റുപോം
പഞ്ചേന്ദ്രിയങ്ങളെന്റുള്ള
വഞ്ചമൊന്റാക പൊന്റിനാൽ 10

# 3
# ഉണ്ണിച്ചിരുതേവി ചരിതം
## അജ്ഞാത കർത്തൃകം

ആദികാല മണിപ്രവാളകൃതിയായ ഉണ്ണിച്ചിരുതേവി ചരിതത്തിലെ അർദ്ധനാരീശ്വരവർണ്ണനമാണ് ഇവിടെ കൊടുക്കുന്നത്.

ഇടത്തുപാടു ചേടിമാർ വലത്തുപാടു പൂതമാ-
യടിത്തളിർപ്പുണർക്കു പൊർച്ചിലമ്പിനോടെ (പാ)-മ്പുമി-
ട്ടുടുത്ത കൂറയാമ്പുലിത്തൊലിക്കു കൂറപാതിയായ്
പിടിച്ച ലീലയാശുകം ശുകന്നു മുന്നൽ മുദ്രയും
കുളുർത്ത കുങ്കുമത്വിഷാ തളർത്ത ഭാഗമൊട്ടടം
മണിക്കടിംപു കുത്രചിൽ ഫണിപ്രബദ്ധ കുണ്ഡലം
കുഴൽ കലാപകങ്ങളും മുഴക്കമുള്ള മാറ്റമും
തമ്മിൽക്കലർന്നു സുന്ദരം പുരണ്ട കെണ്ട തണ്ടിമൈ
പുരണ്ടിരുണ്ട (കൺ) കുരണ്ട കാന്തി നേർവരും
കൂരാൽനിറത്തിരുക്കണും പകുത്തിരണ്ടു പക്കമും
പുകച്ചകിൽക്കൊഴുപ്പണിഞ്ഞ പൂമലർക്കരും കുഴൽ-
പ്പുറൈക്കൊരർദ്ധമർദ്ധചന്ദ്രമുദ്രിതം കപർദ്ദമായ്
ക്വചിച്ച മേനി പച്ചയായ് ക്വചിച്ചുവന്നുവിച്ചയാ-
യുമൈക്കു വാമമംഗമായ് തനക്കു ദക്ഷിണഞ്ചമ-
ച്ചിവ്വണ്ണമുജ്ജ്വലാകൃതിസ്സമസ്ത ഭക്തരക്ഷണേ-
നിസർഗ്ഗ ദക്ഷിണസ്സദാ സുഖേന യത്രസന്നിധിം
ദധാതി ദക്ഷിണാശിവഃ

# 4
# ഉണ്ണുനീലി സന്ദേശം
## അജ്ഞാതകർത്തൃകം

കാളിദാസന്റെ മേഘദൂതിന്റെ ചുവടുപിടിച്ച് അനേകം സന്ദേശകാവ്യങ്ങൾ മലയാളത്തിൽ രചിക്കപ്പെട്ടിട്ടുണ്ട് മുണ്ടക്കൽ ഉണ്ണുനീലിക്കുള്ള സന്ദേശം തിരുവനന്തപുരത്തു നിന്ന് നായകൻ സന്ദേശവാഹകനെ ഏല്പിക്കുന്നതാണ് ഉണ്ണുനീലി സന്ദേശത്തിൽ നിന്ന് താഴെ കൊടുക്കുന്ന കാവ്യഭാഗത്തിന്റെ സന്ദർഭം.

കല്യാണാനാം നിജനിലയമാമുണ്ണുനീലീ! കണാ നി-
ന്മല്ലാർ പൂമെന്മുലയിണ പിരിഞ്ഞാതുരോ ജീവിതേശഃ
ചൊല്ലീതെന്നോടരുവയർമണേ! കാണനന്താപുരേ നി-
ന്റെല്ലാവുംകൊണ്ടുദിതകരുണം വല്ലഭാം ജീവയേതി. 1

നാരീമൗലേ, മമ മലർമകൾക്കംബദിരിപ്പാം തിരിപ്പാ-
പ്പൂരെന്റില്ലം വെരുളുമിളമാങ്കണ്ണി! വേണാട്ടിലങ്ങ്
താരാനാഥപ്രതിമവദനേ! പേരുമാതിച്ചവർമ്മൻ
പാരേറിടും പുകളിരവിവർമ്മന്നു രണ്ടാമവൻ ഞാൻ 2

ഇത്ഥം ചൊൽവോരളവിലുദിതസ്മേരമർദ്ധോക്തി മാത്രേ
മുഗ്ദ്ധാപാംഗീ വിരവിലെഴുന്നേറ്റോമൽ കൈമൈ മറന്ന്
സദ്യസ്സം ഭാവയതി മധുരാലാപഗർഭൈർഭവന്തം
ലജ്ജാമോദപ്രണയബഹുമാനാകുലൈർദൃഷ്ടിപാതൈഃ 3

ശയ്യോപാന്തേ സലളിതമിരുന്നുണ്ണുനീലിമിരുത്തി-
ക്കമ്രാകാരേ നിജകരതലേ കാന്തതൻ കയ്യുമേന്തി
അത്യാമോദാൽ പുളകമിളമങ്കൊങ്കമേൽ പൊങ്ങുമാറ-
ങ്ങസ്മദ്വാർത്താമവളൊടറിയിപ്പിക്ക നീ പിന്നെ മുന്നിൽ 4

മുണ്ടെക്കൽ ചേർന്നലഘുജഘനേ! മുന്റുനാളുണ്ടു ചെമ്മേ
കണ്ടൂ കണ്ടിക്കുഴലികൾമണേ! നിന്നുടേ വല്ലഭം ഞാൻ
സ്യാനന്ദൂരേ മുരരിപുപുരേ പോലുമാനന്ദഹീനം
ദീനം മീനദ്ധ്വജപരവശം പുക്കിരിക്കിന്റ വാറ് 5

കല്ലോലിന്യാം പുലരി മലരും താമരപ്പൂവിൽ മേവി-
ത്തല്ലിത്തെല്ലങ്ങളി പടലികാപക്ഷമന്ദാനിലേന
മെല്ലക്കൈക്കൊണ്ടിളയ ബകുളാമോദമാബദ്ധ ഖേദം
മല്ലത്തെന്റൽ ചെറിയതു വരക്കണ്ടു മോഹംഗതോസൗ 6



# 5
# ചന്ദ്രോത്സവം
## അജ്ഞാതകർത്തൃകം

മണിപ്രവാള കാലഘട്ടത്തിലെ പ്രശസ്തിയാർന്ന കാവ്യമാണ് ചന്ദ്രോത്സവം. ഈ ശൃംഗാരകാവ്യത്തിലെ സന്ധ്യാവർണ്ണനമാണ് ചുവടെ ചേർക്കുന്നത്.

തെളിവിനൊടപയംതന്നാലഹോരാത്രമേവം
മതിമുഖി! പുനരഞ്ചാം വാസരേ സംപ്രവൃത്തേ
വരയുവതി വിഭൂഷാരത്നഭാസാം പ്രരോഹൈ-
രിവകിമപി ചുവന്നൂ ബിംബമംഭോജ ബന്ധോഃ 1

അപര ജലധിമീതേ ഹന്ത! ചെന്തീകണക്കേ
ദിവസകരകരാളീ പാടലാഭൂന്മനോജ്ഞേ
കടൽ നടുവിൽ വിളങ്ങും വിദ്രുമശ്രീമയൂഖാ-
വലി വിയതി വിലങ്ങപ്പൊങ്ങി നില്ക്കുന്നപോലെ. 2

അഹിമകിരണബിംബം പാടലേനാത്മഭാസം
പരിഗതമപരാദ്രേരുത്തമാംഗേ വിളങ്ങീ
തെളിവെഴുമില വേറിട്ടൻപെഴും ചെമ്പരത്തി-
പുതുമതുമലർ വിങ്ങിത്തിങ്ങി നില്ക്കുന്നപോലെ 3

പുതിയ കനകവർണ്ണം പൂർണ്ണശോഭാപ്രവാഹം
തെളിവിനൊടപരാദ്രൗ ചെന്നു താഴുന്ന നേരം
വരുണപുരപുരന്ധ്രീ മാളികാതാഴികപ്പൊൻ-
ക്കുടമിവ രവിബിംബം ജാതമർദ്ധം ക്ഷണാർദ്ധം. 4

ചരമശിഖരിപീഠേ പാടലന്നാളികേരം
ദ്രുമണി വലയരൂപം വച്ചവിച്ഛിന്നധാരം
ജഗതി കുരുതി തർപ്പിച്ചീടിനാൻ ചൂടൊഴിപ്പാ-
നഖിലഭുവനഭാജാമന്തിയാം മന്ത്രവാദീ 5

തദനു തപനബിംബം പാതി മുങ്ങുന്ന നേരം
പരമപരസമുദ്രേ വിദ്രുമാഭം വിളങ്ങീ

കനകകലശമിന്ദോരുത്സവേ സത്കരിപ്പാ-
നുപഹൃതമിവ ലക്ഷ്മ്യാ മേദിനീ ചന്ദ്രികായാഃ 6

വിരവിനൊടപയാതേ വാസരാധീശ്വരേ പോ-
ന്നജനി തിമിരമാലാദിക്ഷു സർവാസു സാന്ദ്രാ
ദിനകര കിരണാനാമൂഷ്മണാ വിശ്വചക്രം
കമലമുഖി! കരിഞ്ഞിട്ടാശു കാണായപോലെ 7

തിമിരമദഗജശ്രീ മസ്തകാബദ്ധവിന്ദു-
പ്രതിമമുഡുസമൂഹം വ്യോമരംഗേ വിളങ്ങീ
ശശിമുഖകുതുകിന്യാ മെയ്യിൽ മേവുന്ന നാനാ-
ഭരണമണികൾപോലെ യാമിനീനായികായാഃ 8

തദനു ശതമഖാശാ കാശപുഷ്പാവദാതാ
സമഭവദമൃതാംശോഃ ശ്രീമയൂഖ പ്രഭാഭിഃ
അമരമധുരവാചാമുത്സവം കണ്ടുദഞ്ച-
ന്മുറുവലൊളിവിതാനൈർന്നിർമ്മലൈരെന്നപോലെ 9

തെളിവുടയ കിഴക്കേദ്ദിക്കിലഞ്ചെട്ടുപത്തായ്
വിരവിലമൃതഭാനോരാവിരാസൻ കരാഗ്രാഃ
വിധുമഹവിധി കാൺമാൻ മുൽപ്പെടും പുഷ്പകേതോ-
രുരപെരുകിന വെള്ളിപ്പൂങ്കൊടിക്കൂറപോലെ 10

പുതിയ കുളിർനിലാവിൻ പൂൺമകൊണ്ടംബരാന്തം
ധവള ധവള മാസീല്ലോലതാരാഭിരാമം
ഉപഹതമിവ രാത്ര്യാഹന്ത! ചന്ദ്രോത്സവത്തി-
ന്നണിമണിഗണഭാസാ ഭാസമാനം വിമാനം 11

മകുടമണികണക്കേ പൂർവ്വമസ്തേതരാദ്രേ-
രഥ മദനമണിശ്രീബാണശാണോപമാനം
തിലകമിവ രജന്യാസ്തൽക്ഷണം ബിംബമിന്ദോ-
രുദയഗിരിമുകണ്മേൽ നിന്നൊരുക്കോലുദസ്ഥാൻ 12

വിഗളദമൃതമിന്ദോർമ്മണ്ഡലം പോന്നുയർന്നൂ
നിജകരപരിവീതം ബദ്ധനക്ഷത്രമാല്യം
മദനകരഗൃഹീതം പൂർണ്ണസൗഭാഗ്യദീക്ഷാ-
കലശമിവ നവീനം മേദിനീചന്ദ്രികായാഃ 13

കലശജലധിഗൂഢം പാർവണേന്ദൗ പളുങ്ങി-
ത്രിജഗതി പരുമാറീ ഫുല്ലകല്ലോലമാലീ
പുതിയ കുളുർനിലാവത്താശു തോന്നിച്ചുകൊണ്ട-
പ്പുകഴ്ണമിവ ഭൂമൗ മേദിനീചന്ദ്രികായാഃ 14

# 6
# ഭാഷാരാമായണ ചമ്പു
## പുനം നമ്പൂതിരി

പുനം നമ്പൂതിരിയുടെ ഭാഷാരാമായണ ചമ്പുവിൽ ഉദ്യാന പ്രവേശത്തിലെ ദണ്ഡകവും തുടർന്നുള്ള ശ്ലോകങ്ങളും ഗദ്യവുമാണ് ഇവിടെ ഉദ്ധരിക്കുന്നത്. രാവണന്റെ കാമാഭ്യർത്ഥനയാണ് പ്രസ്തുതഭാഗം:

മയ്ക്കണ്ണിമാർമ്മകരി! നിഷ്കൈതവം തരിക
തയ്ക്കൊങ്കമൊട്ടു മമ സീതേ!
മതി ഹൃദയനാഥേ! മദനതുയിർ മീതേ
മഴല മിഴി! മനസിമമ മരണമിനി വിരസമിതു
മുറുമലരുൾ രജനിചരപോതേ;

ദുഃഖാധികം നിയതമിക്കോപ്പു സമ്പ്രതികു-
ളിക്കെ, ന്നതിന്നൊരുപരോധം?
ദുരിതമിതു ബോധം വരികിലതിപാപം
ദുരനുഭവമനുജസുതഗതഹൃദയവതി! വിഹര
ദശമുഖനിതനുസരതി കലിത പരിബാധം;

ധിക്കഷ്ടമില്ല പുനരിക്കണ്ട രാവണ-
നിണക്കാതെ പെണ്ണുലകിലാരേ?
വിവിധരസധാരേ! വിരുതതിനു പൂരേ
വിഗതഭയ, മിളവുലക, ഉഴകൊടരു, ഉധരമധു
വിതര മമ മധുരമൊഴി യുവഹൃദയചോരേ!

സത്ക്കാരമല്ലയി വിചിക്കുന്നതേതുമിതു
തയ്ക്കൊങ്കയാണ പരമാർത്ഥം
സുരയുവതി സാർത്ഥം, പരിചരണ പാത്രം
കുളി, കുറിയീ, ടെഴുതിൽ, നട, പിബ, വിഹര-
വിരവിനൊടു
വിധിവിഹിതമനുസരതി സകലമതിമാത്രം.

ദശഗ്രീവൻ ഭ്രാന്ത്യാ പലവഴി പറഞ്ഞോരളവഹോ
വശംകെട്ടത്യന്തം തരളമിഴി നിർണ്ണീയമനസാ
കചാദ്യൈഗ്രരാച്ഛാദ്യ പ്രകൃതിമധുരം വക്ത്രകമലം
വചോ മന്ദം മന്ദം ജനകതനയാ വ്യാഹരദിദം.

"രാക്ഷസേശ്വര! നിനക്കു ഹിതം നീ-
യോർക്ക കഷ്ടമിതതീവ വിശേഷാത്
മാർഗ്ഗമായ് ചില പതിവ്രതമാരെ-
ക്കാല്ക്കലിട്ടു പിലയാട്ടുകയോഗ്യം

ഭീമാ രാക്ഷസജ്ഞാതി നീ പുനരതിൽ
പോന്നും പിറന്നിങ്ങനേ
കാമഭ്രാന്തു പിടിച്ചു മുഴ്വലകിലും
ഗത്വാ കുലസ്ത്രീകുലം
സാമർത്ഥ്യേന പിടിച്ചു പൂണ്ടഖിലമാ-
ട്ടിക്കൊണ്ടു പോരുന്നതിൻ
പേർ മറ്റൊന്നിവിടം നശിക്കുമധുനാ
നിർണ്ണീതമോർത്തീടെടോ

ദുർവ്യാപാരങ്ങൾ നന്നല്ലൊരു പുരുഷനൊരി-
ക്കാലുമെന്നങ്ങറിഞ്ഞീ-
ടവ്യാജം നാഥനാകുന്നതു പിശിതഭുജാ-
മിന്നു നീയെങ്കിലും കേൾ
ഗർവ്വിച്ചീടായ്ക നാടും നഗരിയുമുയരെ-
ക്കണ്ടു രണ്ടമ്പുകൊണ്ടേ
സർവ്വം ഭസ്മീകരിപ്പാൻ ഖരരിപു പെരികെ-
പ്പോരുമെന്നോർക്ക നൂനം.

നിനക്കു ജീവിക്കയിലുണ്ടൊരാശ
മനസ്സിലെങ്കിൽ കഴിവുണ്ടിദാനീം
അനർത്ഥമില്ലെന്നെയെടുത്തു നേരെ
വനത്തിലാക്കിത്തൊഴു രാമചന്ദ്രം.

ചൊല്ലേണം നല്ലതെല്ലാരൊടു, മിനി വിരവോ-
ടെന്നെയും കൊണ്ടുമെല്ലെ-
ച്ചെല്ലൂ വല്ലായ്മ ചൊല്ലൂ ചരണതളിരടു-
ത്താം പ്രകാരം വണങ്ങൂ

കല്യാണാവാസമപ്പോളയി മമ കമിതാ
        രാമഭദ്രോ ദയാർദ്രൈ-
രുല്ലോലൈർ ദൃഷ്ടി പാതൈരഭയമരുളുമി-
        ല്ലേതുമേ സംശയം മേ"

ഇത്ഥം വിദേഹതനയാ വചനാവസാനേ
മത്തോ നിശാചരപതിർമ്മധുരം ബഭാഷേ
"മുഗ്ദ്ധേ പറഞ്ഞതു തുലോമഴകുണ്ടു നമ്മോ-
ടർദ്ധക്ഷണം കമനി! കേൾക്ക വചോ മദീയം.

രാമൻ പാർത്താൽ മനുഷ്യപ്പുഴു, രജനിചരാ-
        ധീശ്വരൻ ഞാൻ, കൊടുങ്കാ-
ടാവാസസ്ഥാനമോർത്താലവ, നഴകിയ ല-
        ങ്കാപുരി മാദൃശാനാം,
സാമാന്യം തൂയ പൂമ്പട്ടുകളുടുപുടവ-
        ച്ചാർത്ത. വന്നങ്ങുടുപ്പാൻ
പാർമേൽ പാരുഷ്യമേലും മരവുരി, ദയിതേ
        ഞങ്ങളിൽ കാൺക ഭേദം

ദൃഗ്ലീലാസു സകൗതുകം യദി മനു-
        സ്തന്മേ ദൃശാം വിംശതിർ-
ന്നിസ്സന്ധൗ പരിരംഭണേ രതിരഹോ
        ദോർമ്മണ്ഡലീ ദൃശ്യതാം
പ്രേമോചേത് പരിചുംബനേ ദശമുഖീ
        വൈദേഹി! സജ്ജാപൂരഃ
പൗലസ്ത്യസ്യ ച രാഘവസ്യ ച മഹത്
        പശ്യോപചാരാന്തരം.

ശ്രീകൈലാസേ സുമേരൗ സുരമിഥുനമനോ-
        നന്ദനേ നന്ദനേ ഭൂ-
ലോകേ പാതാള ലോകങ്ങളിലുദയഗിരൗ
        ചന്ദ്രനോദ്യാനമാർഗ്ഗേ
ആകാരേ ദുഗ്ദ്ധസിന്ധൗ ഹിമശിഖരിതടേ
        ഞാനുമായ്ക്കേളി ചെയ്യാ-
മേകാന്തേ ഹന്ത കാന്തേ! രഘു തനയപിശാ-
        ചെന്നു മിണ്ടായ്കെടോ നീ.

മുങ്ങിപ്പൊങ്ങീടുമൈരാവതമദമലിനേ
        ദിവ്യ ഗംഗാപ്രവാഹേ

ഭംഗ്യാ സീതേ! കുളിക്കാമമരതരു തരും
        വാസസീ മാനനീയേ
ശംഖദ്ധ്വാനാഭിരാമം ഗമനമതിമനോ-
        ഹാരിതേവാരലക്ഷ്മീ-
രംഗം മാണിക്യരത്നോ പലമയമമലേ
        മാമകീനം പ്രഭാവം

കാട്ടാനച്ചൂർ കലർന്നീടിന കലുഷജലേ
        പല്യലേ കർദ്ദമാർദ്രേ
മാട്ടിന്മേൽ നിന്നുരുണ്ടീടിന കഠിനകപാ-
        ലാകുലേ സ്നാന കേളീ
വാട്ടം തട്ടാത വസ്ത്രം മരവുരി തുണ കൂ-
        ളീഗണം വൻ പിശാചിൻ
കൂട്ടം തേവാരിവൃന്ദം, ദശരഥതനയൻ-
        പ്രാഭവം നന്നൊരോന്നേ

ദശരഥതനയൻ നിനക്കു പോരാ
ദശമുഖനെന്നുലകിൽ പ്രസിദ്ധനീഞാൻ
ദിശി ദിശി വിളയുന്ന കീർത്തിതുല്യം
കുചതടമിണ്ടരുളീടു പൂല്കുവാൻ മേ,

[ഗദ്യം]

വരഗുണവതി ഹന്ത നീയെന്തു കൺകൊണ്ടു നോക്കാഞ്ഞതയ്യോ തെളിഞ്ഞൊന്നു നോക്കേണമിപ്പോൾ മുതിർന്നമ്പൊടെൻ ചിത്തമാം വെൺമതിഗ്രാവതൂവെണ്ണിലാവേ! തുടുത്തോരു ലാവണ്യമാപാദചൂഡം തുളുമ്പിക്കളിക്കും പ്രവാളാംഗരേഖേ! നിസർഗ്ഗപ്രസാദത്തെ മുന്നിട്ടു രാഗ പ്രവാഹത്തിൽ മുങ്ങുന്ന ദൃഷ്ട്യാ മുദാ നോക്കു നീയെന്നെയിപ്പോൾ വെളുക്കെച്ചിരിച്ചൊന്നുമിണ്ടായ്കിലുണ്ടോ കുളുർക്കുന്നിതെൻമാനസം മന്മഥാർത്തം, മമ സ്വാമിനീ! സിഞ്ച മേ നെഞ്ചകം മഞ്ജുളാലാപമുദ്രാമൃതംകൊണ്ടെടോ വ്യഗ്രയായ്കേതുമേ വേണ്ടതെല്ലാം തരാം ഞാൻ നിന,ക്കേടലർ ചെഞ്ചരാതങ്കവാനിങ്ങനേ വെന്തരിഞ്ഞന്തരാഹന്ത ചാകേണമോ ദേവി! വൈദേഹി! കേളെങ്ങനേ ഞാൻ പൊറുപ്പൂ സദാ കണ്ടുകണ്ടങ്ങിരുന്നീടിനാൽ; കണ്ടിയും കൊണ്ടലും കൈതൊഴും കറ്റവാർക്കൂന്തലും, പഞ്ചമിച്ചന്ദ്രനോടൊത്ത തൂനെറ്റിയും, മുഗ്ദ്ധ മുഗ്ദ്ധം മുഖാംഭോജവും, മുത്തൊടൊക്കും നറും പുഞ്ചിരിക്കൊഞ്ചൽ വായ്പും തുടുത്തോരു ചെഞ്ചോരിവായും, മടുത്തുകുമാലാപജ്ജാലങ്ങളും, മഞ്ജുളഭ്രൂതരംഗങ്ങളും, മംഗ

ലാലോകപാതങ്ങളും, കംബുബിംബങ്ങളും കൈതൊഴും കണ്ഠവും, കുംഭികുംഭങ്ങളും, കുമ്പിടുംകൊങ്കയും. നന്തുണിക്കും തുടിക്കും നടുക്കം വരും മദ്ധ്യവും, വമ്പലർ ചെഞ്ചരൻ വമ്പെഴും തേർത്തടം മുൻപു മൂളിടുവോരൽക്കിടം തന്നെയും, ചെമ്പനയ്ക്കും കനക്കേടു വായ്ക്കും തുടത്തോരണം തന്നെയും! നിന്നെയും മാൽപെടുന്നെന്നെയും ചിന്തയന്നന്തരാളേ നറുന്താർ ചരോന്മാദവേഗേന ഞാനെത്രയും ഖിന്നനെന്നങ്ങറിഞ്ഞീടെടോ കേൾ; ഭ്രമിക്കുന്നതെന്തിനു നീ രാമനെന്നുള്ളിലെന്നും നിനച്ചീടൊലാ; രാക്ഷസാധീശ്വരപ്രേമമേ നല്ലതെന്നുള്ളിൽ മെല്ലെന്നുറച്ചീടെ, ഴുന്നീല്ക്ക നാം പോക ഗംഗാതരംഗേ കുളിയ്ക്കാട നല്ലൊന്നു-ടുത്തീടുതേയ്ക്കംഗരാഗം കലമ്പന്മണം കൊണ്ടലംപെപ്പുലമ്പും കുറിപ്പെട്ടകം നീ തുറന്നീടു ദേവേന്ദ്രദത്തം മനോഹാരി ചവ്വാതെടുത്തൊന്നുമെല്ലേ മുകർന്നീടു ബാലാർക്ക സങ്കാശമാകല്പജാലം വിശേഷാലണിഞ്ഞീടു മണ്ഡോദരീഭൂഷണപ്പെട്ടി പെട്ടെന്നെടുത്താലുമെൻ പോറ്റി നോക്കീട്ടു മന്ദസ്മിതം ചെറ്റുകാണട്ടെ ലോകത്രയത്തിന്നൊരാധിക്യമത്രേ നിനക്കിന്നെടോ വന്നതെന്നങ്ങറിഞ്ഞാലുമീ കഷ്ടമിഷ്ടം നിനക്കേതു ഹാ ദേവീ വേണുന്നതെന്നാൽ കഴൽപ്പല്ലവം കൈതൊഴാം തംപിരാട്ടി; കുളുർക്കെച്ചിരിച്ചൊന്നു നോക്കീടു പോർകൊങ്ക തൊട്ടാലുമോ കാണ്മുതല്ലായ്കി, ലീരാക്ഷസപ്പൊൻകിടാവാശു കാമാഗ്നിനാ വെന്തെരിഞ്ഞേമരിക്കും ദൃഢംപോറ്റി വൈദേഹി! കേൾ മാരഭൂപാല വീരന്നു താനേ നടക്കും ജഗജ്ജൈത്രപൊന്നിൻപതാകായമാനേ! മനുഷ്യപ്പുഴു പ്രൗഢനും രാക്ഷസാധീശ്വരൻ താനുമുള്ളോരു ഭേദം ധരിച്ചീലയോ, പണ്ടുരാജ്യാഭിഷേകത്തിനാമ്മാറിരിക്കുന്ന നേരത്തു പാഴ്ത്തള്ള പിഞ്ചെന്നു തള്ളിക്കളഞ്ഞൊരു നേരം കമിഴ്ന്നങ്ങു വീണമ്മുഴങ്ങാൽച്ചിരട്ടയ്ക്കു ചെറ്റൂനമുണ്ടായതും നീ ധരിച്ചീലയോ? പിന്നെയും കേട്ടുകൊണ്ടാലുമോരോതരം വീര്യമക്കൈകയീസുനുതാൻ കാട്ടിലാമ്മാറകം പൂക്കുടൻ പല്ലു മുപ്പത്തിരണ്ടും ചവുട്ടിക്കൊഴിപ്പാൻ തുടങ്ങുന്ന നേരം ഭയപ്പെട്ടു തത്കാൽ പിടിച്ചച്ചെരിപ്പും കൊടുത്തങ്ങയച്ചുട്ടതും നീ ധരിച്ചീലയോ! പിന്നെ മറ്റൊന്നു ചൊല്ലാം വിനോദന്തരം മാമകീ സോദരീ പോയ് കൊടുങ്കാട്ടിലാമ്മാറു ചെല്ലുന്ന നേരം കനിഷ്ഠൻ തനിക്കെന്നെനിക്കെന്നു ചേട്ടൻ നറുന്താർ ചരഭ്രാന്തി പൂണ്ടിങ്ങനെ തമ്മിലേറ്റം പിണങ്ങുന്ന നേരം കനിഷ്ഠൻ തദാ കൊങ്കയുഗ്മം മുറിച്ചങ്ങു തൻ പക്കലാമ്മാറു സംഗൃഹ്യ മറ്റേടമെപ്പേരുമേ ജ്യേഷ്ഠനായ്ക്കൊണ്ടു ദത്വാ സുഖിപ്പിച്ചതും നീ ധരിച്ചീലയോ! പോരുമിത്യാദിഭിർമത് പ്രഭാവങ്ങൾ ഞാനേ പറഞ്ഞാലതാകാധരിക്കാം നിനക്കും ക്ഷണാലിന്നുമെൻതംപിരാട്ടി.

# 7
# ഭാഷാനൈഷധ ചമ്പു
## മഴമംഗലം നമ്പൂതിരി

മഴമംഗലം നമ്പൂതിരിയുടെ ഭാഷാനൈഷധചമ്പു പൂർവ്വഭാഗം ആരംഭിക്കുന്ന അഞ്ചുശ്ലോകങ്ങളും തുടർന്നുള്ള ഗദ്യഭാഗവുമാണ് ചുവടെ കൊടുക്കുന്നത്. നളന്റെ രാജ്യഭാരമാണ് പ്രതിപാദ്യം.

അമ്പത്തൊന്നക്ഷരാളീകലിതതനുലതേ
വേദമാകുന്ന ശാഖി-
ക്കൊമ്പത്തമ്പോടുപൂക്കും കുസുമതതിയിലേ-
ന്തുന്ന പൂന്തേൻ കുഴമ്പേ
ചെമ്പൊൽത്താർബാണഡംഭപ്രശമനസുകൃതോ-
പാത്തസൗഭാഗ്യലക്ഷ്മീ-
സമ്പത്തേ കുമ്പിടുന്നേൻ കഴലിണ വലയാ-
ധീശ്വരി വിശ്വനാഥേ. 1

പാലാംഭോരാശിമധ്യേ ശശധരധവളേ
ശേഷഭോഗേ ശയാനം
മേളംകോലും കളായദ്യുതിയൊടു പടത-
ല്ലുന്ന കാന്തിപ്രവാഹം.
നാളന്നേറിത്തുളുമ്പും നിരുപമകരുണാ
ഭാരതിമൃൽകടാക്ഷം.
നാളീകത്താരിൽമാതിൻ കുളുർമുലയുഗളീ-
ഭാഗധേയം ഭജേഥാഃ. 2

വിദ്യാസാരസ്യരാശേ സഭയിലിഹ ഭവ-
ന്തം സഖേ കണ്ടനേരം
ചിത്തേ പോന്നിങ്ങുദിച്ചൂ പുതിയൊരു പരമാ
നന്ദ പീയൂഷധാരാ.
ഹസ്തേകൃത്യാനുകൂലാമഴകുടയ വിദ-
ർഭക്ഷമാ പാലപുത്രീ-
മത്യാനന്ദേന മേവുന്നളവു നളമഹീ-
നായകന്നെന്നപോലെ. 3

തണ്ടാർമാതിർ കടാക്ഷാഞ്ചല കുവലയക-
ല്യാണദാമാഞ്ചിതാത്മാ-
വണ്ടാർ പൂവേണിമാർ തന്മനസിനഴൽകൊടു-
ക്കുന്ന മംഗല്യധാമാ
ഉണ്ടായീ പണ്ടുദഞ്ചൽഗുണഗണഗരിമാ-
ഭോഗവാൻ ഭൂതധാത്രീ-
കണ്ഠാലംകാരരത്നം നിഷധപതി നളോ
നാമ രാജ്ഞാ മഹാത്മാ 4

ആർത്താനാമാശ്രിതാനാമഭിമതമഖിലം
ചേർത്തു നിത്യം പ്രജാനാ-
മാത്താടോപാനരാതിക്ഷിതിഭടനിവഹാ-
നാഹവേ വെന്നശേഷാൻ
കീർത്ത്യാ പാൽപ്രായമാക്കിപ്പുനരുലകുപതി
ന്നാലു മന്യൂന രാഗാം
ധാത്രീമേകാതപത്രാമനുദിവസമസൌ
പാലയാമാസ ധീമാൻ. 5

## ഗദ്യം. 1

ഹര ഹര ശിവ ശിവ ചിത്രം ചിത്രം നിഷധനൃപാന്വയ മകുടീരത്നം ധാത്രീചക്രം കാത്തദശായാം സപ്തപയോനിധി ഭൂധര കാനനപത്തനജാലപരിസ്തൃതമാകിന പൃത്ഥ്വീഭാരമിവങ്കലിറക്കി ദിക്കരിപാളിയുമദ്രിപ്രവരന്മഹികുലനാഥനുമാദിമകമഠവുമതുതോളിതു തോളിതുമാറിത്ഥം ഗളനാളങ്ങൾ തിരിച്ചു തിരുമ്മിയുമെത്ര കൊതിച്ചൊരു വിശ്രമസൌഖ്യം വിശ്വാസേന ചിരായ ഭജന്തേ - ഉത്തരളദ്യുതിമെത്തീടുന്ന ണിപുകൾനിറവെന്നും പുത്തൻചന്ദ്രിക നിത്യം തട്ടിക്കൂമ്പീടുന്നൊരു നാഭീനളിനഗൃഹോദരമധ്യേ നീരജഭവനാം നീരസകുലമണി നിയതമകപ്പെട്ടതു കണ്ടേറ്റം സന്തോഷത്തൊടു ചെന്താർമങ്കയുമംബുജലോചനപരിരംഭാമൃതമായ സുഖാംബുധിമധ്യേ മുങ്ങിത്തിങ്ങിനമോദം മങ്ങീ-ടാതണി കീർത്തി വിളങ്ങിന നിഷധനൃപാന്വയമകുടമഹാമണി വാണീടേണം ക്ഷോണിയിലിന്നും കല്പാന്തത്തൊളമെന്നു നിതാന്തംനേർന്നുതുടങ്ങീ - മടുമലർശരനൊടു പടപൊരുതീടും മധുരതരാകൃതികണ്ടു നിതാന്തം മനസി മുഴുത്തൊരു മദനത്തുയിർ പൂണ്ട വനിയിൽ മേവും തരുണീപാളികളയ്യോ പാപമൊരുന്നാളിവനെ ശ്ശയ്യാഗാരേ കണ്ടാവൂ ഞാൻ - പര്യാകുല ധൃതി പരിചൊടുമെയ്യും കയ്യും ചേർത്തു പുണർന്നാവൂ ഞാൻ - മധുരിമകൊണ്ടുടനധരിമധുരസമധരാസ്വാദം ചെയ്താവൂ ഞാൻ - അമൃതിലുലമ്പിന വാക്കുകളൊ

രു നാളമിതാനന്ദം കേട്ടാവൂ ഞാൻ – പരിമളമിളകിന പുരികുഴൽ നികരം പരിചൊടണഞ്ഞു പുകഴ്ന്നാവൂ ഞാൻ – ഇത്ഥമനേകമനേകമനോരഥമുൾക്കൊണ്ട ഖശമമുദ്രേ രാഗസമുദ്രേ നീന്തിടുന്നതിലെന്തൊരപൂർവ്വം ദിനമനുസതതം ദേവസഭായാം ചെന്നു തദീയം ചരിതവിലാസം ചാരണപാളികൾ വാഴ്ത്തുന്നതുകേട്ടയ്ന്താർ ശരമാലന്തർഭാഗേ ഹന്ത മുഴുത്തുടനന്ധത കൈക്കൊണ്ടുർവ്വശിമേനക രംഭ തിലോത്തമ മുമ്പായുള്ള നിലിമ്പ പുരന്ധ്രികൾ തേടും പാടുകളോർക്കുന്നേരം – അധിസമരാംകണമധികഭയം കരമപരമിവാന്തകമാലോക്യാമും നാടും വീടും നിഖിലമുപേക്ഷിച്ചാടൽപ്പാടേറ്റോടിച്ചാടി ഗ്ഗൂഢം കുഹചന കാടുകൾതോറും പുക്കുവസിക്കും വൈരിനൃപാലക വാമാക്ഷീജനമകമേ പെരിയൊരു ശോകം കൈക്കൊണ്ടംഗജ കേളിക്കുദകം നല്കുന്നശ്രു ജലംകൊണ്ടംബുധി സലിലവുമാവിലമാസീൽ – പാലനകൌശലമെത്രവിചിത്രം! കാലം പോരാ സകലം പറവാൻ – ആപത്തെന്നുള്ളക്ഷരവും പുനരവനീലങ്ങു പറഞ്ഞീലാരും – ചൊല്പെറുമോരോ വിപ്രവരന്മാരെപ്പൊഴുമോരോ കർമ്മം ചെയ്താലാഹുതി ഭാഗാനാഹാരിച്ചിടുമമരവരാണാം തൃപ്തികലർന്നൂ മേലേ മേലേ പൌലോമീപതി കാലേ കാലേ മഴ ചൊരിയിച്ചൂ – വർഷഗുണംകൊണ്ടഭിമതസസ്യം വസുധാചക്രേ നീള നിറഞ്ഞൂ – അഭിമതലാഭാ ദാരിദ്ര്യം പുനരപഗതമാസീദഖിലജനാനാം– അവരവർ നല്കിന ഷൾഭാഗം കൊണ്ടവനീപാലനുമൃദ്ധി വളർന്നൂ – ചിത്രമിതേക്കാളിന്നും പറയാം മിത്രാപായേ ഹിത്വാ കുമുദം ചിത്താനന്ദം വന്നീലാർക്കും – ദോഷാഗമനേ ശശധരനെന്യേ തോഷം കണ്ടീലാർക്കുമൊരുന്നാൾ – മിന്നും കുടകളിലെന്യേയൊരുനാൾ പൊന്നും ദണ്ഡം കണ്ടീലെങ്ങും – ഭാരതചരിതം തന്നിലൊഴിഞ്ഞൊരു കർണ്ണച്ഛേദം കേട്ടീലെങ്ങും – രാമകഥായാമെന്നിതൊഴിഞ്ഞൊരു ദൂഷണചരിതം കേട്ടീലാരും – വർണ്ണവിലോപം വ്യാകരണത്തിൽത്തന്നേ കേവലമുള്ളൂ കേൾപ്പാൻ – ഹസ്തികദംബം ഹിത്വാ ഭൂമൌ മത്തത പൂണ്ടു നടന്നീലാരും – മേളം കോലും ചമരിമൃഗാണാം ബാലവിനാശം കേവലമാസീൽ – പുരികുഴൽ നിലകളിലൊഴിക വധൂനാം പരമൊരു കുടിലത നൈവ ധരായാം – കളമൃദു മൊഴിമാർ മിഴികളിലൊഴിയേ കളവുകളും ഭുവി കാൺമാൻ നഹി നഹി – കഠിനതയും പുനരാസാമിതവിയ തടമുലയിണയിലൊഴിഞ്ഞില്ലെങ്ങും – പൃത്ഥ്വീചക്രേ ദാരിദ്ര്യസ്ഥിതി മുഗ്ദ്ധാക്ഷീണാം മധ്യേ കേവലമിത്ഥം വാഴ്ത്തുകിലെത്ര സഹസ്രം പൃത്ഥ്വീനാഥ ചരിത്രവിശേഷം.

# 1
# ശ്രീമഹാഭാഗവതം

## തുഞ്ചത്തെഴുത്തച്ഛൻ

എഴുത്തച്ഛന്റെ കൃതി എന്നു പലരും കണക്കാക്കുന്ന ശ്രീമഹാഭാഗവതത്തിലെ സപ്തമസ്കന്ധത്തിൽ നിന്ന് (1) പ്രഹ്ലാദസ്തുതി, ദശമസ്കന്ധത്തിൽ നിന്ന് (2) മൃദശനവും (3) രാസക്രീഡയും എന്നിങ്ങനെ മൂന്നുഭാഗങ്ങൾ ചേർത്തിരിക്കുന്നു.

### (1) പ്രഹ്ലാദസ്തുതി

"ധൂർജ്ജടിം ലോകൈകനാഥം നരസിംഹ-
മാർജ്ജവവീര്യ പരാക്രമ വാരിധിം
അഗ്നിനേത്രാലോകവ്യാപ്തജിഹ്വാമുഖ-
മഗ്നിവിഭൂതിസ്വരൂപിണമവ്യയ-
മഷ്ടഭുജോഷ്മകാനന്തവിജൃംഭണം
ദുഷ്ടനാശനഖദന്തം നമാമ്യഹം.

ഘോരഹൃദയോരുജാനുജംഘാപദം
ഭൈരവനാദത്രിലോക ഭയങ്കരം
ഭൂരികരുണാജലധിം നമാമ്യഹം;
ദൂരീകൃതാഘമനിശം നമാമ്യഹം.

ലോകവിനാശാംബുധിസൂക്ഷ്മബിന്ദുവൽ
സ്ഥൂലവിരാട്ടാം സ്വശക്തിം നമാമ്യഹം.
ആകാശഭൂമിസ്ഫുരജ്ജ്യോതിരാദിമം
സ്തോകേതരാനന്ദവിഗ്രഹം ശാശ്വതം
പാകാരി ഭർഗ്ഗാംബുജാവാസ പൂജിതം
ലോകാധിനായകം വിഷ്ണും നമാമ്യഹം.

സംസാരസിന്ധുതരംഗാകുലാത്മനാം
പുംസാം മഹാമോഹനാശനം വേദാന്ത-
വേദ്യസ്വരൂപം വിധിമുഖ്യസേവിത-

മാദ്യമജന്തം ജനാർദ്ദനം മാധവം
മീനസ്വരൂപമസുരവിനാശനം
നാനാവിധവേദ്യമംബുജാതസ്ഥിതം
ആനന്ദരൂപമലേപകമവ്യയം
ജ്ഞാനസ്വരൂപമജ്ഞാന വിനാശനം
കച്ഛപസൂകര വേഷമനാദ്യന്തം
നിശ്ചലമാശ്രിത കല്പകഭൂരുഹം
കായാംപൂവർണ്ണം കമലവിലോചനം
മായാമയം മധുകൈടഭനാശനം
അസ്മജ്ജനകവിനാശനം നാരസിം-
ഹോദ്യൽകളേബരം മോക്ഷദം ശാശ്വതം
നാരായണം ജഗദാസ്പദം യോഗിനാം
പാരായണം പരാത്മാനം നമാമ്യഹം.

അംബുജനാഭ! നാഗേശപര്യങ്കഗ!
ചിന്മയമേ! നിൻ പദാബ്ജസേവാസ്തു മേ
ഭീമസ്വരൂപശാന്ത്യർത്ഥം നതോസ്മി തേ
മാമവ, സ്വാമിൻ! പരമാത്മനേ! നമ.
നാഥ! ജയജയ നാരായണ! ജയ
പാഥോജലോചന! പത്മനാഭ! ജയ
വിഷ്ണോജയജയ! വിശ്വംഭര ജയ!
ജിഷ്ണുമുഖാമരസേവ്യ! ജയജയ!
ദർവീകരേന്ദ്രശയന! ജയജയ!
ശർവവന്ദ്യ! ശരണാഗതവത്സല!
ഭക്തപ്രിയ! ജയ പാപവിനാശന!
മുക്തിപ്രദ! മുനിവൃന്ദനിഷേവിത!
സ്ഥാവരജംഗമാചാര്യ! ജയജയ!
താപസാന്തഃസ്ഥിത! താപാപഹ! ജയ!
സർവലോകേശ! ജയജയസന്തതം
പൂർവദേവാരേ! പുരുഷോത്തമ! ജയ!
കാമിതദായക! സോമബിംബാനന!
കോമളാകാര! ജയജയ! ശ്രീപതേ!

മൂന്നായ് വിളങ്ങിനിന്നീടുന്ന ലോകത്തി-
നൂന്നായ് വിളങ്ങുന്ന തമ്പുരാനേ! ഹരേ!
നിന്മഹാമായാ ഗുണങ്ങളിൽ നിന്നുടൻ
ബ്രഹ്മാദിമൂർത്തികളുല്പന്നരായിതു;
രാജസമായ ഗുണാശ്രിതൻ ബ്രഹ്മനും;

രാജീവനേത്രനാം വിഷ്ണു സത്വാശ്രതൻ
താമസമായ ഗുണാശ്രിതനായിട്ടു
കാമാരിയും; മൂർത്തിഭേദങ്ങളിങ്ങനെ
ലോകസർഗ്ഗസ്ഥിതിസംഹാരവും പുന-
രേകനായ് നീ തന്നെ ചെയ്തുപോരുന്നതും
മൂന്നായ മൂർത്തികളൊന്നായ് വിളങ്ങിന
നിന്നെയും നീയൊഴിഞ്ഞാരറിഞ്ഞീടുേവാർ ?

വേദവും കൊണ്ടു ജലധിയിൽപ്പോയൊരു
മേദുരനായ ഹയഗ്രീവനെക്കൊൽവാൻ
മത്സ്യമായന്നുഭവിച്ചതുമാശ്രിത-
വത്സലനാകുന്നനാഥ! ഭവാനല്ലൊ.
ക്ഷീരാംബുധിമഥനത്തിനു മന്ദരം
നേരേ മുതുകിൽദ്ധരിച്ചതും നീയല്ലോ.
ഉർവിയും കൊണ്ടു രസാതലം പുക്കൊരു
ഗർവിതനായ ഹിരണ്യാക്ഷനെത്തദാ
ഘോണിയായ് ചെന്നവൻതന്നെ വധിച്ചുടൻ
ക്ഷോണിയെത്തേറ്റമേൽ പൊങ്ങിച്ചതും ഭവാൻ;
ഇന്നു നരസിംഹവേഷം ധരിച്ചതു-
മെന്നെ രക്ഷിപ്പതിനായിട്ടു ദൈവമേ!
അന്നന്നിവണ്ണം ഭവിക്കുന്ന സങ്കട-
മൊന്നെന്നിയേ തീർത്തു ലോകങ്ങൾ പാലിപ്പാൻ
ഇത്രകാരുണ്യം കലർന്നവരാരുമ-
റ്റിത്രിലോകത്തിങ്കൽ നാഥ! പ്രസീദ മേ.

ത്വല്പാദപങ്കേരുഹം മമകേവല-
മെപ്പോഴുമുൾപ്പൂവിൽ വാഴ്ക ധരാപതേ!
മംഗലമൂർത്തേ! നമസ്തേ നമോനമഃ
ശാർങ്ഗപാണേ! തേ നമസ്തേ നമോസ്തുതേ
സച്ചിന്മയായ നമസ്തേ നമോസ്തുതേ
വിശ്വവന്ദ്യായ നമസ്തേ നമോനമഃ
സത്യസ്വരൂപായ നിത്യം നമോനമോ
നിത്യായ നിഷ്കിഞ്ചനാർത്ഥായ തേ നമഃ
വേദാന്തവേദ്യായ വിഷ്ണവേ തേ നമോ
വേദസ്വരൂപായ നിത്യം നമോസ്തുതേ"

(2) മൃദശനം

അങ്ങനെചെല്ലുന്ന കാലത്തൊരു ദിനം
അങ്ങു ചങ്ങാതിമാരും ബലദേവനും
മംഗലദേവതാവല്ലഭനാകിയ

ശൃംഗാരയോനിതൻ താതനാമുണ്ണിയും
ഒന്നിച്ചു നിർമ്മലചത്വരവീഥികൾ-
തന്നിലാമ്മാറു കളിച്ചിരിക്കുംവിധൌ
മണ്ണുതിന്നീടിനാനുണ്ണി ചെന്താമര-
ക്കണ്ണനെന്നുണ്ണികളും ബലദേവനും
ചെന്നറിയിച്ചുനിന്നീടിനാരമ്മയോ-
ടെന്നതുകേട്ടുകോപിച്ചുയശോദയും
നന്ദനൻ തൻകരദ്വന്ദ്വങ്ങൾ ചേർത്തുകൊ-
ണ്ടൊന്നിലാക്കിപ്പിടിച്ചന്യകരാംബുജം
തന്നിലാമ്മാറൊരുകോലുമെടുത്തതി-
ഖിന്നയാമ്മാറു ചോദിച്ചരുളീടിനാൾ:-

" എന്തെൻ മകനേ! നിനക്കു മൺതിന്മതി-
ന്നന്തർമ്മനസി ഭവിച്ചിതഭിരുചി ?
സന്തതമെന്തിനായ്ക്കൊണ്ടു നീയിത്തര-
മന്ധകാരങ്ങൾ കാട്ടുന്നതോരോന്നഹോ ?
ചൊല്ലുചൊ "ല്ലെന്നവൾ ചൊല്ലിനിന്നങ്ങനെ
തല്ലുവാനെന്നപോലെ തുടങ്ങുന്നതു
കണ്ടതികുണ്ഠഭാവം നടിച്ചാശു വൈ-
കുണ്ഠനാം കൊണ്ടൽവർണ്ണൻ നിജ കോമള-
ച്ചുണ്ടുകളും പിളുർത്തിക്കരഞ്ഞക്ഷികൾ
രണ്ടിലും നിന്നൊഴുകീടുന്ന വാരികൾ-
കൊണ്ടു തിരുവുടലും നനച്ചമ്മയോ-
ടിണ്ടൽപൂണ്ടെന്നപോലെ പറഞ്ഞീടിനാൻ:

" അമ്മേ! ഭവതി കേൾക്കേണമിന്നേടമെൻ-
നിർമ്മലവാണികളുണ്മഞാൻ ചൊല്ലുവൻ
ചെമ്മേ ചെറിയവർക്കെന്നോടു ലീലയിൽ
ദുർമ്മത്സരമുണ്ടതുകൊണ്ടവരിതു
നിർമ്മരിയാദം നിർമ്മിച്ചു ചൊല്ലീടിനാർ;
നിന്മാനസേ ധരിക്കേണമെന്നഗ്രജൻ
നിർമ്മലൻ പിള്ളേർപറഞ്ഞതു സത്യമെ-
ന്നമ്മാനസേ നിനച്ചത്രേ പറഞ്ഞതും.
നീയതുകേട്ടു തല്ലീടൊലാ ഞാനൊരു
മായം പറകയല്ലേതു" മെന്നിങ്ങനെ
പാരം പരവശഭാവം കലർന്നുടൻ
ആരോമലുണ്ണി ചൊല്ലുന്നതുകേട്ടവൾ

താനും ചുഴിഞ്ഞു ചൊല്ലീടിനാ"ളെങ്കിൽ നി-
ന്നാനനപത്മം പ്രപാടനം ചെയ്ക നീ;
പക്ഷേ തെളിവോടു വക്ത്റരന്ധ്റം പരി-
വ്യക്തമായ്ക്കാണാമെനിക്കെ"ന്നു കേട്ടഥ
പത്മവിലോചനൻ മുഗ്ദ്ധസ്മിതം പൂണ്ടു
സത്യം പറഞ്ഞരുളീടിനാ: "നെങ്കിലോ
കണ്ടു കൊണ്ടാലുമെൻവാ പിളർന്നീടുവൻ
ഉണ്ടീല മണ്ണു ഞാനിന്നതു നിർണ്ണയം.
ഉണ്ടു പണ്ടേ മമ കുക്ഷിയിൽ മണ്ണതു
കണ്ടകത്തണ്ടിലുണ്ടാകൊലാ ശങ്കയും."
എന്നു പറഞ്ഞു വായും പിളർന്നന്തികേ
നിന്നരുളീടിന നന്ദനൻ തന്നിലേ
മുന്നേ പുരാതനമായുള്ള ലോകങ്ങൾ
ഒന്നൊഴിയാതെ കണ്ടീടിനാളൊക്കവേ.
ഭൂലോകവും ജലരാശികളും ദ്വീപ-
മാലാവൃതങ്ങളും ചക്രവാളാദ്രിയു;
മേരുഗിരിമുതലായ ഗിരികളും
ഓരോ നദികൾ നദങ്ങൾ രാജ്യങ്ങളും
പാതാളവുമമരാസുരരാക്ഷസ-
വേതാളഭൂതപിശാചങ്ങൾ മേവിന
ലോകങ്ങളിന്ദ്രാദിദിക്പാലമന്ദിര-
യോഗങ്ങളുദ്യാനദേശഭേദങ്ങളും
വാരണയുഗ്മങ്ങളന്തരാളങ്ങളും
ചാരണവിദ്യാധരാദിലോകങ്ങളും
ആദിത്യചന്ദ്രനക്ഷത്രഗ്രഹസ്ഥിതി-
ഭേദങ്ങളും ജ്യോതിശ്ചക്രഗതികളും
മേഘങ്ങൾ മേഘപുഷ്പോദ്ധരണോദയ-
വേഗങ്ങളാകാശവായ്വഗ്നിവാരിഭൂ-
ഭൂതങ്ങൾ വൈകാരികേന്ദ്രിയ സംഗതി
ജ്ഞാതനൈന്ദ്രസ്വരൂപ ഗണാധിപ-
രൂപങ്ങൾ ജംഗമാജംഗമജാതികൾ
ഏവമെല്ലാം മുകുരേണ കാണുംവണ്ണം
കണ്ടു കൂതുഹലം പൂണ്ടുടൻ കോൾമയിർ-
ക്കൊണ്ടു വിറച്ചു മിഴികൾ ഭീകൊണ്ടവൾ
രണ്ടും പരികുണ്ഠതയാലടച്ചക-
ത്തണ്ടിണ്ടൽ പൂണ്ടൊട്ടുനിന്നളവഞ്ജസാ
രണ്ടാമതും നയനങ്ങൾ തുറന്നുടൻ

കൊണ്ടൽവർണ്ണൻ വദനാന്തരേ നോക്കിനാൾ:
കണ്ടാളതുപൊഴുതിന്ദ്രാദിദേവകൾ
പണ്ടേ വസിച്ചരുള്ളും പ്രവാസങ്ങളും
പങ്കജയോനി വാഗീശ്വരിതന്നെയും
ശങ്കരനേ പരിവാരാദികളെയും
ചെന്താമരാക്ഷനാമാദിനാരായണൻ
സന്തതം ഭോഗീന്ദ്രഭോഗശയനവും
പങ്കേരുഹാലയ തന്നധിവാസവും
പങ്കവിനാശിനി കൺകുളിരും തരം
കണ്ടുടനമ്പാടിയും ഗോപസംഘവും
ഇണ്ടലൊഴിഞ്ഞു നന്ദാധിപൻ തന്നെയും
വണ്ടാർതഴക്കുഴലാളിനെത്തന്നെയും
കൊണ്ടൽ നേവർണ്ണനാമുണ്ണിയെത്തന്നെയും
കണ്ടതുപോലെ കണ്ടാളവനുള്ളക-
ത്തണ്ടിലും കണ്ടാളിവണ്ണമെല്ലാം ദ്രുതം.

(3) രാസക്രീഡ

നന്ദാദികൾ വ്രജേ വാണിരിക്കും വിധൗ
നന്ദാത്മജൻ നരമൂർത്തിമാനീശ്വരൻ
തന്നുടെ ഭക്തരാം ഗോപികമാരുമു-
ണ്ടെന്നേനിരുപിച്ചു ദുഃഖിച്ചു വാഴുന്നു.
ദുഃഖിക്കരുതവരെന്നോർത്തു താൻചെന്നു
ദുഃഖസുഖാദിയില്ലാത നാരായണൻ
വൃന്ദാവനം പുക്കു ഭാനുവുമസ്തമി-
ച്ചിന്ദുവുമപ്പോളുദിച്ചു പരന്നിതു;
മല്ലികാമുല്ലകുസുമങ്ങളെല്ലാമേ
അല്ലിമകൾ മണവാളൻമദനന്റെ
ചൊല്ലിന്നുതക്കവണ്ണം വനത്തിങ്കലും
നല്ലവണ്ണം തെളിഞ്ഞുണ്ടായി വന്നിതു
മംഗലനോടക്കുഴൽ വിളിച്ചീടിനാൻ
അംഗജതാപം വളരുമാറങ്ങനെ;
ഗോപീജനമതുകേട്ടു പുറപ്പെട്ടു
പാപി മാരൻ തള്ളിയാട്ടിയോട്ടീടിനാൻ
വല്ലഭന്മാരും മറ്റുള്ളവരുമെടോ
തെല്ലും തടുത്തിട്ടു നിന്നീല ഗോപിമാർ.
പാലും കിഴയുമെറിഞ്ഞു ചിലർ, ചിലർ

പാലടുപ്പത്തുവച്ചും പതിരക്ഷകൾ
വിട്ടും കളഞ്ഞു സുതരെയും കൈവിട്ടു
പെട്ടികൾ പെട്ടകം പൂട്ടാതെയും ചിലർ
ഭൂഷണമെല്ലാമെടുത്തുമെടാതെയും
തോഴിമാരാഴിവർണ്ണൻ സമീപത്തുപോയ്
താലിയരയിലും ചേല കഴുത്തിലും
കാലിൽ വളകളും കയ്യിൽ തളകളും
മാലകൾ കാതിലും കുണ്ഡലം മൂർദ്ധധി
നീലാഞ്ജനം കുചേ കുങ്കുമം കണ്ണിലും
ചേർത്തു പരിഭ്രമിച്ചോടിനാരെന്നതിൽ
പാർത്താർ ചിലർ ഭർത്തൃഭാവവും കൈക്കൊണ്ടു
കൃഷ്ണനെച്ചിന്തിക്കകൊണ്ടു പുണ്യംവന്നു
കൃഷ്ണനോടൊത്തുകൂടായ്കയാൽ ദുഃഖവും
കൃഷ്ണനെ മാനസം കൊണ്ടു സംഗിക്കയാൽ
തൃഷ്ണയാ കാമ്യപുണ്യമതും പോയിതു
ദുഃഖിച്ചു പാപവും ഭോഗിച്ചു പുണ്യവും
മൈക്കണ്ണിമാർക്കുപോയ് മുക്തരായ് മന്നവ!

ഏവമഭിമന്യുജൻ കേട്ടനന്തര-
മാവിർമ്മുദാ ശുകം വന്ദിച്ചു ചോദിച്ചു:-
"നിർമ്മലബ്രഹ്മമൊന്നെന്നുള്ളറിവുകൊ-
ണ്ടെന്നിയേ മോക്ഷമില്ലെന്നിരിക്കും വിധൌ
അംഗനമാർമനം മായാഗുണങ്ങളിൽ
സംഗിച്ച കൃഷ്ണനെക്കാന്തനെന്നല്ലാതെ
നിർമ്മലമാം പരബ്രഹ്മജ്യോതിർമ്മയം
ചിന്മയം സച്ചിന്മയമെന്നറിയാതെ
നാരീജനങ്ങൾക്കു മുക്തിസിദ്ധിച്ചതു
ചേരുന്നതല്ലിതു നേരേയരുൾ ചെയ്ക."

ഏവം നൃപോക്തികൾകേട്ടു മുനിവരൻ
ഭാവസമ്മോദം കലർന്നു ചൊല്ലീടിനാൻ:-
" ഏതൊരുമാർഗ്ഗമെന്നാലും മുകുന്ദനെ
ചേതസി ചിന്തിക്കിൽ മുക്തി വരുമെന്നു
മോദിച്ചു സപ്തമസ്കന്ധേ പറഞ്ഞൊരു
ചേദീശമോക്ഷം ഭവാനനറിഞ്ഞീലയോ ?
സച്ചിദാനന്ദ പരബ്രഹ്മവസ്തുവാ-
മച്യുതനിൽ ഭക്തിമാർഗ്ഗം പലവഴി

എത്തുകിൽ ബ്രഹ്മണോഭാവമായ് നിന്നിടും
ചിത്തത്തിലീഷലുണ്ടാകേണ്ട നിർണ്ണയം
തോടും പുഴകൾ പലവഴിയൂടെ പോയ്
കൂടുന്നതോയം ലവണജലധിയിൽ
ചേരുന്നനേരം ലവണജല മയ-
പൂരിതമാകുന്നപോലെ സ്വഭാവമാം"

നില്ക്കവെ, കൃഷ്ണനരികത്തു ഗോപിമാ-
രൊക്കവേ വന്നതുകണ്ടു മുകുന്ദനും
മന്ദഹാസം ചെയ്തു ചൊന്നാനി"നിവിടെയി-
ന്നൊന്നിച്ചു വന്നതിനെന്തുമൂലം നിങ്ങൾ ?
എന്നാലിനിയെന്തുവേണ്ടതു ചൊല്ലുവിൻ
നന്നായി നിങ്ങളിവിടേയ്ക്കു വന്നതും
ഘോരമഹാവനമാമിതിലേറ്റവും
ക്രൂരജന്തുക്കളുമുണ്ടു പലതരം
പാരം നിശീഥിനിയായിച്ചമഞ്ഞിതു
പാരാതെപോക ബന്ധുക്കൾ തിരഞ്ഞിടും
എങ്കലേസ്നേഹേന വന്നിതെന്നാകിലും
മങ്കമാരേ! നിങ്ങൾ ചിത്തത്തിലൊക്കെയും
പുത്രമിത്രാദി വർഗ്ഗങ്ങളിലേറ്റവും
ചിത്തം രമിച്ചിരിക്കുന്നിതതുകൊണ്ടു
ഭർത്തൃശുശ്രൂഷണം ചെയ്വിനിന്നങ്ങുപോയ്
ഭർത്താവുദൈവം തരുണിമാർക്കൊക്കെയും
ഭർത്താവിനെവെടിഞ്ഞന്യനെക്കൈക്കൊൾകി-
ലെത്രയും നിന്ദ്യം വിധിമതമല്ലല്ലോ
കേൾക്കയും കാൺകയും ധ്യാനിക്കയും ചെയ്കിൽ
മേല്ക്കുമേൽ ഭക്തിയുമെന്നിലുണ്ടായ്‌വരും
എപ്പോഴുമൊന്നിച്ചിരുന്നിതെന്നാകില-
ങ്ങല്പമായ് വന്നുപോം ഭക്തിയതിനാലെ
ഇപ്പോഴേപോവിൻ മടിയാതെ"യെന്നെല്ലാം
ഉല്പലനേത്രവാക്യം കേട്ടു നാരിമാർ.
ഉൾപ്പൂവതുഷ്ണിച്ചു കണ്ണുനീർ വാർത്തുടൻ
അപ്പൊഴേ ചിൽപുമാൻ നിസ്സംഗനാം പരൻ
കേശവൻ തൻകരം കൊണ്ടവർകണ്ണുനീ-
രാശു തുടച്ചതുനേരത്തു നാരിമാർ
കിഞ്ചനകോപമൃദുഹാസഗദ്ഗദാൽ
അഞ്ചിതമൂർത്തിയോടേവം പറഞ്ഞിതു:-

"കാഠിന്യവാക്യം പറയുന്നിതോഭവാ-
നൂഢരാഗേണ നിൻമൂലമായ് ഞങ്ങളും
ഭർത്തൃപുത്രാദികളേയുമുപേക്ഷിച്ചു
മിത്രമാം നിൻപദസേവ ചെയ്തീടുവാൻ
വന്നൊരു ഞങ്ങളെപ്പോകെന്നു ചൊൽകിലോ
പിന്നെയെന്തൊന്നുചൊല്ലേണ്ടു ദയാനിധേ!
ഭർത്താവു നാരികൾക്കീശ്വരനെന്നതും
ഓർത്താൽ ജഗല്പതിയല്ലോ ഭവാൻദൃഢം
നിന്നെബ്‌ഭജിക്കുന്ന ഞങ്ങളിന്നെന്തിനായ്
അന്യഭർത്താവിനെ ശുശ്രൂഷ ചെയ്യുന്നു?
ഞങ്ങളുടെ മനസ്സൊക്കെ നീ വാങ്ങിവെ-
ച്ചങ്ങുപോകെന്നാൽ പദങ്ങൾ നീങ്ങുന്നീല
മന്ദാക്ഷഭാവാദികൊണ്ടെങ്ങൾ മാനസം
തന്നെ മദനാഗ്നിയാലെരിക്കും ഭവാൻ
ഇന്നതു ശാന്തിചെയ്യായ്കിൽ ദഹിച്ചുടൻ
നിന്നുടെ പാദപത്മേ ചേർന്നുകൊള്ളുവോർ.
സുന്ദരാ! നിന്നുടെ രൂപാമൃതം കാൺകിൽ
തന്വീമണികൾ കാമിക്കാതിരിക്കുമോ!
ലോകമാതാ മഹാലക്ഷ്മി തവപാദം
ലോകേശ! കാംക്ഷിച്ചുതന്നെ വസിക്കുന്നു.
ചിന്തിതം നൾകുവൻ പാർപ്പിനെന്നെങ്ങളോ-
ടന്തർമുദാ പറഞ്ഞീലയോ മുന്നമേ ?
ചിത്തേ മറന്നു പോകാതെ ജഗൽപ്രഭോ!
നിത്യവും ഞങ്ങളെ രക്ഷിച്ചു കൊള്ളുക."

നാരിമാർ ദീനവാക്യം കേട്ടു കാരുണ്യ-
വാരിധി കൃഷ്ണൻ മൃദുസ്മിതത്തോടുടൻ
ഗോപിമാർ ചൂഴുറ്റു കാളിന്ദീ തീരത്തു
ശോഭിച്ചു ചന്ദ്രതാരങ്ങളതുപോലെ.
കാമവശ്യങ്ങളാം ചുംബനാലിംഗനാൽ
ആമവർതമ്മെ രമിപ്പിച്ചു കേശവൻ.
കാമം ലഭിച്ചോരുനേരം മദം കൊണ്ടു
കാമുകൻകൃഷ്ണനെങ്ങൾക്കു വശനെന്നു
മാനിച്ചിരിക്കുന്ന നേരമനാമയൻ
മായയാമെല്ലെ മറഞ്ഞിതതുനേരം
ആയർകോൻ തന്നെത്തിരഞ്ഞു വിപിനത്തി-
ലായവരോരോന്നു ചൊല്ലിക്കരകയും

മാരമാൽ പൂണ്ടു ഭ്രമിച്ചവർ ചോദിച്ചു
കാരണപൂരുഷനെക്കണ്ടുകൊള്ളുവാൻ.
വൃക്ഷങ്ങൾവല്ലി പുഷ്പങ്ങളോടുമഥ
പക്ഷിമൃഗങ്ങളോടൊക്കെയന്വേഷിച്ചു
ചിത്തതാപേന തിരഞ്ഞുനടക്കയും
ചിത്തഭ്രമം കൊണ്ടുഗോഷ്ഠികൾകാട്ടിയും
കൃഷ്ണാകൃതി പൂണ്ടതിൽച്ചിലരങ്ങനെ
കൃഷ്ണവിലാസങ്ങളൊക്കെ നടിക്കയും
പൂതനാനിഗ്രഹാദിപ്രഭാവങ്ങളും
ചേതസിമാനിച്ചു നൃത്തം നടിക്കയും
ഏവം തിരഞ്ഞു നടക്കും വിധൗ ദേവ-
സേവിതൻ തമ്പദപങ്കജം ഭൂമിയിൽ
ചെമ്മേ പതിഞ്ഞതുകണ്ടു തന്നന്തികേ
നിർമ്മല ഗാത്രമാരിലൊരുത്തിപദം
തന്നോടുകൂടിക്കലർന്നതു കാൺകയാ-
ലന്നേരമന്യയോടേ രമിച്ചാനെന്നും
പിന്നെയവളടിയൊന്നുമേ കാണായ്ക-
തന്നെയവരിതി ചിന്തിച്ചിതന്നേരം.
മാധവൻ കാമിനിതൻവശനായവ-
നാധീനയാമവളെവഹിച്ചു നട-
ന്നീടിനാനെന്നു പറഞ്ഞതി ദുഃഖേന
തേടി നടക്കും വിധൗ രാധയെക്കണ്ടു.
ചൊല്ലിനാൾ രാധ സഖികളോ "ടെന്നെയും
മല്ലവിലോചനൻ കൈവെടിഞ്ഞീടിനാൻ
നിങ്ങളെല്ലാരിലും നല്ലതു ഞാനെന്ന-
തിങ്ങഹംഭാവം നടിച്ചു മുകുന്ദനോ-
ടെന്നെയെടുക്ക നടപ്പാൻ വശമല്ല
എന്നതുകേട്ടതിന്നാരംഭമായിട്ടു
നിന്ന മുകുന്ദനെക്കണ്ടീല ഞാനങ്ങു-
മിങ്ങും തിരഞ്ഞുകണ്ടേനിഹ നിങ്ങളെ".
ഏവം പറഞ്ഞവരൊന്നിച്ചു കേശവ-
ദേവദേവേശനെ നോക്കി നടക്കുമ്പോൾ
സോമൻ മറഞ്ഞിതു കാമിനിമാർ മുന്നം
നാമിരുന്നേടത്തു പോകെന്നു വന്നിതു
നന്ദാത്മജം നരമൂർത്തിമദീശ്വരം
സുന്ദരിമാർ ഭക്തിയോടേ സ്തുതിച്ചിതു:-

"ശ്രീപതിയാം ഭവാൻ ഞങ്ങൾകുലത്തിൽവ-
ന്നീവണ്ണമുത്ഭവിച്ചീടുകമൂലമായ്
ദേവിയാം ലക്ഷ്മിവിളങ്ങുന്നിതിക്കുലേ
ദേവകൾപോലും സ്തുതിക്കുന്നു ഗോകുലം
ജീവനാകും നിന്നെയന്വേഷണം ചെയ്തു
ദേവികൾ ഞങ്ങൾ ദുഃഖിക്കുന്നു നിന്നുടെ
ദാസികൾ ഞങ്ങൾക്കു കാണുമാറാകണം
വാസവവന്ദിത! നിൻമുഖപങ്കജം.
കോമളാ! നിൻചില്ലി വല്ലരീതാഡനാൽ
കാമൻ നശിപ്പിച്ചുകൊല്ലുന്നു ഞങ്ങളെ
ആപത്തകപ്പെട്ടതെല്ലാമകറ്റി നീ
ഗോപതേ! രക്ഷിച്ചുകൊൾക ഭവാനെന്നും
കാമാഗ്നിതന്നിൽ ദഹിക്കുന്ന ഞങ്ങളെ-
ക്കാമദ! രക്ഷിപ്പതിനെന്തു താമസം!
വിഷ്ണുഭഗവാൻ വിരിഞ്ചാദി വന്ദിതൻ
വൃഷ്ണിവംശേ വസുദേവ തനൂജനായ്
ദുഷ്ട വിനാശനശിഷ്ട രക്ഷാർത്ഥമായ്
വിഷ്ടപത്തിങ്കലവതീർണ്ണനാം ഭവാൻ
ത്വത്ക്കരപത്മമസ്മൻമൂർദ്ധ്നി ചേർക്കണം
പുഷ്ക്കരാക്ഷ! ചതുരാനനപൂജിത!
പത്മപദം ഞങ്ങൾ മൂർദ്ധനിവച്ചുഹൃൽ-
പത്മമാലിന്യ മൊഴിച്ചരുളീടണം
താമസിച്ചീടരുതേതുമേ കാമദ!
ആമയം പാരം, പരിപാലയപ്രഭോ!
നാഴികപോലും നിൻവേർപാടതോർക്കിലോ
ആഴിവർണ്ണ! കാലമേറ്റമായ് തോന്നുന്നു.
ഇത്ഥമിരിക്കുന്ന ഞങ്ങളിന്നിങ്ങനെ
ചിൽപ്രഭോ! നിന്നെപ്പിരിഞ്ഞാൽ പൊറുക്കുമോ?
പ്രാണനാഥാ! പാദപത്മങ്ങൾ കല്ലിലും
കാനനേ മുള്ളിലുമൊക്കെ നടപ്പതും
ഓർക്കുന്നനേരം മനമുരുകുന്നതു
തീർക്കുമാറെങ്ങളിൽ കാരുണ്യമേകു നീ.
ത്വൽ സംഗമംകൊണ്ടു ഗർവിതരാം ഞങ്ങൾ
മത്സരാദി പ്രദോഷങ്ങളകന്നിപ്പോൾ
ഉത്സാഹമായ് മരണത്തീന്നു നിർമ്മൂലം
ചിത്സ്വരൂപപ്രഭോ! രക്ഷണംചെയ്യണം

പ്രാണൻ നശിച്ചുപോകുന്നതിൻമുന്നമേ
പ്രാണാത്മക! പ്രാണനാഥ! നമോനമഃ"

ഏവം സ്തുതിച്ചു നാരീജനം മാനസം
ദേവദേവങ്കൽ സമർപ്പിച്ചു ദീനരായ്
ഗോപികാഗീതമറിഞ്ഞു ഗോവിന്ദനും
പാപഹാരീ ജഗന്മംഗലൻ മാധവൻ
നാരായണൻ ഭക്തവത്സലനീശ്വരൻ
ആരണാന്താർത്ഥസൂക്ഷ്മജ്ഞനാനന്ദൻ
ഭേദവിഹീനൻ പരാപരൻ സർവഗൻ
വേദാന്തവിഗ്രഹൻ നാദബിന്ദ്വാത്മകൻ
മോഹ വിഹീനസേവാഫലതല്പരൻ
ദേവനസംഗൻ തരുണിമാർമാനസ-
ഭക്തികൊണ്ടേറ്റം പ്രസന്നനായ് ഗോപികൾ.
ഭക്തിഭാവാത്മസങ്കല്പ സ്വരൂപനായ്
പ്രത്യക്ഷനായവർ മുന്നിൽ വിളങ്ങിനാൻ.
അത്തേൻമൊഴികൾ സന്തോഷം പറയാമോ?
കൂട്ടമേ നാരികൾ നാരായണം ചെന്നു
പുഷ്ടമോദേന പുണർന്നുതുടങ്ങിനാർ
നാരിമാർക്കിഷ്ടമെവ്വണ്ണമതുപോലെ
നാരദസേവ്യൻ പരൻ രമിച്ചീടിനാൻ
ചിന്തിതമെല്ലാം ലഭിച്ചു തരുണിമാർ
ചെന്താമരാക്ഷനോടായ്ക്കൊണ്ടു ചോദിച്ചാർ:-

"തന്നെബ്ഭജിപ്പവരെത്താൻ ഭജിച്ചീടും
എന്നതൊരുവിധം പിന്നെയുമുണ്ടല്ലോ
തന്നെബ്ഭജിക്കായ്കിൽ നന്ദിച്ചുസേവിക്കു-
മങ്ങോട്ടൊരുവിധംപിന്നെയുമുണ്ടല്ലോ;
തന്നെബ്ഭജിക്കിലിങ്ങോട്ടു ഭജിക്കയി-
ല്ലിങ്ങനെ നീയെന്നപോലെ മൂന്നുവിധം.
ഇത്തരമുള്ളതിലുത്തമമേതെന്നും
ഉത്തമനാം ഭവാനൊന്നരുളീടണം".
സുന്ദരിമാർ വാക്കുകേട്ടു മുകുന്ദനും
മന്ദഹാസേന ചൊല്ലിടിനാനിത്തരം:-
"തങ്ങൾ തങ്ങൾക്കുള്ള കാര്യാർത്ഥമായവർ
തങ്ങൾ പരസ്പരം സേവിക്കുമോർക്കേണം.

അങ്ങനെയുള്ളവരോടുള്ള സഖ്യവും
എന്നു മരുതതു നിർണ്ണയിച്ചീടുവിൻ
തന്നെബ്ഭജിക്കയില്ലാരുമെന്നാകിലും
നന്നായ്ബ്ഭിക്കുമങ്ങോട്ടു കൃപാത്മാക്കൾ
പാരിൽ ജനത്തിന്നവരോടു സഖ്യവും
നേരായതങ്ങേറെനന്നു ധരിച്ചാലും.
ജ്ഞാന സമരസസത്തുക്കളാരെയും
മാനസേ സേവിക്കയില്ലെന്നിരിക്കിലും
സേവിക്കവേണമവരെയങ്ങോട്ടതു
സേവയാ സർവഗുണമതേവർക്കുമാം.
ആപ്തകാമന്മാരെയങ്ങോട്ടു സേവിക്കിൽ
പ്രാപ്തമൊന്നില്ലിങ്ങു സേവിക്കയില്ലവർ
എന്നതുകൊണ്ടു ഫലമില്ലറിഞ്ഞാലും
പിന്നെക്കൃതഘ്നഗുരുമിത്രദ്രോഹികൾ
ഇങ്ങു ഭജിയാതവരെ ബ്ഭജിക്കിലും
അങ്ങവരോടു സഖ്യങ്ങളുണ്ടാകിലും
വന്നുപോം പാപമനർത്ഥമെന്നോർക്കുവിൻ.
ഏവം ത്രിവിധമായുള്ളു ജനങ്ങളും.
ഈ വകപോലെ ഞാനല്ലെ ന്നറിയണം
നിത്യവും ഭക്തിയോടെന്നെബ്ഭജിക്കുന്ന
സത്യവാന്മാർക്കു·ദാസൻ ഞാനറിഞ്ഞാലും
ഇന്നുമദമാനമേറിയ നിങ്ങൾക്കു-
മെന്നിലെബ്ഭക്തിക്കു ചഞ്ചലമൂലമായ്
മാനമടക്കി വിശുദ്ധ ഭക്ത്യർത്ഥമായ്
മാനിനിമാരേ! മറഞ്ഞുനിന്നേനഹം.
ഞാനതിഹീനൻ ജളൻ സ്ത്രീവശനെന്നു
മാനസേ നിങ്ങൾക്കു തോന്നരുതെന്നുമേ.
ഭക്തവാത്സല്യമെന്നോളമീശന്മാർക്കു
ചിത്തത്തിലാർക്കുമില്ലെന്നുറച്ചീടുവിൻ
ചിത്തശുദ്ധ്യാഭക്തിയെന്നിലുണ്ടായിതു
ചിത്തത്തിൽ നിങ്ങൾക്കു പ്രത്യക്ഷനായിപ്പോൾ
ഇന്നിനി മുന്നമേപ്പോലെ രമിച്ചാലും
മുന്നമുണ്ടായ ദുഃഖം കളഞ്ഞീടുവിൻ".

ഏവമരുൾചെയ്തതുകേട്ടു ഗോപികൾ
താപംകളഞ്ഞു തെളിഞ്ഞു വിളങ്ങിനാർ.
നിഷ്ക്രിയൻ രാസക്കളിക്കു നല്ലാരോടു

നിർഗ്ഗമിച്ചോരോരോനാരിപാർശ്വങ്ങളിൽ
ഏകനനേകകൃഷ്ണാകൃതികൈക്കൊണ്ടു
ഏകനാരിക്കേകകൃഷ്ണസമന്വിതം
വട്ടത്തിൽ നിന്നതിന്മദ്ധ്യേ പരബ്രഹ്മ-
പുഷ്ടചിത്താം ജഗദിശനെന്നോർത്തവർ
ഓരോരോനാരിയുമോരോരോകൃഷ്ണനും
ചാരുരൂപങ്ങൾ ചേർത്തൊത്തു കയ്യും പിടി-
ച്ചാരതുപാർക്കിൽ മനോഹരമെത്രയും.
നാരായണൻ നരകാരി നരോത്തമൻ
പത്തരമാറ്റുള്ള പൊന്മണി മുമ്പുപി-
മ്പുത്തമമിന്ദ്രനീലക്കണ്മണികളാൽ
ഒന്നിച്ചു മാല്യം തൊടുത്തപോലെ കൃഷ്ണ-
സുന്ദരിമാർ തമ്മിൽ യോജിച്ചുനിന്നുടൻ
പാടിവരാടിയും തോടിയുമെന്നിവ
മോടിപുന്നാഗവരാടിയിത്യാദികൾ
പാടിയും ചെമ്പടപിമ്പടതാൻ തഥാ
പാടിപഞ്ചാരിതാളങ്ങളിത്യാദിയാൽ
കൂടി ചാഞ്ചാടിതാണൊത്തിക്രമോൽക്രമാൽ.



# 2
# അധ്യാത്മരാമായണം
## തുഞ്ചത്തെഴുത്തച്ഛൻ

എഴുത്തച്ഛന്റെ അധ്യാത്മരാമായണം കിളിപ്പാട്ടിൽ നിന്നുള്ള നാലുഭാഗങ്ങൾ തെരഞ്ഞെടുത്തു ചേർത്തിരിക്കുന്നു: (1) അയോധ്യാകാണ്ഡത്തിൽ നിന്ന് ലക്ഷ്മണോപദേശം (2) ആരണ്യകാണ്ഡത്തിൽ നിന്ന് ജടായുസ്തുതി (3) സുന്ദരകാണ്ഡത്തിൽനിന്ന് ലങ്കാദഹനം (4) ഉത്തരരാമായണത്തിൽനിന്ന് സീതാതിരോധാനം.

(1) ലക്ഷ്മണോപദേശം

"വത്സ! സൗമിത്രേ! കുമാര! നീ കേൾക്കണം
മത്സരാദ്യം വെടിഞ്ഞെന്നുടെ വാക്കുകൾ
നിന്നുടെ തത്ത്വമറിഞ്ഞിരിക്കുന്നിതു
മുന്നമേ ഞാനെടോ, നിന്നുള്ളിലെപ്പോഴും
എന്നെക്കുറിച്ചുള്ള വാത്സല്യപൂരവും
നിന്നോളമില്ല മറ്റാർക്കുമെന്നുള്ളതും
നിന്നാലസാദ്ധ്യമായില്ലൊരു കർമ്മവും
നിർണ്ണയമെങ്കിലുമൊന്നിതു കേൾക്ക നീ.

ദൃശ്യമായുള്ളൊരു രാജ്യദേഹാദിയും
വിശ്വവും നിശ്ശേഷധാന്യധനാദിയും
സത്യമെന്നാകിലേതൽ പ്രയാസം തവ
യുക്തം, മതല്ലായ്കിലെന്തതിനാൽ ഫലം?
ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ
വഹ്നിസന്തപ്തലോഹസ്ഥാംബുബിന്ദുനാ
സന്നിഭം മർത്ത്യജന്മം ക്ഷണഭംഗുരം
ചക്ഷുഃശ്രവണഗളസ്ഥമാം ദർദ്ദൂരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ
കാലാഹിനാപരിഗ്രസ്തമാം ലോകവു-

മാലോലചേതസാഭോഗങ്ങൾ തേടുന്നു.
പുത്രമിത്രാർത്ഥകളത്രാദിസംഗമ-
മെത്രയുമല്പകാലസ്ഥിതമോർക്ക നീ
പാന്ഥർ പെരുവഴിയമ്പലം തന്നിലേ
താന്തരായ് കൂടി വിയോഗം വരുമ്പോലെ
നദ്യാമൊഴുകുന്ന കാഷ്ഠങ്ങൾ പോലെയു-
മെത്രയും ചഞ്ചലമാലയസംഗമം
ലക്ഷ്മിയുമസ്ഥിരയല്ലോ മനുഷ്യർക്കു
നില്ക്കുമോ യൗവനവും പുനരധ്രുവം ?
സ്വപ്നസമാനം കളത്രസുഖം നൃണാ-
മല്പമായുസ്സും നിരൂപിക്ക ലക്ഷ്മണ!
രാഗാദി സങ്കുലമായുള്ള സംസാര-
മാകെ നിരൂപിക്കിൽ സ്വപ്നതുല്യം സഖേ!
ഓർക്ക ഗന്ധർവ്വനഗര സമമതിൽ
മൂർഖന്മാർ നിത്യമനുക്രമിച്ചീടുന്നു.
ആദിത്യദേവനുദിച്ചിതു വേഗേന
യാദഃപതിയിൽ മറഞ്ഞിതു സത്വരം
നിദ്രയും വന്നിതുദയ ശൈലോപരി
വിദ്രുതം വന്നിതു പിന്നെയും ഭാസ്ക്കരൻ.
ഇത്ഥം മതിഭ്രമമുള്ളൊരു ജന്തുക്കൾ
ചിത്തേ വിചാരിപ്പതില്ല കാലാന്തരം.
ആയുസ്സു പോകുന്നതേതു മറിവില.
മായാസമുദ്രത്തിൽ മുങ്ങിക്കിടക്കയാൽ.
വാർദ്ധക്യമോടു ജരാനരയും പൂണ്ടു
ചീർത്ത മോഹേന മരിക്കുന്നിതു ചിലർ.
നേത്രേന്ദ്രിയം കൊണ്ടു കണ്ടിരിക്കെ പുന-
രോർത്തറിയുന്നീല മായതൻ വൈഭവം.
ഇപ്പോളിതു പകൽ പില്പാടുരാത്രിയും
പില്പാടു പിന്നെപ്പകലുമുണ്ടായ്‌വരും
ഇപ്രകാരം നിരൂപിച്ചു മൂഢാത്മാക്കൾ
ചിൽപുരുഷൻഗതിയേതുമറിയാതെ
കാലസ്വരൂപനാമീശ്വരൻതന്നുടെ
ലീലാവിശേഷങ്ങളൊന്നുമോരായ്കയാൽ
ആമകുംഭാംബുസമാനമായുസ്സുടൻ
പോമതേതും ധരിക്കുന്നതില്ലാരുമേ.
രോഗങ്ങളായുള്ള ശത്രുക്കളും വന്നു
ദേഹം നശിപ്പിക്കുമേവനും നിർണ്ണയം.

വ്യാഘ്രിയെപ്പോലെ ജരയുമടുത്തുവ-
ന്നാക്രമിച്ചീടും ശരീരത്തെ നിർണ്ണയം
മൃത്യുവും കൂടൊരുനേരം പിരിയാതെ
ഛിദ്രവും പാർത്തുപാർത്തുള്ളിലിരിക്കുന്നു.
ദേഹം നിമിത്തമഹംബുദ്ധികൈയ്ക്കൊണ്ടു
മോഹം കലർന്നു ജന്തുക്കൾ നിരൂപിക്കും.
ബ്രാഹ്മണോഹം നരേന്ദ്രോഹമാഢ്യോഹമെ-
ന്നാമ്രേഡിതം കലർന്നീടും ദശാന്തരേ.
ജന്തുക്കൾ ഭക്ഷിച്ചു കാഷ്ഠിച്ചു പോകിലാം
വെന്തു വെണ്ണീറായ് ചമഞ്ഞു പോയീടിലാം.
മണ്ണിനു കീഴായ് കൃമികളായ് പോകിലാം
നന്നല്ല ദേഹം നിമിത്തം മഹാമോഹം.
ത്വങ്മാംസരക്താസ്ഥി വിൺമൂത്ര രേതസാം
സമ്മേളനം പഞ്ചഭൂതകനിർമ്മിതം
മായാമയമായ് പരിണാമിയായോരു
കായം വികാരിയായുള്ളൊന്നിതധ്രുവം.
ദേഹാഭിമാനം നിമിത്തമായുണ്ടായ
മോഹേന ലോകം ദഹിപ്പിപ്പതിന്നു നീ
മാനസതാരിൽ നിരൂപിച്ചതും തവ
ജ്ഞാനമില്ലായ്കെന്നറിക നീ ലക്ഷ്മണ!

ദോഷങ്ങളൊക്കവേ ദേഹാഭിമാനിനാം.
രോഷേണവന്നുഭവിക്കുന്നിതോർക്ക നീ,
ദേഹോഹമെന്നുള്ള ബുദ്ധി മനുഷ്യർക്കു
മോഹമാതാവാമവിദ്യയാകുന്നതും.
ദേഹമല്ലോർക്കിൽ ഞാനായതാത്മാവെന്നു
മോഹൈകഹന്ത്രിയായുള്ളതു വിദ്യകേൾ.
സംസാരകാരിണിയായതവിദ്യയും
സംസാരനാശിനിയായതു വിദ്യയും.
ആകയാൽ മോക്ഷാർത്ഥിയാകിൽ വിദ്യാഭ്യാസ-
മേകാന്തചേതസാ ചെയ്ക വേണ്ടുന്നതും.
തത്ര കാമക്രോധലോഭമോഹാദികൾ
ശത്രുക്കളാകുന്നതെന്നുമറിക നീ
മുക്തിക്കു വിഘ്നം വരുത്തുവാനെത്രയും
ശക്തിയുള്ളോന്നതിൽ ക്രോധമറികെടോ.
മാതാപിതൃഭ്രാതൃമിത്രസഖികളെ
ക്രോധം നിമിത്തം ഹനിക്കുന്നിതു പുമാൻ.
ക്രോധമൂലം മനസ്താപമുണ്ടായ്‌വരും
ക്രോധമൂലം നൃണാം സംസാരബന്ധനം

ക്രോധമല്ലോ നിജ ധർമ്മക്ഷയകരം
ക്രോധം പരിത്യജിക്കേണം ബുധജനം.
ക്രോധമല്ലോ യമനായതു നിർണ്ണയം
വൈതരണ്യാഖ്യയാകുന്നതു തൃഷ്ണയും
സന്തോഷമാകുന്നതു നന്ദനം വനം
സന്തതം ശാന്തിയേ കാമസുരഭി കേൾ
ചിന്തിച്ചു ശാന്തിയെത്തന്നെ ഭജിക്ക നീ
സന്താപമെന്നാലൊരുജ്ജാതിയും വരാ.
ദേഹേന്ദ്രിയ പ്രാണബുദ്ധ്യാദികൾക്കെല്ലാ-
മാഹന്ത മേലേ വസിപ്പതാത്മാവുകേൾ.
ശുദ്ധസ്വയം ജ്യോതിരാനന്ദ പൂർണ്ണമായ്
തത്വാർത്ഥമായ് നിരാകാരമായ് നിത്യമായ്
നിർവ്വികല്പം പരം നിർവ്വികാരം ഘനം
സർവ്വൈകകാരണം സർവ്വജഗന്മയം
സർവ്വൈകസാക്ഷിണം സർവ്വജ്ഞമീശ്വരം
സർവ്വദാചേതസി ഭാവിച്ചുകൊൾക നീ.
സാരജ്ഞനായ നീ കേൾ സുഖദുഃഖദം
പ്രാരബ്ധമെല്ലാമനുഭവിച്ചീടണം
കർമ്മേന്ദ്രിയങ്ങളാൽ കർത്തവ്യമൊക്കവേ
നിർമ്മായമാചരിച്ചീടുകെന്നേ വരൂ.
കർമ്മങ്ങൾ സംഗങ്ങളൊന്നിലും കൂടാതെ
കർമ്മഫലങ്ങളിൽ കാംക്ഷയും കൂടാതെ
കർമ്മങ്ങളെല്ലാം വിധിച്ചവണ്ണം പര-
ബ്രഹ്മണിനിത്യേ സമർപ്പിച്ചു ചെയ്യണം
നിർമ്മലമായുള്ളൊരാത്മാവുതന്നോടു
കർമ്മങ്ങളൊന്നുമേ പറ്റുകയില്ലെന്നാൽ
ഞാനിപ്പറഞ്ഞതെല്ലാമേ ധരിച്ചു തൽ-
ജ്ഞാനസ്വരൂപം വിചാരിച്ചു സന്തതം
മാനത്തെയൊക്കെ ത്യജിച്ചു നിത്യം പര-
മാനന്ദമുൾക്കൊണ്ടു മായാവിമോഹങ്ങൾ
മാനസത്തിങ്കൽ നിന്നാശു കളക നീ
മാനമല്ലോ പരമാപദാമാസ്പദം"

(2) ജടായുസ്തുതി

" അഗണ്യഗുണമാദ്യമവ്യയമപ്രമേയ-
മഖിലജഗൽ സൃഷ്ടിസ്ഥിതി സംഹാരമൂലം
പരമം പരാപരമാനന്ദം പരാത്മാനം
വരദമഹം പ്രണതോസ്മി സന്തതം രാമം.

മഹിതകടാക്ഷവിക്ഷപിതാമരശുചം
രഹിതാവധിസുഖമിന്ദിരാമനോഹരം
ശ്യാമളം ജടാമകുടോജ്ജ്വലം ചാപശര-
കോമളകരാംബുജം പ്രണതോസ്മ്യഹം രാമം.

ഭുവനകമനീയരൂപമീഡിതം ശത-
രവിഭാസുരമഭീഷ്ടപ്രദം ശരണദം
സുരപാദപമൂലരചിതനിലയനം
സുരസഞ്ചയസേവ്യം പ്രണതോസ്മ്യഹം രാമം.

ഭവകാനനഭവദഹനനാമധേയം
ഭവപങ്കജഭവമുഖദൈവതം ദേവം
ദനുജപതി കോടിസഹസ്രവിനാശനം
മനുജാകാരം ഹരിം പ്രണതോസ്മ്യഹം രാമം.

ഭവഭാവനാഹരം ഭഗവൽസ്വരൂപിണം
ഭവഭീവിരഹിതം മുനിസേവിതം പരം
ഭവസാഗരതരണാംഘ്രിപോതകം നിത്യം
ഭവനാശായാനിശം പ്രണതോസ്മ്യഹം രാമം.

ഗിരിശ ഗിരിസുതാഹൃദയാംബുജാവാസം
ഗിരിനായകധരം ഗിരിപക്ഷാരിസേവ്യം
സുരസഞ്ചയദനുജേന്ദ്രസേവിത പാദം
സുരപമണിനിഭം പ്രണതോസ്മ്യഹം രാമം.

പരദാരാർത്ഥപരിവർജ്ജിത മനീഷിണാം
പരപൂരുഷഗുണഭൂതി സന്തുഷ്ടാത്മനാം
പരലോകൈകഹിത നിരതാത്മനാം സേവ്യം
പരമാനന്ദമയം പ്രണതോസ്മ്യഹം രാമം

സ്മിതസുന്ദര വികസിതവക്ത്രാം ഭോരുഹം
സ്മൃതി ഗോചരമസിതാംബുദകളേബരം
സിതപങ്കജചാരുനയനം രഘുവരം
ക്ഷിതിനന്ദിനീവരം പ്രണതോസ്മ്യഹം രാമം

ജലപാത്രൗഘസ്ഥിതരവിമണ്ഡലം പോലെ
സകലചരാചരജന്തുക്കളുള്ളിൽ വാഴും
പരിപൂർണ്ണാത്മാനമദ്വയമവ്യയമേകം
പരമഃ പരാപരം പ്രണതോസ്മ്യഹം രാമം

വിധിമാധവശംഭുരൂപഭേദേന ഗുണ-
ത്രിതയ വിരാജിതം കേവലം വിരാജന്തം
ത്രിദശമുനിജനസ്തുതമവ്യക്തമജം
ക്ഷിതിജാമനോഹരം പ്രണതോസ്മ്യഹം രാമം.

മന്മഥ ശതകോടി സുന്ദരകളേബരം
ജന്മനാശാദിഹീനം ചിന്മയം ജഗന്മയം
നിർമ്മലം ധർമ്മകർമ്മാധാരമപ്യനാധാരം
നിർമ്മമമാത്മാരാമം പ്രണതോസ്മ്യഹം രാമം.

(3) ലങ്കാദഹനം

"വദനമപി കരചരണമല്ല ശൗര്യാസ്പദം
വാനരന്മാർക്കു വാൽമേൽ ശൗര്യമാകുന്നു.
വയമതിനുഝടിതി വസനേന വാൽ വേഷ്ടിച്ചു
വഹ്നി കൊളുത്തിപ്പുരത്തിലെല്ലാടവും
രജനിചരപരിവൃഢരെടുത്തു വാദ്യം കൊട്ടി
രാത്രിയിൽ വന്നൊരു കള്ളനെന്നിങ്ങനെ
നിഖിലദിശി പലരുമിഹ കേൾക്കുമാറുച്ചത്തിൽ
നീളേ വിളിച്ചു പറഞ്ഞു നടത്തുവിൻ
കുലഹതകനിവനറിക നിസ്തേജനെന്നു തൽ
കൂട്ടത്തിൽ നിന്നു നീക്കിടും കുപികുലം".

തിലരസഘൃതാദി സംസിക്തവസ്ത്രങ്ങളാൽ
തീവ്രം തെരുതെരെച്ചുറ്റും ദശാന്തരേ
അതുലബലനചലതരമവിടെ മരുവീടിനാ-
നത്യായതസ്ഥൂലമായിതു വാൽ തദാ.
വസനഗണമഖിലവുമൊടുങ്ങിച്ചമഞ്ഞിതു
വാലുമതീവ ശേഷിച്ചിതു പിന്നെയും.
നിഖിലനിലയനനിഹിതപട്ടാംബരങ്ങളും
നീളെത്തിരഞ്ഞു കൊണ്ടുവന്നു പറ്റീടിനാർ.
അതുമുടനൊടുങ്ങി വാൽ ശേഷിച്ചുകണ്ടള-
വങ്ങുമിങ്ങും ചെന്നു കൊണ്ടുവന്നീടിനാർ.
തിലജഘൃതസുസ്നേഹസംസിക്തവസ്ത്രങ്ങൾ
ദിവ്യപട്ടാംശുകജാലവും ചുറ്റിനാർ
നികൃതി പൊരുതിവനു വസനങ്ങളില്ലൊന്നിനി
സ്നേഹവുമെല്ലാ മൊടുങ്ങീതശേഷവും
അലമലമിതമലനിവനെത്രയും ദിവ്യനി-

താർക്കുതോന്നീ വിനാശത്തിനെന്നാർ ചിലർ.
‘ അനലമിഹ വസനമിതിനനലമിനി വാലധി-
യ്ക്കാശു കൊളുത്തുവിൻ വൈകരുതേതുമേ”.
പുനരവരുമതുപൊഴുതു തീ കൊളുത്തീടിനാർ
പുച്ഛാഗ്രദേശേ പുരന്ദരാരാതികൾ
ബലസഹിതമബലമിവ രജ്ജുബന്ധം കൊണ്ടു
ബദ്ധ്വാ ദൃഢതരം ധൃത്വാ കപിവരം
കിതവമതികളുമിതൊരു കള്ളനെന്നിങ്ങനെ
കൃത്വാ രവമരം ഗത്വാ പുരവരം
പറകളെയുമുടനുടനറഞ്ഞറഞ്ഞങ്ങനെ
പശ്ചിമദ്വാരദേശേ ചെന്നനന്തരം
പവനജനുമതികൃശശരീരനായിടീനാൻ
പാശവുമപ്പോൾ ശിഥിലമായ് വന്നിതു
ബലമൊടവനതിചപലമചല നിഭഗാത്രനായ്
ബന്ധവും വേർപെട്ടു മേല്പോട്ടു പൊങ്ങിനാൻ
ചരമഗിരിഗോപുരാഗ്രേ വായുവേഗേന
ചാടിനാൻ വാഹകന്മാരെയും കൊന്നവൻ.
ഉഡുപതിയൊടുരസുമടവുയരമിയലുന്നര-
ത്നോത്തുംഗസൗധാഗ്രമേറി മേവീടിനാൻ.
ഉദവസിതനികരമുടനുടനു പരിവേഗമോ-
ടുൽപ്ളുത്യ പിന്നെയുമുൽപ്ളുത്യ സത്വരം
കനകമണിമയനിലയമഖില മനിലാത്മജൻ
കത്തിച്ചു കത്തിച്ചു വർദ്ധിച്ചിതഗ്നിയും
പ്രകൃതി ചപലതയൊടവനചലമോരോ മണി-
പ്രാസാദജാലങ്ങൾ ചുട്ടുതുടങ്ങിനാൻ.
ഗജതുരഗരഥബലപദാതികൾ പംക്തിയും
ഗമ്യങ്ങളായുള്ള രമ്യഹർമ്മ്യങ്ങളും
അനല ശിഖകളുമനിലസുതഹൃദയവും തെളി-
ഞ്ഞാഹന്ത! വിഷ്ണുപദം ഗമിച്ചൂ തദാ.
വിബുധപതിയൊടു നിശിചരാലയം വെന്തൊരു
വൃത്താന്തമെല്ലാമറിയിച്ചു കൊള്ളുവാൻ
അഹമഹമികാധിയാ പാവകജ്വാലക-
ളംബരത്തോളമുയർന്നു ചെന്നൂമുദാ.
ഭുവനതലഗത വിമലദിവ്യരത്നങ്ങളാൽ
ഭൂതിപരിപൂർണ്ണമായുള്ള ലങ്കയും
പുനരനിലസുതനിതി ദഹിപ്പിച്ചതെങ്കിലും
ഭൂതിപരിപൂർണ്ണമായ് വന്നിതത്ഭുതം.

ദശവദനസഹജഗൃഹമെന്നിയേ മറ്റുള്ള
ദേവാരി ഗേഹങ്ങൾ വെന്തുകൂടിജവം
രഘുകുലപതി പ്രിയഭൃത്യനാം മാരുതി
രക്ഷിച്ചുകൊണ്ടാൻ വിഭീഷണമന്ദിരം.

(4) സീതാതിരോധാനം

തൽക്കാലേ സീതാദേവിതന്നുടെ പുത്രന്മാരെ-
ന്നുൾക്കാമ്പിലറിഞ്ഞിതു രാഘവൻ തിരുവടി.
ഗോമതീതീരേ വാഴും വാല്മീകിതന്നെക്കാൺമാൻ
രാമഭദ്രനുമൊരു ദൂതനെ നിയോഗിച്ചാൻ.
" ജാനകീദേവി ശുദ്ധയെങ്കിൽ കയ്ക്കൊള്ളാമല്ലോ
നാനാലോകരും കാൺകെ പ്രത്യയം ചെയ്കീടണം"
എന്നതു ദൂതൻ ചൊന്നനേരത്തു വാല്മീകിയും.
"നന്നിതു നാളെത്തന്നെ സത്യം ചെയ്യിക്കാമല്ലോ"
എന്നു വാല്മീകിയരുൾ ചെയ്കതു കേട്ടു ദൂതൻ
വന്നു രാഘവൻ തന്നോടുണർത്തിക്കയും ചെയ്താൻ.
" ഉണ്ടല്ലോ നാളെ സീതാശപഥം മഹാജനം
കണ്ടുകൊള്ളണമതു താപസാദികളെല്ലാം"
എന്നതുകേട്ടു മഹാലോകരും പ്രശംസിച്ചാർ
വന്ദ്യനാം വാല്മീകിയുമാദരാൽ പുറപ്പെട്ടാൻ
ശ്രീഭഗവതിയോടും വിരിഞ്ചൻ വരുമ്പോലെ
താപസോത്തമൻ സീതാദേവിയുമായി വന്നാൻ
പാരതിൽ കുലനാരീവരമാരിവളോടു
നേരായിക്കാണ്മാനില്ല കേൾപ്പാനുമില്ല നൂനം.
എന്നെല്ലാം പ്രശംസിച്ചാർ കണ്ടുനിന്നവരെല്ലാ-
മന്നേരം വാല്മീകിയും രാഘവനോടു ചൊന്നാൻ:
"സത്യമെന്നിയേ പറഞ്ഞറിവില്ലൊരുനാളും
പൃത്ഥ്വീനന്ദനയായ ജാനകീദേവിക്കേതും
ദൂഷണമില്ലെന്നൊരു സത്യം ഞാൻ ചെയ്കീടുവൻ
യോഷമാർമണിയായ ലക്ഷ്മിയായതുമിവൾ.
നിനക്കു ശങ്കതീർന്നില്ലെങ്കിലോ നീ ചൊല്ലിയാ-
ലനർത്ഥം കൂടാതെകണ്ടവൾ താനറിയിക്കും".
"നിന്തിരുവടി പറഞ്ഞാലതുതന്നെ മതി
ചിന്തിച്ചുകണ്ടാലതിന്മീതേയില്ലൊരു സത്യം.
വഹ്നിദേവനും മഹാദേവനും വിരിഞ്ചനു-
മന്യദേവന്മാരുമിതെന്നോടു ചൊന്നാരല്ലോ.

അന്ധനായ് വിചാരമില്ലായ്കയാലുപേക്ഷിച്ചേൻ
നിന്തിരുവടിയതു പൊറുത്തുകൊള്ളേണമേ.
മുറ്റും ഞാനപവാദം പേടിച്ചു തന്നെ ചെയ്തേൻ
കുറ്റമില്ലിവൾക്കെന്നതറിയാഞ്ഞല്ലയല്ലോ.
ഇന്നിനി മഹാജനമറിയുമാറു സത്യം
ധന്യയാമിവൾ ചെയ്തീടട്ടപവാദം തീർപ്പാൻ"
അന്നേരം ബ്രഹ്മാവാദിയായുള്ള ദേവഗണം
വന്നൊക്കെ നിറഞ്ഞിതാകാശാന്തേ വിമാനാഗ്രേ.
മാനുഷജ്ജനങ്ങളും രാക്ഷസപ്രവരരും
വാനരന്മാരും മുനിവൃന്ദവും ദ്വിജന്മാരും
വന്നൊക്കെ നിറഞ്ഞപ്പോളുണ്ടായിതൊരു ചിത്രം
മന്ദമായ് ശൈത്യസൗരഭ്യാദിയാം ഗുണത്തോടും
വന്നൊരു സമീരണൻ വീശിനാനെല്ലാടവും
വന്നൊരാനന്ദം പൂണ്ടു മേവിനാരെല്ലാവരും.
പരമഗുണവതിയാകിയ സീതയപ്പോൾ
വരനെത്തന്നെ നോക്കി കണ്ണുനീർ വാർത്തുവാർത്തു
ഖേദമൈത്രയും നിറഞ്ഞുള്ള മാനസത്തൊടും
മേദിനീപുത്രി പറഞ്ഞീടിനാളതുനേരംഃ
"സത്യം ഞാൻ ചൊല്ലിടുന്നിതെല്ലാരും കേട്ടുകൊൾവിൻ
വൃത്തമെൻ പതിനാലുപേരുമുണ്ടറിഞ്ഞിട്ടു
ഭർത്താവുതന്നെയൊഴിഞ്ഞന്യപൂരുഷന്മാരെ
ചിത്തത്തിൽ കാംക്ഷിച്ചേനില്ലേകദാ മാതാവേ! ഞാൻ.
സത്യമിതെങ്കിൽ മമ നൽകീടൊരനുഗ്രഹം
സത്യമാതാവേ! സകലാധാരഭൂതേ! നാഥേ!"
തൽക്ഷണേ സിംഹാസനഗതയായ് ഭൂമിപിള-
ർന്നക്ഷീണാദരം സീതതന്നെയുമെടുത്തുടൻ
സസ്നേഹം ദിവ്യരൂപം കയ്ക്കൊണ്ടു ധരാദേവി
രത്നസിംഹാസനേ വച്ചാശു കീഴ്പോട്ടുപോയാൾ.
വിശ്വമാതാവു പാതാളാന്തേ പോയ്മറഞ്ഞപ്പോൾ.
വിശ്വവും നിശ്ചഞ്ചലമായിതന്നേരം തന്നെ
വിസ്മയപ്പെട്ടു നിന്നാർ കണ്ടൊരു ജനമെല്ലാം
സസ്മിതം പുഷ്പവൃഷ്ടി ചെയ്തുദേവകളെല്ലാം.

# 3

# മഹാഭാരതം

## തുഞ്ചത്തെഴുത്തച്ഛൻ

എഴുത്തച്ഛന്റെ മഹാഭാരതത്തിൽ നിന്ന് (1) ദേവയാനി ചരിതം (2) ശകുന്തളാവാക്യം (3) പാർത്ഥസാരഥിസ്തവം (4) ധൃതരാഷ്ട്രാലിംഗനം (5) ഗാന്ധാരിവിലാപം (6) സ്വർഗാരോഹണം എന്നിങ്ങനെ ആറുഭാഗങ്ങളാണ് താഴെക്കൊടുക്കുന്നത്.

### (1) ദേവയാനീ ചരിതം

എങ്കിലോ ദേവാസുരയുദ്ധമുണ്ടായി മുന്നം
സങ്കടം തീർത്തുജ്ജയമുണ്ടാവാനവർക്കന്നാൾ

ദേവകൾ ബൃഹസ്പതിതന്നെയാചാര്യനാക്കി
ദേവവൈരികൾ ശുക്രന്തന്നെയും കൈക്കൊണ്ടാർ പോൽ

ദേവകളോടു പോരിൽ മരിക്കുമസുരരെ
ഇജ്ജീവിപ്പിച്ചീടുമല്ലോ ശുക്രനാം മുനിവരൻ

ജ്ജീവനും ദേവകൾക്കു ജ്ജീവനുണ്ടാക്കപ്പോകാ
ദേവകളതുമൂലന്തോറ്റാരെന്നറിഞ്ഞാലും.

മൃതസഞ്ജീവനിയാം വിദ്യയുണ്ടല്ലോ. ശുക്ര-
നതിനുള്ളുപദേശമില്ലദേവാചാര്യനോ

അന്നുദേവകൾ ഗുരുതന്നുടെ സുതന്മാരിൽ
മുന്നവനായ കചൻതന്നോടു ചൊന്നാരല്ലോ

ചെന്നു നീ പഠിക്കണം ശുക്രന്റെ വിദ്യയെന്നാ-
ലന്നൊഴിഞ്ഞില്ല ജ്ജയം നമുക്കെന്നറിഞ്ഞാലും

അമ്മുനിയുടെ മകൾ ദേവയാനിയെനന്നായ്
സമ്മാനിച്ചരികേ പുക്കീടുകമടിയാതെ

തന്മകൾചൊന്നതൊഴിഞ്ഞമ്മുനികേൾക്കയില്ല
നിർമ്മലയായവിദ്യ പഠിക്കാമെന്നാലെടോ!

കചനുമതുകേട്ടു വൃഷപർവാവാകുന്നോ-
രസുരാധിപൻ തന്റെ നഗരമകംപുക്കാൻ.

ശുക്രനെച്ചെന്നുകണ്ടു വന്ദിച്ചു മുനീന്ദ്രനും
കൈക്കൊണ്ടു വിദ്യകളും നന്നായിപ്പഠിപ്പിച്ചു.

ശുക്രനും ദേവയാനിയാകിയ കുമാരിക്കു-
മുൾക്കാമ്പു തെളിയുമാറിരുന്നാനവന്താനും.

ദേവയാനിക്കു വേണ്ടുമോരോരോപരികർമ്മ-
മേതുമേ മടിയാതെ ചെയ്തീടുങ്കചന്താനും

അവൾക്കുമതുമൂലങ്കചനിലൊരുനാളു-
മിളക്കം വരാതൊരു രാഗവുമുണ്ടായ്‌വന്നു.

കന്യകതാനും ബ്രഹ്മചാരിയാം കചനുമായ്
നന്നായിരമിച്ചുവാണീടിനാർ നിരന്തരം.

കാനനം തോറും പശുവൃന്ദത്തെ മേച്ചുപിന്നെ
നാനാപുഷ്പങ്ങൾ പുല്ലും സമിദാദികളെല്ലാം.

കൊണ്ടുവന്നീടുമവൻ മിണ്ടാതെയിരിക്കുമ്പോൾ
കണ്ടിക്കാർകുഴലിയാം ദേവയാനിയുമായി

കണ്ടകാനനംതോറും നടന്നു കളിച്ചീടും
കുണ്ഠതകൂടാതെ താൻ വിദ്യയും പഠിച്ചിടും

യൗവനമിരുവർക്കുമാരംഭിച്ചിരിക്കുന്നു.
ദിവ്യത്വമുണ്ടാകയാൽ വൃത്തിയും രക്ഷിച്ചീടും

വേണുനാദങ്ങളോടു താളങ്ങൾ മേളങ്ങളും
വീണവായനനല്ല വക്രോക്തിവിശേഷവും

വ്യംഗ്യങ്ങൾ പലതരം ധ്വനികളിവയെല്ലാം
മംഗലമാകും വണ്ണം നന്നായിപ്പറകയും

അന്യോന്യം കളിച്ചവരിരുന്നാർ പലകാലം
കന്യകതാനും ബ്രഹ്മചാരിയും പിരിയാതെ.

ആടീടുന്നവനിലും പാടീടുന്നവനിലും
ഗൂഢമാംനാരീവൃത്തം മറയ്ക്കുന്നവനിലും

ഇഷ്ടമായുള്ള വസ്തു കൊടുക്കുന്നവനിലു-
മിഷ്ടമായതുതന്നെ പറയുന്നവനിലും

കണ്ടഭൂഷണമെല്ലാ മണിയുന്നവനിലും
കണ്ടാൽ നല്ലവനിലും കേളിയുള്ളവനിലും

ഉണ്ടാകുമല്ലോ മധുവാണികൾക്കനുരാഗ-
മുണ്ടല്ലോ കചനേവമാദിയാം ഗുണമെല്ലാം.

അഞ്ഞൂറുസംവത്സരം കഴിഞ്ഞു കചനേവം
മഞ്ജുളഗാത്രിയുമായ്ക്കളിച്ച കാലമന്നാൾ.

അറിഞ്ഞാരസുരകൾ കചന്റെ പരമാർത്ഥം
നിറഞ്ഞ വൈരത്തോടുമതിനാലതുകാലം;

കാനനം തന്നിൽ പശുവൃന്ദവും മേച്ചു കചൻ
താനേ നില്ക്കുന്നനേരം കൊന്നവനുടലെല്ലാം

ഓരോരോതിലത്തോളം നുറുക്കിച്ചെന്നായ്ക്കൾക്കു
പാരാതെകൊടുത്തിതുദുഷ്ടരാമസുരകൾ.

പശുവൃന്ദവുമപ്പോൾ തങ്ങളേപോന്നുവന്നാർ
കചനെക്കാണായ്കയാൽ ദേവയാനിയും ചെന്നു.

കരഞ്ഞു പരിതാപം നിറഞ്ഞു മനതാരിൽ
പറഞ്ഞു താതനോടു വന്നീലഗുരുസുതൻ

ഗോക്കളും ഗോശാലയ്ക്കൽ തങ്ങളേവന്നാരൊക്ക
പാർക്കേണ്ടും നേരമല്ല സൂര്യനുമസ്തമിച്ചു.

അഗ്നിഹോത്രവും വേണ്ടീലെന്തൊരുമൂലം കചൻ
വൈകിയതവനൊരു സങ്കടം വന്നീലല്ലീ

അന്തരം കചനു വന്നീടുകിൽ മരിപ്പൻഞാ-
നന്തരമേതുമില്ലെന്നാത്മജ പറഞ്ഞപ്പോൾ

എന്തിനു ഖേദിക്കുന്നു മരിച്ചാനെന്നാകിലു-
മിന്നു ഞാൻ ജീവിപ്പിച്ചുകൊൾവൻനീയടങ്ങുക.

വിളിച്ചു ശുക്രമുനി കചനും ചെന്നായ്ക്കളെ
പ്പൊളിച്ചു പുറപ്പെട്ടുവന്നാനെന്തൊരു ചിത്രം!

എന്തെടോ നടേ വരാഞ്ഞീടുവാൻ മൂലമെന്നു
സുന്ദരഗാത്രി ദേവയാനി ചോദിച്ചനേരം

പുഞ്ചിരിപൂണ്ടുകചൻ ചൊല്ലിനാൻ പരമാർത്ഥം
വഞ്ചിച്ചുദനുജന്മാർ ചെയ്തുദുഷ്ടതയെല്ലാം.

പിന്നെയുമൊരുദിനം പൂവിനു വനംപുക്കാ-
നന്നവനുടൽ പൊടിച്ചാഴിയിലിട്ടാരവർ

കന്യക ദേവയാനി താതനോടറിയിച്ചാ-
ളന്നും മാമുനിവർൻ വിളിച്ചുവരുത്തിനാൻ.

പിന്നെയും മൂന്നാമതു ദുഷ്ടരാമസുരകൾ
മുന്നം വന്നതുപോലെവന്നു പോകരുതെന്നാർ

വധിച്ചു വറുത്തൊക്കെ പൊടിച്ചു തരിപോക്കി
മൃദുത്വം കലർന്നൊരു ചൂർണ്ണമായ്വശമാക്കി

ഹൃദ്യമാംഗുരുവിനു സേവിപ്പാനുണ്ടാക്കിയ
മദ്യത്തിൽ കലക്കി നൽകീടിനാരസുരകൾ.

ദേവയാനിയും കചൻ വരാഞ്ഞനേരം പരി-
ദേവനം തുടങ്ങിനാൾതാതന്റെ മുമ്പിൽ നിന്നു

ദേവകളുടെ ഗുരുപുത്രനെന്നറിഞ്ഞീട്ടു
ദേവവൈരികളുടെ ദുഷ്ടതതന്നേയിതു

ജീവിപ്പിച്ചീടുകിന്നുമെന്നതുകേട്ടു മൃത-
ജീവനിവിദ്യകൊണ്ടു വിളിച്ചുഭാർഗ്ഗവനും

വന്നീലകചനെന്തുമകളേ കർമ്മഫലം
വന്നീടുന്നതിനേതുമാവതല്ലടങ്ങുനീ

എന്നെല്ലാം പലതരം ഭാർഗ്ഗവൻ പറഞ്ഞപ്പോൾ
കന്യകദേവയാനി കണ്ണുനീർ വാർത്തുചൊന്നാൾ

ആദിതേയാചാര്യനാംഗീഷ്പതിസുതനായ
ഭൂദേവൻ തന്നെക്കൊന്ന പാപികളസുരകൾ

സന്തതിനാശംകൂടെ വരുത്തീടുവൻ ശപി-
ച്ചന്തരമതിനില്ലകേവലം പിന്നെഞാനും

ഇന്നെന്റെ കചനോടു കൂടവേ മരിക്കുന്നേ-
നെന്നെല്ലാം ദേവയാനിചൊന്നതുകേട്ടു ശുക്രൻ

പിന്നെയും വിളിച്ചിതു നന്നായിധ്യാനിച്ചപ്പോൾ
തന്നുടെജ്ഠരത്തിൽ നിന്നവൻ വിളി കേട്ടാൻ

ഏതൊരു വഴിയേ നീയെന്നുടെയുള്ളിൽപ്പുക്കെ
ന്നാദരവോടു ശുക്രൻ ചോദിച്ചനേരം കചൻ

എന്നെക്കൊന്നസുരകൾ വറുത്തുപൊടിച്ചുടൻ
തന്നിതുമദ്യം തന്നിൽ കലക്കിസ്സേവിപ്പാനായ്

എന്നുകേട്ടൊരു ശുക്രൻ കോപിച്ചു ചൊന്നാനെങ്കി-
ലിന്നുഞാനസുരരെശ്ശപിച്ചു നശിപ്പിച്ചു.

പുണ്യമുള്ളമരരോടൊന്നിച്ചു വാണീടുവൻ
എന്നതുകേട്ടു കചൻ ചൊല്ലിനാനരുതെന്നാൽ

വന്നുപോം തപസ്സിനുനാശമെന്നറിയണം
നന്നല്ല ശപിക്കുന്നതാരെയുമൊരുവർക്കും.

ദോഷമില്ലാതെ നമുക്കൊക്കെയും ക്ഷമിപ്പതു
ഭൂഷണമാകുന്നതു കോപമുണ്ടായാലാകാ

കോപകാമാദികളെ ക്ഷമയാജ്ജയിപ്പവൻ
താപസശ്രേഷ്ഠനെന്നു ചൊല്ലുന്നു വിദ്വജ്ജനം

എന്നതു കേട്ടു ഭൃഗുനന്ദനന്മകളോടു
ചൊന്നാനെങ്ങനെ വേണ്ടു തിരിച്ചുചൊല്ലണം നീ

ഞാൻ മരിച്ചീടുന്നാകിൽ കചനെയുണ്ടാക്കുവൻ
ഞാൻ മരിയാതെ കചനുണ്ടാകയില്ലതാനും

അച്ഛനെന്തെന്നോടിപ്പോളിങ്ങനെ പറയുന്നു
പിച്ചയെന്നതു പുനരെല്ലാർക്കും ചെയ്യാമല്ലോ

താൻമരിച്ചൊരുത്തനെ രക്ഷിക്കുമസാരനും
താൻ മരിയാതെകണ്ടു മറ്റൊരു പുരുഷനെ

ജീവിപ്പിച്ചീടുന്നതു സാമർത്ഥ്യമാകുന്നതും
ജീവരക്ഷണത്തിന്നുമെങ്കിലേ ഫലമുള്ളൂ.

എന്നതിൽ വിശേഷിച്ചു മാശ്രിതനല്ലോ കചൻ
നിന്നുടെയൊരു ശിഷ്യനാകയുമുണ്ടു പിന്നെ

ധന്യനാ ബൃഹസ്പതി പുത്രനാകയുമുണ്ടു
എന്നതു നിരൂപിച്ചിട്ടൊത്തതു ചെയ്കയെന്നാൾ

നിന്തിരുവടി തന്നെക്കൊന്നുജ്ജീവിച്ചാലതി-
നെന്തൊരു ഫലമതുചെയ്കയില്ലെന്നു കചൻ

അച്ഛനും കചനുമൊരന്തരം വരാതെക-
ണ്ടിച്ഛ വന്നീടുന്നാകിലിജ്ജന്മമൊടുങ്ങീടാ.

നിശ്ചയമല്ലായ്കിൽ ഞാൻ മരിപ്പനെന്നു തന്നെ
കച്ചേലും മുലയാളാം ദേവയാനിയും ചൊന്നാൾ.

ആർജ്ജവവചനമൂർജ്ജസ്വതീ പുത്രിചൊന്ന-
താശ്ചര്യമെന്നു കണ്ടു ഭാർഗ്ഗവമുനിതാനും

അപ്പൊഴേയുപദേശിച്ചാൻ മൃതസഞ്ജീവനി
സൽപുമാനായകചൻ തനിക്കുമടിയാതെ.

(2) ശകുന്തളാവാക്യം

സുന്ദരീ ശകുന്തള നന്ദനനോടും കൂടി
മന്ദാക്ഷഭാവത്തോടു മന്ദം പോയ് ചെല്ലുന്നേരം

നന്ദിച്ചുകുമാരനെക്കണ്ടവരെല്ലാവരു-
മിന്ദുവോ പുനരിവനിന്ദ്രനോകന്ദർപ്പനോ

സ്കന്ദനോ മുകുന്ദനോ ചന്ദ്രചൂഡനോ? ചൊൽവി-
നെന്നെല്ലാമോരോജ്ജനം കണ്ടാനന്ദിക്കുന്നേരം

ദുർജ്ജനബഹുലമാം നഗര പ്രവേശന-
മിജ്ജനത്തിനു യോഗ്യമല്ലെന്നു നിരൂപിച്ചു

നിവർത്തിച്ചിതു മുനിവർഗ്ഗവും ശിഷ്യർകളും
സുവൃത്തശകുന്തള സ്വപുത്രനോടും കൂടി

ധരിത്രീപതിവാഴുമാസ്ഥാനേ ചെന്നു നിന്നാൾ
ചരിത്രം കണ്ടു ലോകർ ബഹുമാനിച്ചു പാരം.

ദേവേന്ദ്രസദൃശനാം ഭർത്താവുതന്നെക്കണ്ടു
ഭാവനയാലേ വന്ദിച്ചീടിനാൾ ശകുന്തള

അച്ഛന്റെ പാദങ്ങളിൽ വീണുടൻനമസ്ക്കാര-
മിച്ഛയാചെയ്തീടുണ്ണീ! നീയെന്നു ജനനിതാൻ

ചൊന്നതുകേട്ടു നമസ്കരിച്ചു ദൗഷന്തിയും
നിന്നിതുപിതാവുതന്നാപാദചൂഡം നോക്കി

നിന്നവരതു കണ്ടു വിസ്മയം പൂണ്ടാരേറ്റം
നന്നിവനെന്നു തന്നെ ചൊല്ലിനാരെല്ലാവരും.

മന്നവനുരചെയ്താനന്നേരമവളോടു
നന്ദനനോടും കൂടി വന്നതാപസീ,കേൾ നീ

ചൊന്നതു തരുവൻ ഞാനില്ല സംശയമേതും
നിന്നുടെ മനോരഥം ചൊല്ലുക മടിയാതെ

എന്നതുകേട്ടു ചൊന്നളവന്നേരം ശകുന്തള:
മന്നവാ! തവസുതനെന്നിലുല്പന്നനിവൻ

വന്നിതുകുമാരനുയൗവനാരംഭകാല-
മിന്നിനിച്ചെയ്തീടണം യൗവ്വരാജ്യാഭിഷേകം

കണ്വമാമുനിയുടെ പർണ്ണശാലയിൽ നിന്നു
മന്നവാ! സമാഗമം നമ്മിലുണ്ടായനേരം

എന്നോടു ചെയ്തുതന്ന സത്യവും മറന്നിതോ?
ധന്യനാകിയ ഭവാനെന്നെയിന്നെന്നപോലെ.

എന്നതുകേട്ടു നൃപനന്നേരമുരചെയ്താൻ;
നിന്നോടു കൂടിയുള്ള സംഗമം തോന്നീലേതും

ഇക്കഥ നന്നുനന്നിതെത്രയും വൈചിത്ര്യമോർത്താൽ
നില്ക്കിലും കണക്കിനിപ്പോകിലും കണക്കിനി

ഒത്തതു ചെയ്താലും നീയിത്തരം പറയാതെ
യുത്തമസഭാതലത്തിങ്കൽ നിന്നസത്യങ്ങൾ.

ദുഷ്ഷന്തനൃപവരനീവണ്ണമവളോടു
ദുസ്സഹമായ വാക്കുചൊന്നതുകേട്ടനേരം

വ്രീളയും പൂണ്ടുപാരം ദുഃഖവും മുഴുക്കയാൽ
സാലഭഞ്ജിക പോലെ നിന്നിതു സ്വല്പനേരം

സംരംഭരോഷം കൊണ്ടു താമ്രമാം നയനവും
സൗരരശ്മികൾ പോലെ തീക്ഷ്ണമാം തേജസ്സോടും

പ്രസ്ഫുരമാണമായോരോഷ്ഠ സമ്പുടത്തോടും
പ്രസ്ഫുലിംഗങ്ങളോടും കൂടി നോക്കീടുന്നേരം

ഭൂപതിദഹിച്ചു പോമെന്നു തോന്നീടും വണ്ണം
താപസിനിന്നുരണ്ടു നാഴികനേരം പിന്നെ

സ്വാകാരം മറച്ചിതു തേജസ്സാ ശകുന്തള
ശോകമോടവനീശൻതന്നോടു ചൊല്ലീടിനാൾ:

എന്തിനിത്തരമിപ്പോളെന്നോടു പറയുന്നു?
ചിന്തിക്കനൃപവര! മറന്നീലെന്നുനൂനം

ആത്മാവെ വഞ്ചിച്ചീടും ചോരനുള്ളൊരു പാപ-
മാത്മനിനിരൂപിക്കിൽ മറ്റൊരുവനുമുണ്ടോ?

ആദിത്യചന്ദ്രന്മാരു മനലാനിലന്മാരു-
മാകാശം ഭൂമിജ്ജലം ഹൃദയംയമന്താനും

അഹസ്സുംരാത്രിതാനും രണ്ടു സന്ധ്യകൾ ധർമ്മ-
മെന്നിവർ പതിന്നാലുപേരുമുണ്ടറിഞ്ഞിട്ടു
മന്നവാ! ഇന്തുവൃത്തമെന്നതുധരിച്ചാലും.

പ്രാകൃതപുരുഷനെപ്പോലെ നീ സഭയിങ്കൽ
സ്വാകൃതിമറച്ചെന്നെസ്സന്ത്യജിച്ചീടുന്നാകിൽ

ഉത്തമാംഗവും നൂറുനുറുങ്ങിവീഴും നിന-
ക്കുത്തമപുരുഷന്മാർ സത്യത്തെലംഘിക്കുമോ?

തത്വചിത്തന്മാരായ തത്ത്വജ്ഞന്മാരായുള്ളോർ-
വൃത്തത്തെ നിരൂപിക്ക ചിത്തത്തിൽ നൃപോത്തമ!

പുന്നാമമായിട്ടുള്ള നരകത്തിങ്കൽ നിന്നു
തന്നുടെ പിതാവിനെത്രാണനം ചെയ്യുന്നവൻ

തന്നുടെ നാമമല്ലോ പുത്രനെന്നുള്ള ശബ്ദം
മുന്നമേ വിധാതാവു ചൊന്നതെന്നറിഞ്ഞാലും.

പുത്രനാൽമോദം പ്രാപിച്ചീടുന്നു പിതൃക്കളും
പുത്രപുത്രനാൽ പിതാമഹന്മാർ മോദിക്കുന്നു.

പൗത്രപുത്രനാൽമോദം പ്രപിതാമഹന്മാർക്കും
പാർത്ഥിവശിഖാമണേ! വന്നുകൂടുന്നു നൂനം.

ഭാര്യയാകുന്നതവളെവൾ മന്ദിരദക്ഷ,
ഭാര്യയാകുന്നതവളെവൾ സൽപ്രജ്ഞാവതി

ഭാര്യയാകുന്നതവളെവൾ വല്ലഭപ്രാണ,
ഭാര്യയാകുന്നതവളതിഥിപ്രിയയല്ലോ.

പാതിയും മനുഷ്യനു ഭാര്യയെന്നറിഞ്ഞാലും
മേദിനീപതേ! ഭാര്യവലിയ സഖിയല്ലോ

ധർമ്മാർത്ഥകാമങ്ങൾക്കുകാരണം ഭാര്യയത്രേ.
കർമ്മികളാകുന്നതും ഭാര്യാവത്തുകളത്രേ.

ബന്ധുമാനാകുന്നതും ഭാര്യയുള്ളവനത്രേ
സന്തതം ഗൃഹസ്ഥന്മാർ ഭാര്യാവത്തുകളത്രേ.

ഭാര്യാവത്തുകളത്രേ സന്തോഷിച്ചീടുന്നതും
ഭാര്യാവത്തുകളത്രേ നിശ്ചലശ്രീമത്തുകൾ

വിവിക്തവാസത്തിങ്കൽ തുണയും ഭാര്യയത്രേ
പ്രവൃത്തിക്കനുസരിക്കുന്നതും ഭാര്യയത്രേ.

അശ്രാന്തപ്രിയം പറയുന്നതും ഭാര്യയത്രേ
വിശ്വാസ്യനാകുന്നതും ഭാര്യയുള്ളവനത്രേ.

സാക്ഷിയായീടുന്നതും ഭാര്യയുള്ളവനത്രേ
മോക്ഷത്തെസ്സാധിപ്പതും ഭാര്യയുള്ളവനത്രേ.

പരബീജത്തെ ഗ്രഹിച്ചീടുന്ന കുലസ്ത്രീകൾ
നരകം പ്രാപിക്കുന്നു കുലവും നശിപ്പിക്കും

പരനാൽജ്ജനിതന്മാരായുള്ള പുത്രന്മാരെ
പരന്മാരെന്നു തന്നെ ചൊല്ലുകേ വേണ്ടൂ നൂനം.

പുത്രന്മാരായീടുന്ന ശത്രുക്കളവരല്ലോ
വൃദ്ധനെന്നവമാനിച്ചെത്രയും ദ്വേഷിക്കയും

ധിക്കരിക്കയും ചൊന്നാലൊന്നുമേ കേളായ്കയും
ദുഃഖം വർദ്ധിക്കും വണ്ണം ശുശ്രൂഷിക്കയും പക്ഷേ

മക്കളെയുണ്ടാക്കുവാൻ ഞങ്ങൾ പണ്ടുണ്ടോ ചൊല്ലി
ശിക്ഷിപ്പാനെന്തുമൂലം ഞങ്ങളെയിവനെന്നും

മന്മഥവിവശനായമ്മയെക്കണ്ടുമോഹി-
ച്ചുന്മദമോടുചെയ്തസമ്മതക്കേടിന്നിപ്പോൾ.

കല്മഷമാകുന്നതുധർമ്മത്തെ മറക്കയാൽ
മർമ്മങ്ങൾ ഞങ്ങളോടുപറഞ്ഞാലെന്തു ഫലം?

ഇത്തരം ഭർത്സിച്ചീടും പരജ്ഞാതന്മാരായ
പുത്രന്മാരവരെയും പാലിക്കും പിതാവേറ്റം

കണ്ടാലും പിപീലികാജ്ഞാതികൾ പോലും പുന-
രണ്ഡങ്ങൾ കളയാതെ സംഭരിക്കുന്നുവല്ലോ.

കോകിലാണ്ഡവും ഭരിച്ചീടുന്നു വാത്സല്യത്താൽ
കാകന്മാരാത്മീയമെന്നോർത്തതു മെത്രചിത്രം!

സർവജ്ഞനായ ഭവാനിങ്ങനെയിരിക്കുന്ന
ദിവ്യനാം പുത്രൻതന്നെബ്ഭരിച്ചീടായ്വാനെന്തോ?

മലയോത്ഭവമായ ചന്ദനത്തിലുമേറ്റ-
മലിയും ത്വഗിന്ദ്രിയം സുതനെപ്പുൽകുന്നേരം

സ്നിഗ്ദ്ധമാരായ വേശ്യമാരുടെ ശരീരവും
സ്നിഗ്ദ്ധമാംവാസോരത്നജാലമെന്നിവറ്റിലും

പുത്രദേഹാലിംഗനമെത്രയും സുഖമേറും
പുത്രസ്പർശത്തിൽ പരം സ്പർശനസുഖമില്ല.

കാലുരണ്ടായുള്ളോരിൽ ശ്രേഷ്ഠൻ ബ്രാഹ്മണനല്ലോ
കാലുനാലുള്ളവയിൽ ശ്രേഷ്ഠത്വം പശുവിനും

ഗൗരവമുള്ളവരിൽ ശ്രേഷ്ഠത്വം ഗുരുവിനും
കാരുണ്യമുള്ളവരിൽ ശ്രേഷ്ഠത്വം മുകുന്ദനും

സ്പർശന വസ്തുക്കളിൽ ശ്രേഷ്ഠത്വം തനയനും
സ്പർശനസുഖമനുഭവിക്ക ഭവാനിപ്പോൾ

സുതന്റെ മൂർദ്ധാവിങ്കൽ ഘ്രാണിച്ചു മനുജന്മാർ
പ്രതിനന്ദിച്ചീടുന്നു നൃപതിശിഖാമണേ!

ജാതകർമ്മത്തിങ്കലേ വേദമന്ത്രവും തവ
ചേതസിപാഠമല്ലോമൂഢനല്ലല്ലോ ഭവാൻ?

മൃഗയാവിവശനായാശ്രമത്തിങ്കൽ വന്നു
സുഖമേ പരിഗ്രഹിച്ചീലയോ മുന്നം ഭവാൻ ?

ഉർവശി പൂർവചിത്തി സഹജന്യയും പിന്നെ
ദിവ്യയാം മേനകയും വിശ്വാചിഘൃതാചിയും

അപ്സര സ്ത്രീകളിൽ വച്ചിവർകളറുവരു-
മത്ഭുതാംഗികളതിൽ ബ്രഹ്മജമേനകതാൻ

അമ്മയായതുമെനിക്കെന്നതു ധരിക്കണം
ബ്രഹ്മനന്ദനൻ കുശൻ തൽസുതൻ കുശനാഭൻ

തൽസുതനല്ലോ ഗാഥിതൻസുതൻ വിശ്വാമിത്രൻ
തൽസുതയല്ലോ ഞാനും പൃഥ്വീശ തിലകമേ!

ഇങ്ങനെ ശകുന്തള ചൊന്നവാക്കുകളെല്ലാ-
മെങ്ങനെ പറയുന്നു കാലമോ പോരായല്ലോ

അങ്ങനെ പോകതെല്ലാം ദുഷ്ഷന്തൻതാനും പിന്നെ
മംഗലഗാത്രിതന്നോടീവണ്ണമുരചെയ്തു:

ധാർഷ്ട്യമെത്രയും പാരമുണ്ടു നാരികൾക്കെന്നു
കേട്ടുകേളിയേയുള്ളൂ കണ്ടിട്ടില്ലേവം മുന്നം

കുലടയായ നീ വന്നെന്നോടു കുലീനയെ-
ന്നലസാലാപം ചെയ്തതഖിലമലമലം

സുവർണമണിമുക്താഭരണ വസ്ത്രാദിക-
ളവന്നുതരുവൻ ഞാൻ നിനക്കു വേണ്ടുവോളം

പിന്നെനീനിനക്കൊത്തദിക്കിനു പൊയ്ക്കൊള്ളണം
നിഷ്ഫലിക്കാലം കളഞ്ഞീടായ്കവെറുതേ നീ

പാർത്ഥിവ സഭയിങ്കൽ നാണം കൂടാതെ നിന്നീ
വാർത്തകളിവചൊന്നതോർത്തു ഞാൻ പൊറുത്തീടാം.

വാമമാരെന്നല്ലയോ മാനിനിമാരെച്ചൊൽവൂ
കാമതല്പരമാരായുണ്ടായീ നാരീജനം

മിക്കതും പരവശമാരെന്നുമറിയണ-
മുൾക്കാമ്പും ക്രോധം കൊണ്ടു ചഞ്ചലമായിട്ടുള്ളൂ.

സത്യവും പറയുമാറില്ലവരൊരുനാളും
മിഥ്യാപവാദം കണ്വനുണ്ടാക്കിച്ചമയ്ക്കേണ്ട

വഞ്ചകിയല്ലോ തവ ജനനി മേനകയും
സന്തതിനിർമ്മാല്യത്തെകണക്കേയുപേക്ഷിച്ചാൾ

കോകില നാരിപോലെ നീ പരഭൃതയല്ലോ
പോകവൈകാതെ നിന്നെക്കാൺകയിലിച്ഛയില്ല.

ഭോഗലോലുപയായ പുംശ്ചലിനീയെന്നെല്ലാം
രാഗഹീനതയോടെ രാജാവു പറഞ്ഞപ്പോൾ

സുന്ദരിശകുന്തള പിന്നെയുമുരചെയ്താൾ
നിന്ദാവാണികൾ കേട്ടു മന്ദാക്ഷഭാവത്തോടും:

കടുകിൻമണിമാത്രമുള്ളൊരു പരദോഷ-
മുടനേ കാണുന്നു നീ നിന്നുടെ ദോഷം പിന്നെ

കണ്ടാലും ഗജമാത്രം കാണുന്നീലേതുമതു
പണ്ഡിതന്മാർക്കുപോലുള്ളൊരു ശീലമത്രേ.

നിന്നുടെ ജന്മത്തേക്കാൾ ശ്രേഷ്ഠമെന്നുടെ ജന്മം
മന്നിടത്തിങ്കലെന്നി നിനക്കു ചരിക്കാമോ?

മന്നവ! ഭൂവിങ്കലു മന്തരീക്ഷത്തിങ്കലും
ദണ്ഡമെന്നിയേ ചരിച്ചീടാമിന്നെനിക്കെടോ!

ഭേദവും നമ്മിലെത്ര പാരമുണ്ടോർക്കും തോറും
ചേതസിവിചാരിക്ക ഭൂപതിതിലകമേ!

മേരുവും കടുകുമുള്ളന്തരമുണ്ടുനമ്മിൽ
സാരജ്ഞനല്ലൊട്ടു മോർത്തോളം ധാത്രീശ! ഭവാൻ

ഏതാനും വിചാരമുണ്ടെന്നാകിലെന്നോടിതു
ഭൂദേവന്മാർ കേൾക്കെച്ചൊൽവാനില്ലവകാശം

നിന്നുടെ പൂർവപിതാമഹനാമായുർന്നാമാ
തന്നോളം മഹത്വമുണ്ടായിട്ടില്ലാരുമവൻ

തന്നുടെ ജന്മം കേട്ടിട്ടില്ലേ നീ നൃപോത്തമ!
മുന്നമാദിയേശശാങ്കാന്വയജാതനായാൻ.

ഉർവീശൻ പൂരൂരവാതൽസുതനായിട്ടവ-
നുർവശീപെറ്റുണ്ടായിട്ടെന്നതോർത്തുരചെയ്ക

അത്ഭുതപരാക്രമമുള്ളരാജാക്കൻമാരു-
ണ്ടപ്സരസ്ത്രീകൾ പെറ്റിട്ടുത്തമ മുനിമാരും

മാതൃദോഷം കൊണ്ടില്ല ദിവ്യന്മാർക്കൊരുദോഷം
മേദിനീപതേ! തവചേതസിനിരൂപിക്ക.

കണ്ണാടികാണ്മോളവും തന്നുടെ മുഖമേറ്റം
നന്നെന്നു നിരൂപിക്കുമെത്രയും വിരൂപന്മാർ

മറ്റുള്ള ജനങ്ങൾക്കു കുറ്റങ്ങൾ പറഞ്ഞീടും
മുറ്റും തന്നുടെ കുറ്റമൊന്നറികയുമില്ല

കുറ്റമില്ലാതജനം കുറ്റമുള്ളവരെയും
ചെറ്റുനിന്ദിക്കയില്ല നമ്മുടെ ഗുണങ്ങളാൽ

മത്തേഭൻ പാംസുസ്നാനം കൊണ്ടല്ലോ സന്തോഷിപ്പൂ
നിത്യവും സ്വച്ഛജലം തന്നിലേ കുളിച്ചാലും

സജ്ജനനിന്ദകൊണ്ടേദുർജ്ജനം സന്തോഷിപ്പൂ
സജ്ജനത്തിനു നിന്ദയില്ല ദുർജ്ജനത്തേയും

ക്ഷീരമാംസാദിഭുജിച്ചീടിലുമമേധ്യത്തെ-
പ്പാരാതെഭുജിക്കേണം സാരമേയങ്ങൾക്കെല്ലാം

സത്യധർമ്മാദിവെടിഞ്ഞീടിന പുരുഷനെ
ക്രുദ്ധനാം സർപ്പത്തെക്കാളേറ്റവും പേടിക്കേണം.

നാസ്തികന്മാരായുള്ളോർതങ്ങളുമെല്ലാം പുന-
രാസ്തികന്മാരോ പറയേണമെന്നില്ലയല്ലോ

നാസ്തികന്മാരായുള്ളോരസത്യവാദികളിൽ
ആസ്ഥയാവസിക്കുന്നു കലിയെന്നറിഞ്ഞാലും.

നിർമ്മലമനസ്സോടു ധർമ്മചാരികളായോർ
തമ്മോടങ്ങെങ്ങുമടുത്തീടുകയില്ല കലി

മൂർഖനാമവനോടു പണ്ഡിതൻ ശുഭാശുഭ-
മാഖ്യാനം ചെയ്താൽ മൂർഖനശുഭംഗ്രഹിച്ചീടും

അന്നവും പുരീഷവും കൂടെ നൽകീടുന്നാകിൽ
തിന്നീടും പുരീഷത്തെപ്പന്നിയെന്നറിഞ്ഞാലും

നല്ലനായിരിപ്പവൻ നല്ലതുഗ്രഹിച്ചീടും
വെള്ളത്തെവെടിഞ്ഞു പാലന്നമെന്നതുപോലെ

ദുർജ്ജനം ചൊല്ലീടുന്നു സജ്ജനത്തെയുമെല്ലാം
ദുർജ്ജനമെന്നതെനിക്കെത്രയും ചിത്രമോർത്താൽ

സജ്ജനമാകുന്നിതുതങ്ങളെന്നാക്കീടുന്നു
ദുർജ്ജനമാകാത്തവരെന്നറിഞ്ഞതുമൂലം

ഇത്തരമെന്തിന്നു ഞാൻ വളരെപ്പറയുന്നു.
തത്ത്വമായതു പറഞ്ഞീടുവൻ കേൾക്കുന്നാകിൽ

ശതകൂപത്തിൽപ്പരം വാപിയൊന്നറിഞ്ഞാലും
ശതവാപിയിൽപ്പരം യാഗമൊന്നെന്നു കേൾപ്പൂ

ശതയാഗത്തിൽപ്പരം പുത്രനൊന്നല്ലോ നൂനം
ശതപുത്രരിൽപ്പരം സത്യമൊന്നെന്നു കേൾപ്പൂ

സഹസ്രമശ്വമേധത്തോടൊരു സത്യം തന്നെ
സഹസ്രപത്രോത്ഭവൻതൂക്കി പണ്ടെന്നു കേൾപ്പൂ

അന്നേറെത്തൂങ്ങിയതു സത്യമെന്നറിഞ്ഞാലും
മന്നവ! സത്യത്തെക്കാൾ വലുതല്ലൊന്നുമോർത്താൽ

സർവ്വവേദവുമൊക്കെ നിത്യവും ജപിക്കിലും
സർവ്വതീർത്ഥങ്ങളിലും നിത്യവും കുളിക്കിലും

സത്യത്തിൻ ഫലം സഹസ്രാംശമില്ലറിഞ്ഞാലും
സത്യത്തിൽപ്പരമൊരു ധർമ്മമില്ലോർക്കണം നീ

എന്നതുപോലെതന്നെ കണ്ടുകൊൾക സത്യവും
മന്നവ! നിന്നോടേറെ ഞാൻ പറഞ്ഞീടേണമോ?

എന്നെല്ലാം ശകുന്തള പറഞ്ഞോരനന്തരം
വിണ്ണിൽ നിന്നശരീരി തന്നുടെ വാക്യം കേട്ടു

ഭരിച്ചു കൊൾക തവ പുത്രനെ വൈകാതെ നീ.
സുരസ്ത്രീസമയായ കൗശികപുത്രിയോടും

ഭരതനെന്നുനാമമതിനാലന്നു വാനോർ
ധരണീപതിയോടു ചൊന്നതു കേട്ടമൂലം

കല്യാണഘോഷത്തോടും കൈക്കൊണ്ടു ശകുന്തള
വല്ലഭനോടും കൂടി സന്തോഷം പ്രാപിച്ചപ്പോൾ

ഭരതൻ തന്നെ നാട്ടിന്നഭിഷേകവും ചെയ്തു
പരിപാലിച്ചുരാജ്യം പലനാൾ ദുഷ്ഷന്തനും

പിന്നെപ്പോയ് വിണ്ണിൽപുക്കു മേനകയൊഴിച്ചുള്ള
വിണ്ണവർനാരിമാരോടൊന്നിച്ചുമരുവിനാൻ.

## (3) പാർത്ഥസാരഥിസ്തവം

നിറന്ന പീലികൾ നിരക്കവേ കുത്തി

നെറുകയിൽക്കൂട്ടിത്തിറമൊടു കെട്ടി
കരിമുകിലൊത്തചികുരഭാരവും

മണികൾമിന്നിടും മണിക്കിരീടവും
കുനുകുനെച്ചിന്നും കുറുനിരതന്മേൽ

നനുനനെപ്പൊടിഞ്ഞൊരുപൊടി പറ്റി
തിലകവുമൊട്ടു വിയർപ്പിനാൽ നന-

ഞ്ഞുലകുസൃഷ്ടിച്ചു ഭരിച്ചു സംഹരിച്ചി-
ളകുന്ന ചില്ലീയുഗളഭംഗിയും

അടിയാരെക്കുറിച്ചൊരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും

മടുമൊഴിമാരിൽ വളർന്നരാഗവും
കലഹം കണ്ടൊരത്ഭുത രസങ്ങളും

ചപലന്മാരൊടു കലർന്ന ഹാസവും
എതിരിടുന്നോർക്കു ഭയങ്കരത്വവും

പലവുമിങ്ങനെ നവനവ രസ
മിടയിടെക്കൂടിക്കലർന്ന നേത്രവും

മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും

വിയർപ്പുതുള്ളികൾ പൊടിഞ്ഞ നാസിക
സുമന്ദഹാസവുമധരശോഭയും

തുളസിയും നല്ല സരസിജങ്ങളു-
മിളതായീടിനതളിരുകളുമാ-

യിടകലർന്നുടനിളകും മാലകൾ
തടയും മുത്തുമാലകളും കൗസ്തുഭ-

മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കുമം

മുഴുക്കെപ്പൂശിനതിരുമറുമാറും
നിറന്ന മഞ്ഞപ്പൂന്തുകിലും കാഞ്ചികൾ

പദസരോരുഹ യുഗവുമെന്നുടെ
ഹൃദയം തന്നിലങ്ങിരിക്കും പോലെയ-

മ്മണിരഥം തന്നിലകം കുളിർക്കവേ
മണിവർണ്ണൻ തന്നെത്തെളിഞ്ഞു കണ്ടുഞാൻ.

(4) ധൃതരാഷ്ട്രാലിംഗനം

മായാമയനായ നാരായണനുടെ
മായാവിലാസങ്ങളാർക്കറിഞ്ഞീടാവൂ!

ഭീതിയും പ്രീതിയും ഭക്തിയും ദുഃഖവും
നീതിയും നാണവും കൈക്കൊണ്ടു ധർമ്മജൻ

പാദസരോജത്തിൽ വീണുനമസ്കരി-
ച്ചാതുരനായെഴുന്നേറ്റു നില്ക്കുംവിധൗ

മന്ദമന്ദംകരം കൊണ്ടു തപ്പിപ്പിടി-
ച്ചുണ്ണി! വരികവരികെന്നുരചെയ്തു

ഗാഢഗാഢം പുണർന്നൂഢമോദം നൃപൻ
കൂടെത്തലയിൽ മുകർന്നു മുകർന്നുടൻ

ആയുഷ്മാനാകെന്നു പിന്നെയും പിന്നെയു-
മാശിസ്സുകളുരചെയ്തു നിർത്തീടിനാൻ.

പിന്നെ വൃകോദരൻ വന്ദിപ്പതിന്നായി
നിന്നതുകണ്ടിട്ടു ദേവകീ നന്ദനൻ

മെല്ലെച്ചെറുകിനീ നില്ലുനില്ലിങ്ങെന്നു
ചൊല്ലാതെ ചൊല്ലിനാൻ വല്ലവീവല്ലഭൻ

നല്ലോരിരുമ്പു കൊണ്ടുള്ളോരു ഭീമനെ
മെല്ലവേ മുമ്പിലാമ്മാറു നിർത്തീടിനാൻ.

ഭീമനിതല്ലോ തിരുമുമ്പിലെന്നവ-
രാമോദമോടടുപ്പിച്ചാരതുനേരം

ഉണ്ണീ! മകനേ! വരിക വൃകോദര!
കണ്ണുകാണാത്തതു നീയറിഞ്ഞീലയോ?

എന്നു പറഞ്ഞൊരു മന്നവൻ തന്നുടെ
മുന്നിലെടുത്തു നിർത്തീടിനോരായസം

ചിക്കനെപ്പുല്കിനാൻ ഗാഢം നരപതി-
യൊക്കെപ്പൊടിഞ്ഞിതു ഭീമപ്രതിമയും

നിന്നിൽ വളർന്നൊരു സന്തോഷമോടുഞാൻ
നന്നായ്മുറുകെപ്പുണർന്നേനതുമൂലം

എല്ലുനുറുങ്ങി മരിച്ചിതോ പൈതലേ!
മെല്ലവേയൊന്നു ഞരങ്ങീതുമില്ല നീ.

ദുഃഖങ്ങളുണ്ടായതൊക്കെക്കളഞ്ഞു ഞാ-
നിക്കാലമിങ്ങനെ സൗഖ്യം കലർന്നിനി

മക്കളുമായിരിപ്പാൻ നിനച്ചേനതു-
മൊക്കെയരുതെന്നോ തോന്നീതു ദൈവമേ!

ആപത്തു വന്നാലതില്പരമീശ്വര-
നാപത്തുതന്നേ വരുത്തുമേ മേല്ക്കുമേൽ

ആലിംഗനത്തിങ്കലാശുമരിക്കുമെ-
ന്നാരാനുമുണ്ടോ നിരൂപിച്ചതീശ്വരാ!

കീചകനാലിംഗനേന മരിച്ചുപോൽ
നാശം നിനക്കുമതുമൂലമാകയോ?

ചിത്തമഴിഞ്ഞ ധൃതരാഷ്ട്രരാകുലാൽ
മിഥ്യാവിലാപങ്ങൾ ചെയ്താൻ ബഹുവിധം.

(5) ഗാന്ധാരീവിലാപം

കണ്ടീലയോ നീ മുകുന്ദാ! ധരണിയി-
ലുണ്ടായ മന്നരിൽ മുമ്പൻ ഭഗദത്തൻ

തൻകരിവീരന്നരികെ്ദധനുസ്സുമായ്
സംക്രന്ദനാത്മജനെയ്ത ശരത്തിനാൽ

വീണിതല്ലോ കിടക്കുന്നു ധരണിയിൽ
ശോണിതവുമണിഞ്ഞയ്യോ ശിവ! ശിവ!

നല്ലമരതകക്കല്ലിനോടൊത്തൊരു
കല്യാണരൂപൻ കുമാരൻ മനോഹരൻ

ചൊല്ലെഴുമർജ്ജുനൻ തന്റെ തിരുമകൻ
വല്ലവീ വല്ലഭ! നിന്റെ മരുമകൻ

കൊല്ലാതെ കൊള്ളാഞ്ഞതെന്തവൻ തന്നെ നീ?
കൊല്ലിക്കയത്രേ നിനക്കുരസമെടോ!

അല്ലലാകുന്നിതേ കണ്ടതോറുമിനി-
ക്കൊല്ലായ്കിലും പൊളിയല്ലിതു ദൈവമേ!

മന്ദസ്മിതം പൂണ്ട സുന്ദരമാം മുഖ-
മിന്ദീവരേക്ഷണ! കണ്ടാൽപ്പൊറുക്കുമോ.

എത്രയും ബാലയായ് മേവിനോരുത്തര
ചിത്തമുഴന്നലറുന്നതു കാൺക നീ.

സുന്ദരിയായ സുഭദ്രയും ഭൂമിയിൽ
ക്രന്ദനം ചെയ്തുരുളുന്നതും പാർക്ക നീ

അല്ലൽ പൂണ്ടിങ്ങനെ ഞങ്ങൾ കേഴുന്നതി-
ലില്ലയോ ഖേദം ചെറുതു നിന്മാനസേ?

കല്ലുകൊണ്ടോ മനം താവകമെങ്കില-
ക്കല്ലിനുമാർദ്രതയുണ്ടിതു കാണുമ്പോൾ.

അല്ലേ! ഘടോൽക്കചനായ ഭീമാത്മജ-
നല്ലോ കിടക്കുന്നതങ്ങതിനപ്പുറം.

നീലമലപോലെ കർണ്ണൻ പ്രയോഗിച്ച
വേലും തറച്ചവൻ കാലപുരി പുക്കാൻ.

കണ്ഠം മുറിഞ്ഞ ജയദ്രഥൻ തന്നുടൽ
കണ്ടാലുമർജ്ജുനനെയ്ത ശരത്തിനാൽ.

എന്മകൾ ദുശ്ശളകേഴുന്നതോർത്തിനി-
ക്കെന്മനം വെന്തുരുകുന്നു ശിവ! ശിവ!

ദ്രോണരെസ്സംസ്കരിപ്പിച്ച നിലമതാ
കാണുന്നിതാരണനായതതല്ലയോ

ധൃഷ്ടതയുള്ള ധൃഷ്ടദ്യുമ്നനേറ്റവും
ശിഷ്ടനായോരു ഗുരുവിനെക്കൊല്ലുവാൻ

മറ്റൊരുത്തന്നു തോന്നീടുമോ മാനസേ
മുറ്റുമിവനൊഴിഞ്ഞോർക്കിൽ മഹാമതേ!

അയ്യോ! പുനരതിനങ്ങേപ്പുറത്തതാ
മെയ്യഴകുള്ള ദുശ്ശാസനനെന്മകൻ

മാരുതി കീറിപ്പിളർന്നു കുടിച്ചോരു
മാറിടം കണ്ടാൽപ്പൊറുക്കുമോ പൈതലേ!

നീയെന്തിവണ്ണമെന്മാധവാ കാട്ടുവാൻ
തീയതു കത്തുന്നിതെന്നുള്ളിലീശ്വരാ!

മാറുമോ കണ്ണുനീരിന്നെനിക്കുണ്ടായ-
താറുമോ ശോകമെന്മാനസേ ഗോപതേ!

എന്റെ മകൻ ദുരിയോധനൻ തൻമകൻ
തന്റെ ശരീരമതല്ലോ ദയാനിധേ!

ലക്ഷണമുള്ളൊരു പൈതലാമെന്നുടെ
ലക്ഷണാ! നീയും ചതിച്ചിതോ ഞങ്ങളെ?

കണ്ണുകൊണ്ടിങ്ങനെ കാണേണമെന്നതു-
മുണ്ണികളേ! എനിക്കെന്തിതു തോന്നുവാൻ?

കർണ്ണനാമംഗനരാധിപനെന്നുടെ-
യുണ്ണികൾക്കേറ്റം പ്രധാനനായുള്ളവൻ

കുണ്ഡലമറ്റതാ വേറേ കിടക്കുന്നു
ഗണ്ഡസ്ഥലമതാ പിന്നെയും മിന്നുന്നു.

വില്ലാളികളിൽ മുൻപുള്ളവൻ തന്നുടെ
വില്ലതാ വേറെ കിടക്കുന്നിതീശ്വര!

കണ്ടാൽ മനോഹരനാമവൻ തന്നുടൽ
കണ്ടാലുമൻപോടു നായും നരികളും

ചെന്നുകടിച്ചു വലിക്കുന്നതിങ്ങനെ
വന്നതിനെന്തൊരു കാരണം ദൈവമേ!

പൂരിച്ച ഖേദാൽ കരം മടിയിൽച്ചേർത്തു
ഭൂരിശ്രവാവിൻ പ്രണയിനി കേഴുന്നോൾ

ഉന്മൂലനാശന കാരണനാകിയ
ദുർമ്മതിവീരൻ ശകുനിയുടെയുടൽ

പക്ഷികൾ തങ്ങൾക്കു ഭക്ഷണമാക്കിനാൻ
പക്ഷമായുള്ളതു കണ്ടീലയോ ഹരേ!

ഉണ്ണീ! മകനേ! ദുരിയോധനാ! തവ
പൊന്നിൻ കിരീടവും ഭൂഷണജാലവും

ഉമ്പർകോനൊത്തൊരു വൻപുംപ്രതാപവും
ഗംഭീരമായൊരു ഭാവവും ഭംഗിയും

ഇട്ടും കളഞ്ഞുടനെന്നെയുമെത്രയു-
മിഷ്ടമായീടും പിതാവിനെത്തന്നെയും

പെട്ടെന്നുപേക്ഷിച്ചു പൊയ്ക്കൊണ്ടതെന്തു നീ
പൊട്ടുന്നിതെന്മനം കണ്ടിതെല്ലാമഹോ!

പട്ടുകിടക്കമേലേ കിടക്കുന്ന നീ
പട്ടുകിടക്കുമാറായിതോ ചോരയിൽ ?

പുഷ്ടകോപത്തോടു മാരുതി തച്ചുടൽ
പൊട്ടിച്ചു കാലുമൊടിച്ചു കൊന്നിങ്ങനെ

കണ്ടുകൂടായെനിക്കെന്നു ഗാന്ധാരിയും
മണ്ടിനാൾ വീണാളുരുണ്ടാൾ തെരുതെരെ

പിന്നെ മോഹിച്ചാളുണർന്നാൾ പൊടുക്കനെ
ഖിന്നത പൂണ്ടു കരഞ്ഞവൾ ചൊല്ലിനാൾ.

ഇത്ര കുടിലത്വമുണ്ടായൊരുത്തനെ
പൃഥ്വിയിലിങ്ങനെ കണ്ടീല കേശവ!

പാങ്ങായൊരു പുറം നിന്നു നീ പോരതിൽ
നീങ്ങാതഭിമാനികളായ ഭൂപരെ

രണ്ടുപുറത്തുമുള്ളോർകളെക്കൊല്ലിച്ചു
കൊണ്ടതു മറ്റാരുമല്ല നീയെന്നിയേ

എന്തിനു മറ്റുള്ളവരെപ്പറയുന്നു ?
ചിന്തിക്കിൽ നിന്മറിമായമിതൊക്കെയും

ഗാന്ധാരി പിന്നെയും ചൊന്നാൾ മുകുന്ദനോ-
ടാന്തരമിത്രയുള്ളൊരു നീയും തവ

വംശവും കൂടെമുടിഞ്ഞു പോമില്ലൊരു
സംശയം മൂന്നു പന്തീരാണ്ടു ചെല്ലുമ്പോൾ.

## (6) സ്വർഗ്ഗാരോഹണം

ഭക്തരായുള്ളവരിലുത്തമൻ ധർമ്മപുത്രൻ
വക്ത്രപങ്കജം പാർത്തുചൊല്ലിനാൻ ദേവദൂതൻ:

ദേവരാജാജ്ഞയാലേ വന്നിതു ഞാനുമിപ്പോൾ
ദേവലോകത്തിങ്കലേക്കാശു പോരികവേണം

വന്നുടൻ വിമാനമേറിടുക വൈകാതെക-
ണ്ടെന്നു ദേവേന്ദ്രദൂതൻ ചൊന്നതുകേട്ടനേരം

എന്നോടുകൂടെപ്പോന്നസോദരന്മാരും വീണാർ
തന്വംഗിയായ മമഭാര്യയും വീണാളല്ലോ

പിന്നെയും പിരിയാതെ വന്നിതെന്നോടുകൂടി
ത്തന്നെയീശ്വാവുമിവൻ തന്നെയുമുപേക്ഷിച്ചു.

വിണ്ണവർപുരിക്കിനിയൊന്നുമേ പോന്നുകൂടാ
പിന്നെയീശ്വാവിനെന്തൊരാശ്രയമെന്നു ചൊൽനീ

സർവ്വതോരക്ഷേച്ഛുനശ്വപചാനപിമുഹു-
രുർവീ പാലകനായാലാശ്രിതനെന്നുണ്ടല്ലോ.

നിശ്ചയമരക്ഷിതാബ്രഹ്മഹാഭവേദിഹ
രക്ഷിതാ ഹയമേധകർത്താവെന്നുണ്ടല്ലോ കേൾ

ആശ്രിതപരിത്യാഗമെന്നും ഞാൻ ചെയ്കയില്ല
ശാശ്വതമായ ധർമ്മമെങ്ങനെ വെടിയുന്നു.

എന്നെയും കൊണ്ടു വിണ്ണിൽപ്പോകണമെന്നാകിലോ
മുന്നമീശ്വാവുതന്നെക്കരയേറ്റുകവേണം.

എന്നതുകേട്ടു ചെവി പൊത്തിനാൻ ദേവദൂതൻ
എന്തോ! കഷ്ടമേ! ഭവാനെന്തിതു തോന്നീടുവാൻ?

ധർമ്മാധർമ്മങ്ങളറിഞ്ഞീടുവാനാരുള്ളതു
ധർമ്മനന്ദന! നിന്നോടൊത്തിഹ വിശ്വത്തിങ്കൽ.

കുത്സിത ജന്തുക്കളിൽ വച്ചതിനികൃഷ്ടമായ്
തത്സമവായ നിന്ദ്യമായതീശ്വാവല്ലയോ

കണ്ടാൽകൺകഴുകേണം തൊട്ടതും കളയണം
ദൃഷ്ടമായതും പിന്നെശ്ശുദ്ധമല്ലെന്നു നൂനം.

ദുഷ്ടജന്തുക്കളിൽ വച്ചേത്രയും നികൃഷ്ടമായ്-
ക്കഷ്ടമായുള്ളതീശ്വാവെന്നതു മറിയണം.

സ്വർല്ലോകവാസമൊരു കാലവുമൊന്നിനാലു-
മില്ലല്ലോശ്വാവിന്നതും നീയറിഞ്ഞിരിക്കുന്നു.

പിന്നെയിസ്സഹോദരദാര സംഗാദികളും
സന്നമായ് സർവ വിഷയങ്ങളുമുപേക്ഷിച്ചു

മുക്തനായ് വിശുദ്ധാത്മാവായ നീയെന്തീവണ്ണം
യുക്തിയുക്തങ്ങളല്ലാതുള്ളവ ചൊല്ലുന്നതും"

ശ്വാവിങ്കൽ നിബദ്ധമാം മമത്വമുപേക്ഷിച്ചു
ദേവയാനത്തിന്മേലേറിടുക വൈകീടാതെ.

കുന്തീനന്ദനൻ താനും ചിന്തിച്ചു ചൊല്ലീടിനാ-
നെന്തിനെന്നോടിത്തരം വെറുതെ പറയുന്നു?

സന്ത്യജിച്ചിടുകയില്ലാശ്രിതന്മാരെയതി-
ന്നന്തരമേതുമില്ലപോയാലും ഭവാനെങ്കിൽ

ബന്ധമറ്റീലെന്നതേ കേവലമെനിക്കുള്ളൂ
സന്ധിക്കുമിനിയൊരുകാലമെന്നതേ വേണ്ടൂ.

സ്വധർമ്മമുപേക്ഷിച്ചിട്ടുള്ളൊരു ഭോഗമൊന്നും
സുധർമ്മാവാസം പോലുമെനിക്കുവേണ്ടയല്ലോ

ദേവദൂതനും ചൊന്നാനന്നേരമിനിശ്രാദ്ധ-
ദേവനന്ദന! പുനരൊന്നറിയേണം ഭവാൻ.

മമത്വം കൊണ്ടു ബന്ധം വേറിട്ടുകൂടായിന്നു
സമത്വം കൊണ്ടുതന്നെ മോക്ഷവും വന്നീടുന്നു.

ഗാംഗേയൻവേദവ്യാസൻ മാർക്കണ്ഡേയനും പിന്നെ
ശാർങ്ഗപാണിയും ബൃഹദശ്വനും മൈത്രേയനും

നാരദൻ സനൽക്കുമാരാഖ്യനും ധൗമ്യൻ താനു-
മോരോരോതരം മറ്റുമിത്യാദിദിവ്യജ്ഞനം

നിനക്കു ദിവ്യജ്ഞാനമുപദേശിച്ചാരതു
നിനച്ചാലെനിക്കേറ്റമത്ഭുതമുണ്ടാകുന്നു.

എനിക്കുമവരുപദേശിച്ചതോർത്തുതന്നെ
മനക്കാമ്പിങ്കൽച്ചേറ്റുമിളക്കമില്ലായിന്നു

പോയാലും ഞാനിശ്വാവുകൂടാതെ പോരികയി-
ല്ലായതവിലോചനനാകുമെൻ കൃഷ്ണനാണ

ധർമ്മനന്ദനനുടെ നിശ്ചലവാക്കു കേട്ടു
ധർമ്മരാജനുമപ്പോൾ പ്രത്യക്ഷനായാനല്ലോ

ധർമ്മദേവനുമനുഗ്രഹിച്ചു തനയനെ
ധർമ്മജൻ വിമാനവുമേറിപ്പോയ്സ്വർഗ്ഗം പുക്കാൻ.

പ്രീത്യാപൂർണ്ണൈശ്വര്യ ഭോഗാദികളോടും കൂടി
ധാർത്തരാഷ്ട്ര ജ്യേഷ്ഠനെക്കണ്ടിതുധർമ്മാത്മജൻ

എത്രയും ദുഷ്ടനായോരധർമ്മിഷ്ഠനു പുന-
രിത്രസൗഖ്യങ്ങളുണ്ടായ്‌വന്നതു ചിത്രമത്രേ.

മനസികുതുകമില്ലിവിടെ വാഴ്‌വാനെനി-
ക്കനുജന്മാരുള്ളേടത്തുടനേപോകവേണം.

ഇത്തരം ധർമ്മപുത്രർ ചൊന്നതുകേട്ടനേരം
വൃതാരിനിയോഗത്താൽ ദൂതനും വന്നുചൊന്നാൻ.

പോരികെങ്കിലോ തവ സോദരന്മാരുള്ളേട-
ത്താരൂഢാനന്ദമെന്നുകേട്ടവനോടുകൂടി

ഭ്രാതാക്കളുള്ളേടത്തു ചെന്നതുനേരമേറ്റം
വേദനതേടീടിനാൻ നരകം കണ്ടമൂലം

യാതനാദുഃഖം കണ്ടു ധർമ്മജനതിവേഗാൽ
യാതനായിടുവാനായാരംഭിച്ചതു നേരം

ധർമ്മജശരീരത്തെത്തടവിമന്ദം മന്ദം
കല്മഷമകന്നൊരുതെന്നൽ ചെന്നേറ്റനേരം

ആശ്വാസമുണ്ടായ്‌വന്നു സോദരന്മാർക്കുമേറ്റ-
മാശ്ചര്യം പൂണ്ടു ചൊന്നാരവരുമതുനേരം

നില്ക്കേണമിവിടെയൊട്ടാവോളം ഞങ്ങൾക്കുള്ള
ദുഃഖമൊട്ടകന്നിതു നിന്തിരുവടിയുടെ

തിരുമെയ്യൂടവിവന്നീടുന്ന കാറ്റുതട്ടി-
പ്പെരികെയുണ്ടാശ്വാസമഖിലഗുണാംബുധേ!

എന്നതുകേട്ടുതത്ര നിന്നിതുധർമ്മാത്മജൻ
ഇന്ദ്രാദിദേവഗണമന്നേരമുഴറിയ

ധർമ്മജൻ തന്നെ സ്വർഗ്ഗത്തിന്നങ്ങുകൊണ്ടുപോയാർ
ചിന്മയനായകൃഷ്ണൻ തന്നുടെ ഭക്തന്തന്നെ

ധർമ്മദേവന്റെ നിയോഗത്താലഞ്ജസാമോദാ-
ലംബരഗംഗതന്നിൽ സ്നാനവും ചെയ്തുനന്നായ്

ദിവ്യവിഗ്രഹനായി സ്വർഗ്ഗത്തെ പ്രാപിച്ചപ്പോൾ
സവ്യസാച്യാദിഭ്രാതൃജ്ജനത്തെക്കാണായ്‌വന്നു

ദ്രൗപദേയന്മാരെയും ദ്രൗപദിയേയും കണ്ടു
ഭൂപതികർണ്ണനെയും കണ്ടു സന്തോഷം പൂണ്ടാൻ

ബന്ധുക്കളായ വിരാടദ്രുപദാദികളും
കുന്തീനന്ദനൻതന്നെക്കണ്ടു സന്തോഷം പൂണ്ടാർ.

ധർമ്മജ്ഞാദികൾ തങ്ങൾ തങ്ങൾക്കുള്ളൊരുനാനാ
കർമ്മങ്ങളുടെ ഫലമൊടുങ്ങിക്കൂടുവോളം

സ്വർഗ്ഗഭോഗങ്ങളനുഭവിച്ചുവസിച്ചിതു
സദ്ഗുണവാന്മാരായ പാണ്ഡവാദികൾ പിന്നെ

എല്ലാരും തന്റെ തന്റെ കാരണത്തിങ്കൽത്തന്നെ
നിർല്ലീനന്മാരായ്‌വന്നിതീശ്വരനിയോഗത്താൽ.



# 4
# ഹരിനാമകീർത്തനം
## തുഞ്ചത്തെഴുത്തച്ഛൻ

ഭക്തിപ്രസ്ഥാനത്തിന്റെ ഒരുപ്രധാന ആവിഷ്ക്കാരരൂപമായിരുന്നു കീർത്തനങ്ങൾ. മലയാളത്തിലെ ഏറ്റവും ഗഹനവും ജനപ്രീതികരവുമായ കീർത്തനമാണ് തുഞ്ചത്തെഴുത്തച്ഛന്റെ ഹരിനാമകീർത്തനം. വേദാന്തതത്ത്വങ്ങളെ അതിസൂക്ഷ്മമായി മനസ്സിൽ പതിയുന്ന ഭാഷയിൽ സങ്കീർത്തനരൂപേണ അവതരിപ്പിക്കുകയാണ് ഇവിടെ ചെയ്തിട്ടുള്ളത്.

ഓങ്കാരമായ പൊരുൾ മൂന്നായ് പിരിഞ്ഞുടനെ-
യാങ്കാരമായതിനു താൻതന്നെ സാക്ഷിയതു
ബോധം വരുത്തിവതിനാളായി നിന്ന പര-
മാചാര്യരൂപ! ഹരി നാരായണായ നമഃ 1

ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ
പണ്ടേക്കണക്കെ വരുവാൻ നിൻ കൃപാവലിക-
ളുണ്ടാകയെങ്കലിഹ നാരായണായ നമഃ 2

ആനന്ദചിന്മയ! ഹരേ! ഗോപികാരമണ!
ഞാനെന്ന ഭാവമതു തോന്നായ്കവേണമിഹ;
തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി
തോന്നേണമേ വരദ! നാരായണായ നമഃ 3

അർക്കാനലാദിവെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-
വാനന്ദമെന്തു! ഹരി നാരായണായ നമഃ 4

ഹരിനാമകീർത്തനമിതുരചെയ്വതിന്നു ഗുരു-
വരുളാലെ ദേവകളുമരുൾചെയ്ക ഭൂസുരരും
നരനായ് ജനിച്ചു ഭുവി മരണം ഭവിപ്പളവു-
മുരചെയ്വതിന്നരുൾക നാരായണായ നമഃ 5

ശ്രീമൂലമായ പ്രകൃതീങ്കൽത്തുടങ്ങിജന-
നാന്ത്യത്തൊളം പരമഹാമായ തന്റെ ഗതി
ജന്മങ്ങളും പല കഴിഞ്ഞാലുമില്ലവധി
കർമ്മത്തിനും; പരമ! നാരായണായ നമഃ 6

ഗർഭസ്ഥനായ് ഭുവി ജനിച്ചും മരിച്ചു മുദ-
കപ്പോളപോലെ, ജനനാന്ത്യേന നിത്യഗതി;
ത്വദ്ഭക്തിവർദ്ധനമുദിക്കേണമെൻ മനസി
നിത്യം തൊഴായ്‌വരിക നാരായണായ നമഃ 7

ണത്താരിൽ മാനിനിമണാളൻ പുരാണപുരുഷൻ
ഭക്തവത്സലനനന്താദിഹീനനിതി
ചിത്തത്തിലച്യുത! കളിപ്പന്തലിട്ടു വിള-
യാടീടുകെന്മനസി നാരായണായ നമഃ 8

പച്ചക്കിളിപ്പവിഴപാൽവർണ്ണമൊത്ത നിറ-
മിച്ഛിപ്പവർക്കു ഷഡാധാരം കടന്നുപരി
വിശ്വസ്ഥിതിപ്രളയസൃഷ്ടിക്കു സത്ത്വരജ-
സ്തമോഭേദരൂപ! ഹരി നാരായണായ നമഃ 9

തത്ത്വത്തിനുള്ളിലുദയം ചെയ്തിരുന്ന പൊരു-
ളെത്തീടുവാൻ ഗുരുപദാന്തേ ഭജിപ്പവനും
മുക്തിക്കു തക്കൊരുപദേശം തരും, ജനന-
മറ്റീടുമന്നവനു നാരായണായ നമഃ 10

യെൻപാപമൊക്കെയറിവാൻ ചിത്രഗുപ്തനുടെ
സമ്പൂർണ്ണലിഖിതഗിരം കേട്ടു ധർമ്മപതി
എൻപക്കലുള്ള ദുരിതം പാർത്തു കാണുമള-
വംഭോരുഹാക്ഷ! ഹരി നാരായണായ നമഃ 11

നക്ഷത്ര പങ്ക്തികളുമിന്ദുപ്രകാശവു-
മൊളിക്കും ദിവാകരനുദിച്ചങ്ങുയർന്നളവിൽ;
പക്ഷിഗണം ഗരുഡനെക്കണ്ടു കൈതൊഴുതു
രക്ഷിക്കയെന്നടിമ നാരായണായ നമഃ 12

മത്പ്രാണനും പരനുമൊന്നെന്നുറപ്പവനു
തത്പ്രാണദേഹവുമനിത്യം കളത്രധനം
സ്വപ്നാദിയിൽ പലതു കണ്ടിട്ടുണർന്നവനൊ-
ടൊപ്പംഗ്രഹിക്ക ഹരി നാരായണായ നമഃ 13

അൻപേണമെൻമനസി ശ്രീനീലകണ്ഠഗുരു-
വംഭോരുഹാക്ഷമിഹ വാഴ്ത്തുന്നു ഞാനുമിഹ
അൻപൊത്തരക്ഷരവുമോരോന്നിതെൻമൊഴിയി-
ലമ്പോടു ചേർക്ക ഹരി നാരായണായ നമഃ 14

ആദ്യക്ഷരത്തിലുളവായൊന്നിതൊക്കെയു, മി-
താദ്യക്ഷരത്തിലിതടങ്ങുന്നതും കരുതി,
ആദ്യക്ഷരാലിവയിലോരോന്നെടുത്തു പരി-
കീർത്തിപ്പതിന്നരുൾക നാരായണായ നമഃ 15

ഇക്കണ്ട വിശ്വമതുമിന്ദ്രാദിദേവകളു-
മർക്കേന്ദുവഹ്നികളൊടൊപ്പം ത്രിമൂർത്തികളും
അഗ്രേവിരാട്പുരുഷ! നിൻമൂലമക്ഷരവു-
മോർക്കായ്‌വരേണമിഹ നാരായണായ നമഃ 16

ഈവന്ന മോഹമകലെപ്പോവതിന്നു പുന-
രീവണ്ണമുള്ളൊരുപദേശങ്ങളില്ലുലകിൽ
ജീവന്നു കൃഷ്ണ ഹരി ഗോവിന്ദ രാമ തിരു-
നാമങ്ങളൊന്നൊഴികെ നാരായണായ നമഃ 17

ഉള്ളിൽക്കനത്ത മദമാത്സര്യമെന്നിവക-
ളുള്ളൊരു കാലമുടനെന്നാകിലും വഴിയെ
ചൊല്ലുന്നതാരു തിരുനാമങ്ങളന്നവനു
നല്ലൂ ഗതിക്കു വഴി നാരായണായ നമഃ 18

ഊരിന്നു വേണ്ട ചില ഭാരങ്ങൾ വേണ്ടതിനു
നീരിന്നു വേണ്ട നിജദാരങ്ങൾ വേണ്ടതിനു
നാരായണാച്യുത ഹരേ എന്നതിന്നൊരുവർ-
നാവൊന്നെ വേണ്ടു ഹരി നാരായണായ നമഃ 19

ഋതുവായ പെണ്ണിനുമിരപ്പനുംദാഹകനും
പതിതന്നുമഗ്നിയജനം ചെയ്തഭൂസുരനും
ഹരിനാമകീർത്തനമിതൊരുനാളുമാർക്കുമുട-
നരുതാത്തതല്ല ഹരി നാരായണായ നമഃ 20

ൠഭോഷനെന്നു ചിലർ ഭാഷിക്കിലും ചിലർകൾ
ഈപാപിയെന്നു പറയുന്നാകിലും മനസി
ആവോ നമുക്കു തിരിയാ എന്നുറച്ചു തിരു-
നാമങ്ങൾ ചൊല്ക ഹരി നാരായണായ നമഃ 21

ഋദ്ധ്യാദി ചേർത്തൊരു പൊരുത്തം നിനയ്ക്കിലുമി
തജ്ഞിതന്റെ നാമഗുണമതിനങ്ങു വേണ്ട ദൃഢം
ഒരു കോടി കോടി തവ തിരുനാമമുള്ളവയി-
ലരുതാത്തതില്ല ഹരി നാരായണായ നമഃ 22

ഌകാരമാദിമുതലായിട്ടു ഞാനുമിഹ
കൈകൂപ്പി വീണുടനിരക്കുന്നു നാഥനൊടു
ഏകാന്തഭക്തിയകമേ വന്നുദിപ്പതിനു
വൈകുന്നതെന്തു ഹരി നാരായണായ നമഃ 23

ഏകാന്തയോഗികളിലാകാംക്ഷകൊണ്ടു പര-
മേകാന്തമെന്ന വഴി പോകുന്നിതെൻമനവും
കാകൻ പറന്നു പുനരന്നങ്ങൾ പോയവഴി
പോകുന്നപോലെ ഹരി നാരായണായ നമഃ 24

ഐയഞ്ചുമഞ്ചുമുടനയ്യാറുമെട്ടുമുട-
നവ്വണ്ണമെട്ടുമുടനെൺമൂന്നുമേഴുമഥ
ചൊവ്വോടൊരഞ്ചുമപി രണ്ടൊന്നു തത്ത്വമതിൽ
മേവുന്ന നാഥ! ഹരി നാരായണായ നമഃ 25

ഓതുന്നു ഗീതകളിതെല്ലാമിതെന്ന പൊരുൾ
ഏതെന്നു കാണ്മതിനു പോരാ മനോബലവും
ഏതെങ്കിലും കിമപി കാരുണ്യമിന്നു തവ
സാധിക്കവേണ്ടു ഹരി നാരായണായ നമഃ 26

ഔദുംബരത്തിൽ മശകത്തിന്നു തോന്നുമിതിൽ
മീതേ കദാപി സുഖമില്ലെന്നു തത്പരിചു
ചേതോവിമോഹിനി മയക്കായ്ക മായ തവ
ദേഹോഹമെന്നവഴി നാരായണായ നമഃ 27

അംഭോജസംഭവനുമമ്പോടു നീന്തി ബത
വന്മോഹവാരിധിയിലെന്നേടമോർത്തു മമ
വൻപേടി പാരമിവനമ്പോടടായ്‌വതിനു
മുമ്പേ തൊഴാമടികൾ നാരായണായ നമഃ 28

അപ്പാശവും വടിയുമായ്ക്കൊണ്ടജാമിളനെ
മുല്പാടു ചെന്നു കയറിട്ടോരു കിങ്കരനെ
മുല്പ്പുക്കു ചെന്നഥ തടുത്തോരു നാല്‌വരെയു-
മിപ്പൊഴെ നൗമി ഹരി നാരായണായ നമഃ 29

കഷ്ടം ഭവാനെയൊരു പാണ്ഡ്യൻ ഭജിച്ചളവ-
ഗസ്ത്യേന നീ ബത ശപിപ്പിച്ചതെന്തിനിഹ,
നക്രേണ കാല്ക്കഥ കടിപ്പിച്ചതെന്തിനിതു-
മോർക്കാവതല്ല ഹരി നാരായണായ നമഃ 30

ഖട്വാംഗനെന്ന ധരണീശന്നു കാൺകൊരു മു-
ഹൂർത്തേന നീ ഗതികൊടുപ്പാനുമെന്തു വിധി ?
ഒട്ടല്ല നിൻകളികളിപ്പോലെ തങ്ങളിൽ വി-
രുദ്ധങ്ങളായവകൾ നാരായണായ നമഃ 31

ഗർവ്വിച്ചുവന്നൊരു ജരാസന്ധനോടു യുധി
ചൊവ്വോടു നില്പതിനു പോരാ നിനക്കു ബലം!
അവ്വാരിധൗ ദഹനബാണം തൊടുത്തതു തി-
ളപ്പിപ്പതിന്നു മതി നാരായണായ നമഃ 32

ഘർമ്മാതപം കുളുർനിലാവെന്നു തമ്പിയൊടു
ചെമ്മേ പറഞ്ഞു നിജപത്നീം പിരിഞ്ഞളവു
തന്നെത്തിരഞ്ഞു മറുകിച്ചാ മൃഗാക്ഷികളെ
വൃന്ദാവനത്തിലഥ നാരായണായ നമഃ 33

ങാനം കണക്കെയുടനഞ്ചക്ഷരങ്ങളുടെ-
യൂനം വരുത്തിയൊരു നക്തഞ്ചരിക്കു ബത!
കൂന്നോരു ദാസിയെ മനോജ്ഞാംഗിയാക്കിയതു-
മൊന്നല്ലെയാളു ഹരി നാരായണായ നമഃ 34

ചമ്മട്ടിപൂണ്ടു കടിഞ്ഞാണും മുറുക്കിയുട-
നിന്ദ്രാത്മജന്നു യുധിതേർ പൂട്ടിനിന്നു ബത!
ചെമ്മേ മറഞ്ഞൊരു ശരംകൊണ്ടു കൊന്നതു-
മൊരിന്ദ്രാത്മജന്നെ ഹരി നാരായണായ നമഃ 35

ഛന്നത്വമാർന്ന കനൽപോലെ നിറഞ്ഞുലകിൽ
മിന്നുന്ന നിൻമഹിമയാർക്കും തിരിക്കരുതു
അന്നന്നു കണ്ടതിനെ വാഴ്ത്തുന്നു മാമുനിക-
ളെന്നത്രെ തോന്നി ഹരി നാരായണായ നമഃ 36

ജന്തുക്കളുള്ളിൽ വിലസീടുന്ന നിന്നുടയ-
ബന്ധം വിടാതെ പരിപൂർണ്ണാത്മനാ സതതം
തന്തൗ മണിപ്രകരഭേദങ്ങൾപോലെ പര-
മെന്തെന്തു ജാതമിഹ നാരായണായ നമഃ 37

ഝംകാരനാദമിവയോഗീന്ദ്രരുള്ളിലുമി-
തോതുന്ന ഗീതകളിലും പാൽപയോധിയിലും
ആകാശവീഥിയിലുമൊന്നായ് നിറഞ്ഞരുളു-
മാനന്ദരൂപ! ഹരി നാരായണായ നമഃ 38

ഞാനെന്നുമീശ്വരനിതെന്നും വളർന്നളവു
ജ്ഞാനദ്വയങ്ങൾ പലതുണ്ടായതിന്നുമഹാ-
മോഹം നിമിത്തമിതുപോകും പ്രകാരമതു
ചേതസ്സിലാക മമ നാരായണായ നമഃ 39

ടങ്കം കുരംഗവുമെടുത്തിട്ടു പാതിയുടൽ,
ശങ്ഖും രഥാംഗവുമെടുത്തിട്ടു പാതിയുടൽ
ഏകാക്ഷരം തവഹി രൂപം നിനപ്പവനു
പോകുന്നു മോഹവഴി നാരായണായ നാമഃ 40

ഠായങ്ങൾ ഗീതമിവ നാദപ്രയോഗമുട-
നേകശ്രുതീങ്കലൊരുമിക്കുന്നപോലെ പരം
ഏകാക്ഷരത്തിലിതടങ്ങുന്നു സർവ്വമി-
താകാശസൂക്ഷ്മതനു നാരായണായ നമഃ 41

ഡംഭാദിദോഷമുടനെട്ടും കളഞ്ഞു ഹൃദി
മുമ്പേ നിജാസനമുറച്ചേകനാഡിയുടെ
കമ്പം കളഞ്ഞു നിലയാറും കടപ്പതിനു
തുമ്പങ്ങൾ തീർക്ക ഹരി നാരായണായ നമഃ 42

ഢക്കാ മൃദംഗ തുടി താളങ്ങൾ കേട്ടനുഭ-
വിക്കാമിതന്നിലയിലെന്നേടമോർത്തു മമ
നില്ക്കുന്നതല്ല മനമാളാനബദ്ധകരി
തീൻകണ്ടപോലെ ഹരി നാരായണായ നമഃ 43

ണത്വാപരം പരിചു കർമ്മവ്യപായമിഹ
മദ്ധ്യേ ഭവിക്കിലുമതല്ലെങ്കിലും കിമപി
തത്ത്വാദിയിൽ പരമുദിച്ചോരു ബോധമതു
ചിത്തേ വരേണമിഹ നാരായണായ നമഃ 44

തത്ത്വാർത്ഥമിത്ഥമഖിലത്തിന്നുമൊന്നു ബത
ശബ്ദങ്ങളുള്ളിൽ വിലസീടുന്നു പാർക്കിലിഹ
മുക്തിക്കു കാരണമതേ ശബ്ദമൊന്നു തവ
വാക്യങ്ങൾതന്നെ ഹരി നാരായണായ നമഃ 45

ഥല്ലിന്നുമീതെ പരമില്ലെന്നുമോർത്തുമുട-
നെല്ലാരൊടും കുതറി വാപേശിയും സപദി
തള്ളിപ്പുറപ്പെട്ടു മഹംബുദ്ധികൊണ്ടു ബത
കൊല്ലുന്നു നീ ചിലരെ നാരായണായ നമഃ 46

ദംഭായ വൻമരമതിന്നുള്ളിൽ നിന്നു ചില
കൊമ്പും തഴച്ചവധിയില്ലാതെ കായ്കനിയും
അമ്പോടതിന്നരികിൽ വായ്ക്കുന്നതല്ല ബത
നിൻപാദഭക്തിലത നാരായണായ നമഃ 47

ധന്യോഹമെന്നുമതിമാന്യോഹമെന്നുമതി-
പുണ്യങ്ങൾ ചെയ്ത പുരുഷൻ ഞാനിതെന്നുമിതി
ഒന്നല്ല കാൺകൊരു കൊടുങ്കാടു ദന്തിമയ-
മൊന്നിച്ചുകൂടിയതു നാരായണായ നമഃ 48

നന്നായ്ഗതിക്കൊരു സഹസ്രാരധാരയില
തന്നീറ്റിൽ നിൻകരുണ വൻമാരി പെയ്തു പുനഃ
മുന്നം മുളച്ച തവ ഭക്തിക്കു ചേർക്ക വള-
മിന്നേ കൃപാനിലയ നാരായണായ നമഃ 49

പലതും പറഞ്ഞു പകൽ കളയുന്ന നാവു തവ
തിരുനാമകീർത്തനമിതതിനായ് വരേണമിഹ
കലിയായ കാലമിതിലതുകൊണ്ടു മോക്ഷഗതി
എളുതെന്നു കേൾപ്പൂ ഹരിനാരായണായ നമഃ 50

ഫലമില്ലയാതെ മമ വശമാക്കൊലാ ജഗതി
മലമൂത്രമായ തടി പലനാളിരുത്തിയുടൻ
അളവില്ലയാതെ വെളിവകമേയുദിപ്പതിന്നു
കളയാതെ കാലമിഹ നാരായണായ നമഃ 51

ബന്ധുക്കളർത്ഥ ഗൃഹപുത്രാദി ജന്മമതിൽ
ബന്ധിച്ചവന്നുലകിൽ നിൻ തത്ത്വമൊക്കെയിതു
അന്ധന്നു കാട്ടിയൊരു കണ്ണാടിപോലെ പുന-
രെന്നാക്കിടൊല്ല ഹരി നാരായണായ നമഃ 52

ഭക്ഷിപ്പതിന്നു ഗുഹപോലെ പിളർന്നുമുഖ-
മയ്യോ! കൃതാന്തനിഹ പിമ്പേ നടന്നു മമ
എത്തുന്ന ദർദ്ദുരമുരത്തോടെ പിമ്പെയൊരു
സർപ്പം കണക്കെ ഹരി നാരായണായ നമഃ 53

മന്നിങ്കൽ വന്നിഹ പിറന്നന്നുതൊട്ടു പുന-
രെന്തൊന്നു വാങ്മനസകായങ്ങൾ ചെയ്തതും
എന്തിന്നിമേലിലതുമെല്ലാം നിനക്കു ഹൃദി
സന്തോഷമായ് വരിക നാരായണായ നമഃ 54

യാതൊന്നു കാൺമതതു നാരായണപ്രതിമ
യാതൊന്നു കേൾപ്പതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്‌വതതു നാരായണാർച്ചനകൾ
യാതൊന്നതൊക്കെ ഹരി നാരായണായ നമഃ 55

രവികോടിതുല്യമൊരു ചക്രം കരത്തിലിഹ
ഫണിരാജനെപ്പോഴുമിരിപ്പാൻ കിടപ്പതിനും
അണിയുന്നതൊക്കെ വനമാലാദികൗസ്തുഭവു-
മകമേ ഭജിപ്പതിനു നാരായണായ നമഃ 56

ലക്ഷംപ്രകാരമൊടു സൃഷ്ടിപ്പതിന്നുമതു
രക്ഷിപ്പതിന്നുമതു ശിക്ഷിപ്പതിന്നുമിഹ
വിക്ഷേപമാവരണമീരണ്ടു ശക്തികള-
തിങ്കേന്നുദിച്ചു ഹരി നാരായണായ നമഃ 57

വദനം നമുക്കു ശിഖി, വസനങ്ങൾ സന്ധ്യകളു-
മുദരം നമുക്കുദധി, യുലകേഴു രണ്ടുമിഹ
ഭവനം നമുക്കു ശിവ, നേത്രങ്ങൾ രാത്രി പകൽ
അഹമേവ വിശ്വതനു നാരായണായ നമഃ 58

ശക്തിക്കുതക്ക വഴിയിത്ഥം ഭജിപ്പവനു
ഭക്ത്യാ വിദേഹദൃഢവിശ്വാസമോടു മഥ,
ഭക്ത്യാ കടന്നു തവ തൃക്കാൽ പിടിപ്പതിന-
യയ്ക്കുന്നതെന്നു ഹരി നാരായണായ നമഃ 59

ഷഡ്വൈരികൾക്കു വിളയാട്ടത്തിനാക്കരുതു
ചിത്താംബുജം മമ തവാസ്ഥാനരംഗമിതു
തത്രാപി നിത്യവുമൊരിക്കാലിരുന്നരുൾക
വിശ്വൈകവന്ദ്യ ഹരി നാരായണായ നമഃ 60

സത്യം വദാമി മമ ഭൃത്യാദിവർഗ്ഗമതു-
മർത്ഥം കളത്രസുതമിത്രങ്ങളെന്നിവയും
ഒക്കെ ത്വദർപ്പണമതാക്കീട്ടു ഞാനുമിഹ
തൃക്കാൽക്കൽ വീണു ഹരി നാരായണായ നമഃ 61

ഹരനും വിരിഞ്ചനുമിതമരാധിനായകനു-
മറിയുന്നതില്ല തവ മറിമായതൻ മഹിമ
അറിവായ്മുതൽ കരളിലൊരുപോലെ നിന്നരുളും
പരജീവനിൽ തെളിക നാരായണായ നമഃ 62

ളത്വം കലർന്നിതു ലകാരത്തിനപ്പരിചു
തത്ത്വം നിനയ്ക്കിലൊരു ദിവ്യത്വമുണ്ടു തവ,
കത്തുന്ന പൊന്മണിവിളക്കെന്നപോലെ ഹൃദി
നില്ക്കുന്ന നാഥ! ഹരി നാരായണായ നമഃ 63

ക്ഷരിയായൊരക്ഷരമതിങ്കേന്നുദിച്ചതിതു
ലിപിയേഴുമക്ഷരമിതെന്നങ്ങുരപ്പു ജനം,
അറിയാവതല്ല തവ പരമാക്ഷരസ്യ പൊരുൾ
അറിയായുമായ്‌വരിക നാരായണായ നമഃ 64

കരുണാപയോധി മമ ഗുരുനാഥനിസ്തുതിയെ
വിരവോടു പാർത്തു പിഴവഴിപോലെ തീർത്തരുൾക
ദുരിതാബ്ധിതൻ നടുവിൽ മറിയുന്നവർക്കു പര-
മൊരു പോതമായ്‌വരിക നാരായണായ നമഃ 65

മദമത്സരാദികൾ മനസ്സിൽ തൊടാതെ ജന-
മിതുകൊണ്ടു വാഴ്ത്തുക നമുക്കും ഗതിക്കു വഴി
ഇതു കേൾക്കതാനിതൊരു മൊഴിതാൻ പഠിപ്പവർകൾ
പതിയാ ഭവാംബുധിയിൽ നാരായണായ നമഃ 66

# 5
# ഇരുപത്തിനാലുവൃത്തം

## തുഞ്ചത്തെഴുത്തച്ഛൻ

എഴുത്തച്ഛന്റെ കൃതിയെന്ന് വിശ്വസിക്കപ്പെടുന്ന രാമായണം ഇരുപത്തി നാലുവൃത്തത്തിലെ ഇരുപത്തിരണ്ടാം ഖണ്ഡമാണ് ഇവിടെ കൊടുക്കുന്നത്. സീതാപരിത്യാഗമാണ് കഥാവസ്തു. ലളിതമായ ഭാഷയിൽ ഹൃദയത്തിൽ തറയ്ക്കുമാറ് സീതയുടെ ദുഃഖം ഇവിടെ ആവിഷ്ക്കരിച്ചിരിക്കുന്നു.

ചരണപല്ലവം കുമ്പിട്ടു ലക്ഷ്മണൻ
മരമരികെപ്പോയ് മെല്ലെ മറഞ്ഞപ്പോൾ
അരിയ സീതയ്ക്കുണ്ടായൊരു ദുഃഖത്തെ
പറയാമോ ശിവ! നാരായണ നംബോ!

പിടകലക്കൂട്ടം വേറിട്ടു ദൂരത്താം
പിടമാനെപ്പോലെ കണ്ണും മിഴിച്ചിട്ടു
അടവിയിൽനിന്നു വീണു ധരിത്രിയി-
ലുടനെ മോഹിച്ചു നാരായണ നംബോ!

ഉടനുണർന്നുമിടയിടെ മോഹിച്ചും
ചുടുചുടെ നെടുവീർപ്പിട്ടു ജാനകി
കുടിലകുന്തളം ഭൂമിയിലിട്ടവൾ
ജടിലമാക്കിയും നാരായണ നംബോ!

ഇടമിടത്തട്ടിയൊന്നുരിയാടുവാ-
നിടയിടെ വശംകെട്ടു വിഷമിച്ചും
തടമുലനടുവേ സീത കണ്ണുനീർ
കുടുകുടെ വാർത്തും നാരായണ നംബോ

ഒരു ദോഷംകൂടാതെന്നെക്കൊണ്ടന്നിട്ടി-
പ്പെരിയ വൻകാട്ടിലിട്ടേച്ചുടൻ പോവാൻ
ഒരു പുരുഷനുതോന്നുമോ ദൈവമേ
ദുരിതം നമ്മുടെ നാരായണ നംബോ!

ഉടയവർ വെടിഞ്ഞാലവരെപ്പിന്നെ
തൊടുകയില്ലൊരു നായും കിനാവിലും
അടവിയിൽ വീണു ദുഃഖിക്കുമെന്നുടൽ
കടുവായും തൊടാ നാരായണ നംബോ!

മുറയിട്ടുകിടന്നിക്കൊടും കാനനേ
വിരഹസന്താപമെത്തി വശംകെട്ടു
മറുകിത്തന്നെ കിടന്നിട്ടു നമ്മുടെ
മരണമാകുന്നു നാരായണ നംബോ

അവനിപുത്രിയോളം ഭാഗ്യമുണ്ടായി-
ട്ടവനിയിലൊരുപെണ്ണില്ലെന്നിങ്ങനെ
സകലലോകർ പുകഴ്ത്തുന്നതു മിന്നു-
വിപരീതമായി നാരായണ നംബോ.

കുരളകേട്ടുകളഞ്ഞതിനേതുമേ
പരുഷമില്ല നമുക്കു നിരൂപിച്ചാൽ
നരപതിക്കു പണ്ടാശ്രിതപാലനം
വിഹിതമായിട്ടു നാരായണ നംബോ.

തരുനികരമുതിർത്തുമലർ നിര
മുഖ തൃണങ്ങൾ വെടിഞ്ഞു ഹരിണികൾ
നടനം ചെയ്കീല കേകികൾ സീതേടെ
രുദിതം കേട്ടിട്ടു നാരായണ നംബോ.

കുരരിപോലെ കരയുന്ന സീതേടെ
രുദിതം കേട്ടിട്ടു വാല്മീകി മാമുനി
അരികിൽ വന്നവളെക്കൂട്ടിക്കൊണ്ടുപോ-
യുടജസീമനി നാരായണ നംബോ.

പരമചന്ദ്രക്കലയെക്കൊണ്ടുമെല്ലെ
ദർശദോഷാദികളിലാക്കും പോലവെ-
മുനിവരനർപ്പിച്ചു സീതാദേവിയേ
മുനിപത്നിമാരിൽ നാരായണ നംബോ.

ഉടനെപെറ്റുണ്ടായി രണ്ടുപുത്രന്മാർ
മിടുക്കന്മാരവരെത്രയും പാർക്കുമ്പോൾ
കുശലവരെന്നു പേരിട്ടുമാമുനി
കുശലം കണ്ടിട്ടു നാരായണ നംബോ.

അപവാദാഗ്നി ദഹിക്കും ചെവികളെ
രുദിതം കൊണ്ടു തണിപ്പിച്ചു ബാലന്മാർ
മുലകുടിവ്യാജം കൊണ്ടു ഹരിച്ചിതേ
ജനനീഹൃത്താപം നാരായണ നംബോ

രഘുവരാകൃതിപൂണ്ട സുതാനനം
കമലലോചനകണ്ടു സുഖിക്കയാൽ
വിരഹസന്താപം കിഞ്ചനശാന്തമാ-
യവനിപുത്രിക്കു നാരായണ നംബോ

മരണസന്താപമെത്തിവശംകെട്ടു
ശരണമില്ലാഞ്ഞു വീണുഴലുന്നേരം
കരുണാവാരിധേ! രാമചന്ദ്രാ! നിന്റെ
ചരിതം തോന്നണം നാരായണ നംബോ.



# 1
# ജ്ഞാനപ്പാന
## പൂന്താനം നമ്പൂതിരി

മലയാളത്തിലെ ഭക്തകവികളിൽ അഗ്രേസരനായ പൂന്താനം നമ്പൂതിരി രചിച്ച ജ്ഞാനപ്പാന ഗഹനങ്ങളായ തത്ത്വചിന്തകൾ ലളിതമായി പ്രതിപാദിക്കുന്നു. പ്രസ്തുതകൃതിയിൽ നിന്നൊരു ഭാഗം ഇവിടെ ചേർക്കുന്നു. കലിയുഗവർണ്ണനയാണ് മുഖ്യപ്രതിപാദ്യം.

### കലിയുഗവർണ്ണനം

കാലമിന്നു കലിയുഗമല്ലയോ?
ഭാരതമിപ്രദേശവുമല്ലയോ ?
ജന്മവും നരജന്മമിതല്ലയോ?
ചെമ്മേ നന്നായ് നിരൂപിപ്പിനെല്ലാരും.
ഹരിനാമങ്ങളില്ലാതെ പോകയോ?
നരകങ്ങളിൽ പേടി കുറകയോ ?
നാവുകൂടാതെ ജാതന്മാരാകയോ?
നമുക്കിന്നി വിനാശമില്ലായ്കയോ?
കഷ്ടം കഷ്ടം നിരൂപണം കൂടാതെ
ചുട്ടു തിന്നുന്നു ജന്മം പഴുതെ നാം!

എത്ര ജന്മം പ്രയാസപ്പെട്ടിക്കാലം
അത്രവന്നു പിറന്നു സുകൃതത്താൽ!
എത്ര ജന്മം ജലത്തിൽ കഴിഞ്ഞതും
എത്ര ജന്മം മലത്തിൽ കഴിഞ്ഞതും
എത്ര ജന്മങ്ങൾ മണ്ണിൽക്കഴിഞ്ഞതും
എത്ര ജന്മം മരങ്ങളായ് നിന്നതും
എത്ര ജന്മം മരിച്ചു നടന്നതും
എത്ര ജന്മം പറന്നുനടന്നതും
എത്ര ജന്മം മൃഗങ്ങൾ പശുക്കളായ്
മർത്ത്യജന്മത്തിൻ മുമ്പേ കഴിച്ചു നാം!

എത്രയും പണിപ്പെട്ടിങ്ങു മാതാവിൻ
ഗർഭപാത്രത്തിൽ വീണതറിഞ്ഞാലും.
പത്തുമാസം വയറ്റിൽക്കഴിഞ്ഞുപോയ്
പത്തുപന്തീരാണ്ടുണ്ണിയായിട്ടും പോയ്
തന്നെത്താനഭിമാനിച്ചു പിന്നേടം
തന്നെത്താനറിയാതെ കഴിയുന്നു.
എത്രകാലമിരിക്കുമിനിയെന്നും
സിദ്ധമേ നമുക്കേതുമൊന്നില്ലല്ലോ
നീർപ്പോളപോലെയുള്ളൊരു ദേഹത്തിൽ
വീർപ്പുമാത്രമുണ്ടിങ്ങനെ കാണുന്നു.
ഓർത്തറിയാതെ പാടുപെടുന്നേരം
നേർത്തു പോകുമതെന്നേ പറയാവൂ.
അത്രമാത്രമിരിക്കുന്ന നേരത്തു
കീർത്തിച്ചീടുന്നതില്ല തിരുനാമം.

സ്ഥാനമാനങ്ങൾ ചൊല്ലിക്കലഹിച്ചു
നാണംകെട്ടു നടക്കുന്നിതു ചിലർ;
മദമത്സരം ചിന്തിച്ചു ചിന്തിച്ചു
മതികെട്ടു നടക്കുന്നിതു ചിലർ;
ചഞ്ചലാക്ഷിമാർ വീടുകളിൽപ്പുക്കു
കുഞ്ചിരാമൻ കളിക്കുന്നിതു ചിലർ;
കോലകങ്ങളിൽ സേവകരായിട്ടു
കോലംകെട്ടി ഞെളിയുന്നിതു ചിലർ;
ശാന്തിചെയ്തു പുലർത്തുവാനായിട്ടു
സന്ധ്യയോളം വിശക്കുന്നിതു ചിലർ;
കൊഞ്ചിക്കൊണ്ടു വളർത്തൊരു പൈതലെ
കഞ്ഞിക്കില്ലാഞ്ഞു വില്ക്കുന്നിതു ചിലർ;
അമ്മയ്ക്കും പുനരച്ഛനും ഭാര്യയ്ക്കും
ഉണ്ണാൻപോലും കൊടുക്കുന്നില്ലാ ചിലർ;
അഗ്നിസാക്ഷിണിയായൊരു പത്നിയെ
സ്വപ്നത്തിൽപ്പോലും കാണുന്നില്ലാ ചിലർ;
സത്തുക്കൾകണ്ടു ശിക്ഷിച്ചു ചൊല്ലുമ്പോൾ
ശത്രുവെപ്പോലെ ക്രുദ്ധിക്കുന്നു ചിലർ;
വന്ദിതന്മാരെ കാണുന്ന നേരത്തു
നിന്ദിച്ചത്രേപറയുന്നിതു ചിലർ;
കാൺക നമ്മുടെ സംസാരം കൊണ്ടത്രേ
വിശ്വമീവണ്ണം നില്പുവെന്നും ചിലർ;

ബ്രാഹ്മണ്യം കൊണ്ടു കുന്തിച്ചു കുന്തിച്ചു
ബ്രഹ്മാവുമെനിക്കൊവ്വായെന്നും ചിലർ;
അർത്ഥാശയ്ക്കു വിരുതു വിളിപ്പിപ്പാൻ
അഗ്നിഹോത്രാദി ചെയ്യുന്നിതു ചിലർ;
സ്വർണ്ണങ്ങൾ നവരത്നങ്ങളെക്കൊണ്ടും
എണ്ണംകൂടാതെ വില്ക്കുന്നിതു ചിലർ;
മത്തേഭം കൊണ്ടു കച്ചവടം ചെയ്യും
ഉത്തമതുരഗങ്ങളതുകൊണ്ടും
അത്രയുമല്ല കപ്പൽ വെപ്പിച്ചിട്ടു-
മെത്രനേടുന്നിതർത്ഥം ശിവ! ശിവ!

വൃത്തിയും കെട്ടു ധൂർത്തരായെപ്പോഴും
അർത്ഥത്തെക്കൊതിച്ചെത്ര നശിക്കുന്നു!
അർത്ഥമെത്ര വളരെയുണ്ടായാലും
തൃപ്തിയാകാ മനസ്സിന്നൊരുകാലം.
പത്തുകിട്ടുകിൽ നൂറുമതിയെന്നും
ശതമാകിൽ സഹസ്രം മതിയെന്നും
ആയിരം പണം കൈയിലുണ്ടാകുമ്പോൾ
അയുത മാകിലാശ്ചര്യമെന്നതും
ആശയായുള്ള പാശമതിങ്കേന്നു
വേർവിടാതെ കരേറുന്നു മേല്ക്കുമേൽ
സത്തുക്കൾ ചെന്നിരന്നാലായർത്ഥത്തിൽ
സ്വല്പമാത്രം കൊടാ ചില ദുഷ്ടന്മാർ.
ചത്തുപോംനേരം വസ്ത്രമതുപോലു-
മെത്തിടാ കൊണ്ടുപോകാനൊരുത്തർക്കും.
പശ്ചാത്താപമൊരെള്ളോളമില്ലാതെ
വിശ്വാസപാതകത്തെക്കരുതുന്നു.
വിത്തത്തിലാശപറ്റുക ഹേതുവായ്
സത്യത്തെ ത്യജിക്കുന്നു ചിലരഹോ!
സത്യമെന്നതു ബ്രഹ്മമതു തന്നെ
സത്യമെന്നു കരുതുന്നു സത്തുക്കൾ
വിദ്യകൊണ്ടറിയേണ്ടതറിയാതെ
വിദ്വാന്മാരായ് നടിക്കുന്നിതു ചിലർ;
കുങ്കുമത്തിന്റെ വാസമറിയാതെ
കുങ്കുമം ചുമക്കും പോലെ ഗർദ്ദഭം.
കൃഷ്ണ കൃഷ്ണ! നിരൂപിച്ചുകാണുമ്പോൾ
തൃഷ്ണ കൊണ്ടേ ഭ്രമിക്കുന്നിതൊക്കെയും.

എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടിമണ്ടിക്കരേറുന്നു മോഹവും;
വന്നുവോണം കഴിഞ്ഞു വിഷുവെന്നും,
വന്നില്ലല്ലോ തിരുവാതിരയെന്നും,
കുംഭമാസത്തിലാകുന്നു നമ്മുടെ
ജന്മനക്ഷത്രമശ്വതി നാളെന്നും,
ശ്രാദ്ധമുണ്ടഹോ വൃശ്ചികമാസത്തിൽ
സദ്യയൊന്നുമെളുതല്ലിനിയെന്നും,
ഉണ്ണിയുണ്ടായി വേൾപ്പിച്ചതിലൊരു
ഉണ്ണിയുണ്ടായിക്കണ്ടാവൂ ഞാനെന്നും,
കോണിക്കൽത്തന്നെ വന്ന നിലമിനി
കാണമെന്നുമെടുപ്പിക്കരുതെന്നും,
ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവേ
ചത്തുപോകുന്നു പാവം ശിവശിവ!

എന്തിനിത്ര പറഞ്ഞു വിശേഷിച്ചും
ചിന്തിച്ചീടുവിനാവോളമെല്ലാരും
കർമ്മത്തിന്റെ വലിപ്പവുമോരോരോ
ജന്മങ്ങൾ പലജാതി കഴിഞ്ഞതും
കാലമിന്നു കലിയുഗമായതും
ഭാരതഖണ്ഡത്തിന്റെ വലിപ്പവും
അതിൽവന്നു പിറന്നതുമിത്രനാൾ
പഴുതേതന്നെ പോയപ്രകാരവും,
ആയുസ്സിന്റെ പ്രമാണമില്ലാത്തതും,
ആരോഗ്യത്തോടിരിക്കുന്നവസ്ഥയും,
ഇന്നു നാമസങ്കീർത്തനം കൊണ്ടുടൻ
വന്നുകൂടും പുരുഷാർത്ഥമെന്നതും
ഇന്നുതെറ്റിയാലിത്രയെളുപ്പമായ്
എന്നുമേലിലീവണ്ണം വരുമെന്നും,
ഇനിയുള്ള നരകഭയങ്ങളും
ഇന്നുവേണ്ടും നിരൂപണമൊക്കെയും
പോയ്‌വഴിപോയികാലം കളയാതെ
വൈകുണ്ഠത്തിന്നു പോയ്ക്കൊൾവിനെല്ലാരും.

കൂടിയല്ലാ പിറക്കുന്നനേരത്തും
കൂടിയല്ലാ മരിക്കുന്നനേരത്തും
മദ്ധ്യേയിങ്ങനെ കാണുന്നനേരത്തു
മത്സരിക്കുന്നതെന്തിനു നാം വൃഥാ ?

അർത്ഥമോ പുരുഷാർത്ഥമിരിക്കവേ
അർത്ഥത്തിന്നു കൊതിക്കുന്നതെന്തു നാം ?
മദ്ധ്യാഹ്നാർക്കപ്രകാശമിരിക്കവേ
ഖദ്യോതത്തെയോ മാനിച്ചുകൊള്ളേണ്ടൂ ?
ഉണ്ണിക്കൃഷ്ണൻ മനസ്സിൽക്കളിക്കുമ്പോൾ
ഉണ്ണികൾ മറ്റു വേണമോ മക്കളായ്!
മിത്രങ്ങൾ നമുക്കെത്ര ശിവശിവ!
വിഷ്ണുഭക്തൻമാരില്ലേ ഭൂവനത്തിൽ ?
മായ കാട്ടും വിലാസങ്ങൾ കാണുമ്പോൾ
ജ്ഞായകാട്ടും വിലാസങ്ങൾ ഗോഷ്ഠികൾ.
ഭുവനത്തിലെ ഭൂതികളൊക്കെയും
ഭവനം നമുക്കായതിതു തന്നെ.
വിശ്വനാഥൻ പിതാവു നമുക്കെല്ലാം
വിശ്വധാത്രിചരാചരമാതാവും
അച്ഛനും പുനരമ്മയുമുണ്ടല്ലോ
രക്ഷിച്ചീടുവാനുള്ള നാളൊക്കെയും.
ഭിക്ഷാന്നം നല്ലോരന്നവുമുണ്ടല്ലോ
ഭക്ഷിച്ചീടുകതന്നെ പണിയുള്ളു.



# 2
# സന്താനഗോപാലം

## പൂന്താനം നമ്പൂതിരി

ഹൃദയംഗമമായ ഭാഷയിൽ സന്താനഗോപാലം കഥ ആഖ്യാനം ചെയ്യുന്ന പൂന്താനം, കൃഷ്ണാർജ്ജുനന്മാർ ബ്രാഹ്മണപുത്രന്മാരെ വീണ്ടുകൊണ്ടുവരുവാൻ വേണ്ടി വൈകുണ്ഠത്തിലെത്തുമ്പോൾ കാണുന്ന ദിവ്യമായ കാഴ്ചകൾ വർണ്ണിക്കുന്നതാണ് വൈകുണ്ഠ ദർശനമെന്ന പേരിൽ ഇവിടെ ഉദ്ധരിക്കുന്നത്.

### വൈകുണ്ഠദർശനം

കണ്ടുകണ്ടങ്ങിരിക്കവെ കൃഷ്ണന്മാർ
കണ്ടു വൈകുണ്ഠലോകമതിൽതന്നെ
പത്തുനൂറു സഹസ്രകിരണന്മാർ
ബദ്ധമോദമുദിക്കും കണക്കിനേ
വിളങ്ങീടും നിരക്കവേ താഴിക-
ക്കുടങ്ങളതിദൂരത്തു കാണായി.
കനകക്കൊടി തന്റെ മുകൾപ്പാട്ടിൽ
ഖഗരാജനിരിപ്പതും കാണായി.

കൊടിക്കൂറകളൊപ്പമിയലുന്ന-
തടികൂടിപ്പലതരം കാണായി
പ്രളയാംബുധിനാദം കണക്കിനെ
വലിപ്പത്തിലൊരാഘോഷം കേൾക്കായി
ഇടകൂടി വണങ്ങിയും വന്ദിച്ചും
അടുത്തങ്ങുപോയ്ച്ചെല്ലുന്ന നേരത്തു
സ്ഫടികം കൊണ്ടും വിദ്രുമം കൊണ്ടുമ-
ങ്ങടി ചേർത്ത കിടങ്ങുകൾ കാണായി.

മതിബിംബത്തോടൊപ്പമിയലുന്ന
മതിൽക്കൂട്ടങ്ങൾ വെവ്വേറെ കാണായി.
മതിപോരാഞ്ഞു നോക്കുന്നു പിന്നെയും
മതി പോരാ നമുക്കിതു വാഴ്ത്തുവാൻ

നിരക്കെ മണിഗോപുര പംക്തികൾ
ഒരുപോലെ പ്രകാശിച്ചുകാണായി

നില വെവ്വേറെ മേൽപ്പോട്ടു നോക്കിയാൽ
നിലയില്ല മനസ്സിനും കണ്ണിനും
വിസ്മയത്തിൽ ചമഞ്ഞുകിടക്കുന്നു.
രത്നസോപാന മാർഗ്ഗങ്ങളിൽ ചില
ഭക്തന്മാരുടനങ്ങോട്ടുമിങ്ങോട്ടും
ബദ്ധാനന്ദം നടപ്പതും കാണായി
യോഗമാർഗ്ഗങ്ങൾ പോലെ ശിവ ശിവ!
രാജമാർഗ്ഗങ്ങളൊക്കെയും കാണായി
അളിവൃന്ദം മുരണ്ടു മുരണ്ടുടൻ
ഹരിഗാഥകൾ പാടിനടക്കുന്നു.
ശംഖചക്രം ധരിച്ച പുരുഷന്മാർ
സംഖ്യയില്ലാ മഹാപുരി ചൂഴവും
സംഖ്യയില്ലാതെ കാമിനിമാരുമു-
ണ്ടറ്റമില്ലാ പറഞ്ഞാലൊരോതരം
മജ്ജനസ്ഥലമുണ്ടു ബഹുവിധം
സജ്ജനഹൃദയംപോലെ വെള്ളവും
ഭക്തിപൂണ്ടുള്ള പക്ഷിമൃഗങ്ങളും
ചിത്തമോഹനമുദ്യാനഭൂമിയും
സരസീരുഹ കന്യകതന്നുടെ
ചരണങ്ങൾ പതിഞ്ഞു കിടക്കുന്നു.

വളഭീഷു നിരക്കവേയാനന്ദി-
ച്ചിളകാതെയിരിക്കുന്നു ഭക്തന്മാർ
പച്ചക്കൽകൊണ്ടു വിഷ്ണുസ്വരൂപമായ്-
കൊത്തിവെച്ചുള്ള പാവകളെപ്പോലെ
ആയിരക്കാൽ മണിമയ മണ്ഡപം
മുഴങ്ങീസ്തുതിഘോഷമൊരോടത്തു.
ശ്രീപാദത്തിങ്കൽ വീണു നമിക്കയി-
ലാവശ്യം മനതാരിൽ മുഴുക്കയാൽ
അതുതന്നെ കരുതി നടകൊണ്ടാർ
നരനാരായണന്മാരിരുവരും.

സച്ചിദാനന്ദമൂർത്തി മുകുന്ദന്റെ
നിത്യസാന്നിദ്ധ്യമുള്ള പ്രദേശത്തു
കൃഷ്ണപാർത്ഥന്മാർ ചെന്നൊരു നേരത്തെ
വിസ്മയങ്ങൾ പറവാൻ പണി പണി

രത്നകോടിപ്രഭാപടലം കൊണ്ടു
ചിത്രമായെഴുമാസ്ഥാനമണ്ഡപം
ഇത്രനീളമകലമെന്നുള്ളതും
തീർത്തുകൂടായിദ്ദിവ്യന്മാർക്കുമേ.
മുക്തിയെന്നു പറയുന്നതെല്ലാരും
ഇത്ഥമെന്നറിയാമതു പാർക്കുമ്പോൾ
അതുകണ്ടങ്ങിരിക്കവേ പിന്നെയും
അതിന്മേലൊരു വിസ്മയം കാണായി
വെള്ളിമാമല മീതെയും മീതെയും
മണ്ഡപാകൃതി പൂണ്ടു കിടക്കയോ ?
പള്ളികൊള്ളുന്ന പാൽക്കടൽ തന്നിലെ
വെള്ളം തന്നെ പരന്നുകിടക്കയോ ?
നിർണ്ണയിച്ചു പറവാനരുതെന്റെ
പന്നഗേശ്വര, നിന്നെ വണങ്ങുന്നേൻ
ഭദ്രപീഠം പരിവാരമായ് വന്ന
സർപ്പരാജനെ ഈവണ്ണം കൂപ്പുന്നേൻ.

ഇണ്ടലെന്നിയേ പിന്നെയൊരത്ഭുതം
കണ്ടവർക്കിതാ ഞാനൊന്നു കൂപ്പുന്നേൻ
ഇന്ദ്രനീലനിറത്തിലൊരായിരം
ചന്ദ്രമണ്ഡലമൊന്നിച്ചുദിക്കയോ ?
കാരുണ്യാമൃതവന്മഴ പെയ്യുന്ന
കാളമേഘം നിറഞ്ഞങ്ങിരിക്കയോ ?
ബ്രഹ്മാനന്ദമെന്നുള്ള പരമാർത്ഥം
ശ്യാമവർണ്ണത്തിൽ പ്രത്യക്ഷമാകയോ ?
നാലുഭാഗത്തും നോക്കുന്ന നേരത്തും
നീല വർണ്ണ പ്രപഞ്ചവുമന്നേരം
നിശ്വാസം കൂടിയല്ലാതെ കൃഷ്ണന്മാർ
വിശ്വനാഥനെക്കണ്ടു സുഖിച്ചതേ.
പങ്കജാക്ഷനുമീതെയൊരായിരം
വെൺകൊറ്റക്കുട തീർത്താനനന്തനും
മുഖ്യരത്നങ്ങളൊക്കെ നിരക്കവേ
മകുടത്തിനു ശോഭയേകീടുന്നു.
നവരത്നകിരീടം നിനയ്ക്കുമ്പോൾ
നവസൂര്യനു ലജ്ജ മുഴുക്കുന്നു
ചന്ദ്രാദിത്യന്മാർ തന്നെ തിരുമിഴി
നിർണ്ണയമതിന്നാധാരം കാണുന്നു

മുക്തിയിൽകൂടെ ശ്രദ്ധയില്ലാതൊരു
ഭക്തന്മാരിൽ കടാക്ഷം പതിക്കുമ്പോൾ
ഹസ്തപത്മങ്ങൾ കൂമ്പുന്നിതപ്പോഴേ
ചിത്തപത്മങ്ങളൊക്കെ വിടരുന്നു.
ചന്തമേറുന്ന പൂർണ്ണചന്ദ്രങ്കേന്നു
പൂനിലാവു പരക്കുന്നതുപോലെ
ദന്തപംക്തിപ്രകാശവും മോഹന-
മന്ദഹാസ വിലാസവും കാണുന്നു.
കനകാദ്രിയോടൊത്ത ശിഖരത്തിൽ
ശിഖരങ്ങളടർന്ന കണക്കിനെ
ഇരുഭാഗം ചുമലിലിഴിഞ്ഞൊരു
പൂങ്കുഴൽ കണ്ടുവീണു വണങ്ങിനാർ.
മണിത്തോളിന്നു തൃക്കൈ വിരൽ നഖം
അടിയോളം പ്രകാശിച്ചു കാണായി
നലമേറും തിരുമാറിടത്തിലെ
മാലാഗന്ധവും മേന്മേലേ കാണായി.
താരകന്തന്നെ മാലകളാകയോ
ഹാരമോ തിരുമാറിൽ കിടപ്പതു ?
വിശ്വരൂപമാം നാഭിസരോജത്തെ
നിത്യമായൊരുപോലെ വിടർത്തുവാൻ
സത്യമായൊരു ഭാസ്കര ബിംബത്തെ
കൗസ്തുഭമെന്നു പേർ പറഞ്ഞീടുന്നു.
തിരുമാറിൽ ധരിത്രിയിൽ മുമ്പുള്ള
മറുവും വലഭാഗത്തു കാണായി
എട്ടുദിക്കിലും കൈകൾ നിറഞ്ഞവ
എട്ടുകൈകളന്നേരത്തു കാണായി.
കടകാംഗുലീയങ്ങൾ നിറഞ്ഞതി-
ലിടയിൽ ശ്യാമമേറെ ജ്വലിക്കുന്നു
ചതുർവ്വേദവും ഘോഷിച്ചു നാഭിയിൽ
ചതുരാനനന്താനങ്ങിരിപ്പതും
പൊന്മയമായ കാഞ്ചികൾ ചൂഴവും
പത്മരാഗമരതകശോഭയും
മിന്നൽപോലെയാപീതാംബരങ്ങളും
പന്നഗേന്ദ്രന്റെ ധാവള്യസീമയും
ഇടകൂടിത്തിരുമേനികാന്തിയും
കൂടിയൊപ്പം പ്രകാശിച്ചു കണ്ടപ്പോൾ
പഞ്ചവർണ്ണത്തിൽ ചെന്നു ലയിച്ചൊരു
പഞ്ചഭൂതങ്ങളോടെ വണങ്ങിനാർ.

# 3
# ഘനസംഘം

## പൂന്താനം നമ്പൂതിരി

പൂന്താനത്തിന്റെ സ്തോത്രകൃതികളിൽ ഏറെ പ്രസിദ്ധമാണ് "ഘന സംഘം" എന്നാരംഭിക്കുന്ന ഈ ദേവീസ്തുതി. കേശാദിപാദവർണ്ണനയുടെ രൂപത്തിലാണ് ഈ സ്തോത്രം രചിച്ചിട്ടുള്ളത്.

ഘനസംഘമിടയുന്ന തനുകാന്തി തൊഴുന്നേൻ
അണിതിങ്കൾക്കല ചൂടും പിരിജട തൊഴുന്നേൻ

ദുഷ്ടരാമസുരരെദ്ദഹിക്കും തീ ജ്വലിക്കും
പടുകൺമിഴി മൂന്നും നിടിലവും തൊഴുന്നേൻ

വിലാസമാകുന്ന ചില്ലീയുഗളം കൈതൊഴുന്നേൻ
മുഗ്ദ്ധമായ്ക്കനിവോടെ മറഞ്ഞു വന്നനിശം

ഭക്തരിൽ പതിക്കുന്ന കടക്കണ്ണു തൊഴുന്നേൻ
തിലസുമരുചി വെന്ന തിരുനാസാ തൊഴുന്നേൻ

ചെന്തൊണ്ടിപ്പഴം വെന്നോരധരം കൈതൊഴുന്നേൻ
ചന്തമോടണിനാവുമിതാ ഞാൻ കൈതൊഴുന്നേൻ

ചന്ദ്രികാരുചിവെന്നോരു ഹസിതം കൈതൊഴുന്നേൻ
കുന്ദകുഡ്മളംവെന്ന രദങ്ങൾ കൈതൊഴുന്നേൻ

ഇടിനാദമുടൻ വന്നങ്ങടിയിണ പണിയും
കഠിനമോടെഴുന്ന ഹുംകൃതിനാദം തൊഴുന്നേൻ

മിന്നലോടിടയുന്നോ രെകിറാ കൈതൊഴുന്നേൻ
പന്നഗരചിത കുണ്ഡലം രണ്ടും തൊഴുന്നേൻ

കണ്ണാടി വടിവൊത്ത കവിളിണതൊഴുന്നേൻ
പൂർണ്ണചന്ദ്രനെ വെന്ന തിരുമുഖം തൊഴുന്നേൻ

കംബുതന്നണിഭംഗി കവർന്നു കൊണ്ടെഴുന്ന
കമ്രമാകിനകണ്ഠം കുരലാരം തൊഴുന്നേൻ

അസുരന്മാർ ശിരോമാലാരചിതമുത്തരീയം
രുധിരമോടണിഞ്ഞ നിൻ തിരുവുടൽ തൊഴുന്നേൻ

ഫണി,വാൾ,വട്ടക, ശൂലം പരിചയും, തലയും
മണി, ഖട്വാംഗവുമേന്തും കരമെട്ടും തൊഴുന്നേൻ

പാരിടമഖിലവും ജ്വലിച്ചങ്ങു ലസിക്കുന്ന
മാറിടമതിൽ രമ്യം മണിമാലതൊഴുന്നേൻ

ചന്ദനം വളർപാമ്പുമണിഞ്ഞുകൊണ്ടെഴുന്ന
ചന്ദനമലേ വെന്ന തിരുമുല തൊഴുന്നേൻ

അവധി മൂന്നുലകിന്നും വിഭജിച്ചു തിളങ്ങുന്ന
ത്രിവലി ശോഭിതമായൊരുദരം കൈതൊഴുന്നേൻ

ചുവന്ന പട്ടുടയാട നിതംബം കൈതൊഴുന്നേൻ
ശൂൽക്കാരമുയർന്ന പാമ്പുടഞ്ഞാൺ കൈതൊഴുന്നേൻ

കരഭവും മണിത്തൂണും കദളിയും തൊഴുന്നേൻ
ഉരുഭംഗി കലർന്ന നിൻ തിരുത്തുട തൊഴുന്നേൻ

സേവിപ്പോർക്കഭീഷ്ടാർത്ഥം കൊടുപ്പാനായ് നിറച്ചു
മേവുന്ന മണിച്ചെപ്പോ മുഴങ്കാൽ കൈതൊഴുന്നേൻ

അംഗജനിഷംഗം കൈതകമിവ തൊഴുന്ന
ഭംഗിയിലുരുണ്ട നിൻ കണങ്കാൽ കൈതൊഴുന്നേൻ.

സുരവൃന്ദകിരീടാളീ മണിനീരാജിതമായോ-
രരവിന്ദരുചിവെന്ന അടിയിണ തൊഴുന്നേൻ

ഉടലിലങ്ങണിഞ്ഞ ആഭരണങ്ങൾ തൊഴുന്നേൻ
ഇക്കണ്ട ഭുവനം കാത്തെഴും നാഥേ! തൊഴുന്നേൻ

ചൊൽക്കൊണ്ട തിരുമാന്ധാം കുന്നിലമ്മേ! തൊഴുന്നേൻ.



# 4
# നരകവൈരിസ്തോത്രം

പൂന്താനം നമ്പൂതിരി

പൂന്താനത്തിന്റെ സ്തോത്രകൃതികൾ നിരവധിയാണ്. കണ്ണനെ കാണാനുഴറുന്ന ഭക്തിപാരവശ്യം അവതരിപ്പിക്കുന്ന ഒന്നാണ് നരകവൈരിസ്തോത്രം.

നരകവൈരിയാമരവിന്ദാക്ഷന്റെ
ചെറിയ നാളത്തെ കളികളും

തിരുമെയ് ശോഭയും കരുതിക്കൂപ്പുന്നേൻ
അടുത്തുവാ കൃഷ്ണ! കണി കാണ്മാൻ.

കണികാണുന്നേരം കമലനേത്രന്റെ
നിറമേറും മഞ്ഞത്തുകിൽ ചാർത്തി

കനക കിങ്ങിണി വളകൾ മോതിരം
അണിഞ്ഞു കാണേണം ഭഗവാനേ !

മലർമാതിൻ കാന്തൻ വസുദേവാത്മജൻ
പുലർകാലേ പാടിക്കുഴലൂതി

ചിലുചിലെയെന്നു കിലുങ്ങും കാഞ്ചന-
ച്ചിലമ്പിട്ടോടി വാ കണികാൺമാൻ.

ശിശുക്കളായുള്ള സഖിമാരും താനും,
പശുക്കളെ മേയ്ച്ചു നടക്കുമ്പോൾ

വിശക്കുമ്പോൾ വെണ്ണ കവർന്നുണ്ണും കൃഷ്ണാ!
വശത്തു വാ ഉണ്ണി കണി കാണ്മാൻ.

ബാലസ്ത്രീകടെ തുകിലും വാരീട്ട-
ങ്ങരയാലിൻ കൊമ്പത്തിരുന്നോരോ

ശീലക്കേടുകൾ പറഞ്ഞും ഭാവിച്ചും
നീലക്കാർവർണ്ണാ കണി കാണ്മാൻ.

എതിരേ ഗോവിന്ദനരികേ വന്നോരോ
പുതുമായുയുള്ള വചനങ്ങൾ

മധുരമാം വണ്ണം പറഞ്ഞുതാൻ മന്ദ-
സ്മിതവും തൂകി വാ കണികാണ്മാൻ.

കണികാണുന്നേരം കമലനേത്രന്റെ
നിറമേറും മഞ്ഞത്തുകിൽ ചാർത്തി

കനക കിങ്ങിണി വളകൾ മോതിരം
അണിഞ്ഞു കാണേണം ഭഗവാനേ!



●

## 5

# ആനന്ദനൃത്തം;

### പൂന്താനം നമ്പൂതിരി

എത്ര പറഞ്ഞാലും പൂന്താനത്തിനു മതിവരാത്തവിഷയമാണ് കൃഷ്ണകഥ. അമ്പാടിക്കണ്ണന്റെ ബാലഭാവം വാത്സല്യഭക്തിലഹരിയിൽ അവതരിപ്പിക്കുന്നതാണ് ആനന്ദനൃത്തം.

അമ്പാടി തന്നിലൊരുണ്ണിയുണ്ടങ്ങനെ
ഉണ്ണിക്കൊരുണ്ണിക്കുഴലുമുണ്ടങ്ങനെ

ഉണ്ണിക്കു പേരുണ്ണിക്കൃഷ്ണനെന്നങ്ങനെ
ഉണ്ണിവയറ്റത്തു ചേറുമുണ്ടങ്ങനെ

ഉണ്ണിക്കൈ രണ്ടിലും വെണ്ണയുണ്ടങ്ങനെ
ഉണ്ണിക്കാൽകൊണ്ടൊരു നൃത്തമുണ്ടങ്ങനെ

ഉണ്ണിത്തളകൾ ചിലമ്പുമുണ്ടങ്ങനെ
ഉണ്ണിക്കാൽരണ്ടും തുടുതുടയങ്ങനെ

ഉണ്ണിയരയിലെ ക്കിങ്ങിണിയങ്ങനെ
ചങ്ങാതിയായിട്ടൊരേട്ടനുണ്ടങ്ങനെ

ചങ്ങാതിമാരായ പിള്ളരുണ്ടങ്ങനെ
ശങ്കരൻകൂടെപ്പുകഴ്ത്തുന്നതങ്ങനെ

വൃന്ദാവനത്തിലൊരാഘോഷമങ്ങനെ
ദുഷ്ടരെക്കൊല്ലുന്ന കൂത്തുകളങ്ങനെ

രാസക്കളിക്കുള്ള കോപ്പുകളങ്ങനെ
പീലിത്തിരുമുടി കെട്ടിക്കൊണ്ടങ്ങനെ

പിച്ചകമാലകൾ ചാർത്തിക്കൊണ്ടങ്ങനെ
പൊൽപ്പൂവോടക്കുഴൽമിന്നുമാറങ്ങനെ

ഓമനയായ തിരുനെറ്റിയങ്ങനെ
തൂമയിൽ നല്ല കുറികളുമങ്ങനെ

ചിത്തം മയക്കും പുരികങ്ങളങ്ങനെ
അഞ്ജനക്കണ്ണുമാനാസയുമങ്ങനെ

ചെന്തൊണ്ടിവായ്മലർ ദന്തങ്ങളങ്ങനെ
കൊഞ്ചൽതുളുമ്പും കവിളിണയങ്ങനെ

കുണ്ഡലം മെല്ലെയിളകുമാറങ്ങനെ
രത്നക്കുഴലും വിളിച്ചു കൊണ്ടങ്ങനെ

കണ്ഠേ വിലസുന്ന കൗസ്തുഭമങ്ങനെ
വിസ്തൃതമാം തിരുമാറിടമങ്ങനെ

ഹാരം തുളസീവനമാലയങ്ങനെ
കങ്കണംപൂണ്ട കരങ്ങളുമങ്ങനെ

തൃക്കൈവിരലുകൾ മോതിരമങ്ങനെ
ഉള്ളംതൃക്കൈകളും രേഖകളങ്ങനെ

ഓമനയായൊരുദരവുമങ്ങനെ
നാഭിച്ചുഴിയുമാരോമാളിയങ്ങനെ

മഞ്ഞത്തുകിലാട ചാർത്തിക്കൊണ്ടങ്ങനെ
പൊന്നരഞ്ഞാണുകൾ ഭംഗിയോടങ്ങനെ

ആടയിലൂടെ മുഴങ്കാലതങ്ങനെ
വ്യത്യസ്തമായ കണങ്കഴലങ്ങനെ

തൃക്കാൽച്ചിലമ്പും തളകളുമങ്ങനെ
ശില്പമേറും നെരിയാണികളങ്ങനെ

ഭംഗിതഴച്ച പുറവടിയങ്ങനെ
തൃക്കാൽവിരൽകൾ നഖങ്ങളുമങ്ങനെ

തൃക്കാൽ വിരൽകളിൽ മോതിരമങ്ങനെ
ഉള്ളംതൃക്കാലും വരകളുമങ്ങനെ

ചെഞ്ചോരിപോലെ തുടുതുടുപ്പങ്ങനെ
ഓടക്കുഴൽവിളി പൊങ്ങുമാറങ്ങനെ

പേടമാൻകണ്ണിമാരോടുമാറങ്ങനെ
കോടക്കാർവർണ്ണന്റെയീടുകളങ്ങനെ

കൂടിക്കളിച്ചപ്പോൾ മൂഢതയങ്ങനെ
പീഡിച്ചു പിന്നെത്തിരയുമാറങ്ങനെ

പേടിച്ചു പിന്നെ മയങ്ങുമാറങ്ങനെ
ഗോപികമാരുടെ ഗീതങ്ങളങ്ങനെ

ഗോപാലകൃഷ്ണന്റെ കാരുണ്യമങ്ങനെ
ആനന്ദകൃഷ്ണനെക്കാണുമാറങ്ങനെ

മോഹനമൂർത്തിയെക്കാണുമാറങ്ങനെ
കണ്ടുകണ്ടുള്ളം തെളിയുമാറങ്ങനെ

കൊണ്ടൽനേർവർണ്ണന്റെ ലീലകളങ്ങനെ
വട്ടക്കളിക്കു തുനിയുമാറങ്ങനെ

വട്ടത്തിൽനിന്നു ശ്രുതിപിടിച്ചങ്ങനെ
സുത്രവും ചോടും പിഴയാതെയങ്ങനെ

നേത്രങ്ങൾ കൊണ്ടുള്ളഭിനയമങ്ങനെ
കണ്ണിനു കൗതുകം തോന്നുമാറങ്ങനെ

കണ്ണന്റെ പൂമെയിടെയിടെയങ്ങനെ
തിത്തിത്തയെന്നുള്ള നൃത്തങ്ങളങ്ങനെ

തൃക്കാൽച്ചിലമ്പൊലിയൊച്ച പൂണ്ടങ്ങനെ
മഞ്ഞപ്പൂവാട ഞൊറി പിടിച്ചങ്ങനെ

കിൽകിലിനെന്നരഞ്ഞാണങ്ങളങ്ങനെ
മുത്തണിമാലകളാടുമാറങ്ങനെ

തൃക്കൈകൾ രണ്ടുമഭിനയിച്ചങ്ങനെ
ഓമൽത്തിരുമെയ്യുലയുമാറങ്ങനെ

കുണ്ഡലമാടും കവിൾത്തടമങ്ങനെ
തൂമധുവോലുന്ന വായ്ത്താളമങ്ങനെ

തൂവിയർപ്പേറ്റൊരു നാസികയങ്ങനെ
മാണിക്കക്കണ്ണു മഴറ്റിക്കൊണ്ടങ്ങനെ

മുത്തുക്കുലകളുതിരുമാറങ്ങനെ
പീലിത്തിരുമുടിക്കെട്ടഴിഞ്ഞങ്ങനെ

പിച്ചകപ്പൂമലർ തൂകുമാറങ്ങനെ
ദേവകൾതൂകുന്ന പൂമഴയങ്ങനെ

ദേവകൾതാക്കും പെരുമ്പറയങ്ങനെ
കിങ്ങിണിയൊച്ചയും താളത്തിലങ്ങനെ

ചങ്ങാതിമാരുടെ പാട്ടുകളങ്ങനെ
ആശകളൊക്കെ വിളങ്ങുമാറങ്ങനെ

ആകാശമാർഗ്ഗേ വിമാനങ്ങളങ്ങനെ
ചന്ദ്രനുമുച്ചയായ് നിൽക്കുമാറങ്ങനെ

ഇന്ദ്രനും തന്നെ മറക്കുമാറങ്ങനെ
ലോകങ്ങളൊക്കെ മയങ്ങുമാറങ്ങനെ

ലോകൈകനാഥന്റെ ഗീതങ്ങളങ്ങനെ
അത്ഭുതമായ പരിമളമങ്ങനെ

ചിൽപുരുഷന്റെ വിലാസങ്ങളങ്ങനെ
പൊന്മേനിയേറ്റം തെളിയുമാറങ്ങനെ

ആനന്ദനൃത്തം ജയിക്കുമാറങ്ങനെ
വാമപുരേശ്വരൻ വാഴ്കയെന്നങ്ങനെ.'

•

# 1
# വിച്ഛിന്നാഭിഷേകം

## കൊട്ടാരക്കരതമ്പുരാൻ

രാമനാട്ടത്തിന്റെ ഉപജ്ഞാതാവായ കൊട്ടാരക്കരത്തമ്പുരാന്റെ രാമായണകഥാധിഷ്ഠിതമായ വിച്ഛിന്നാഭിഷേകം ആട്ടക്കഥയിൽ നിന്ന് രാമലക്ഷ്മണസീതമാരുടെ വനയാത്രാരംഭം താഴെക്കൊടുക്കുന്നു.

**വനയാത്രാരംഭം**

[കാനക്കുറിഞ്ഞി - പഞ്ചാരി]

രാമനും കാനനാന്തേ പോവതിന്നായശേഷം
ഭാമിനീമൗലിയാകും മാഗധീമാദരേണ
കോമളമ്മോഹമോടെ രാഘവേണാനുയാതും
സാമവാക്യത്തിനാലേ മാതരം താം ബഭാഷേ.

ലക്ഷ്മണൻ: കംബുകണ്ഠികേൾകഞ്ജലോചനേ അംബ
രാഘവൻകാനനേപോയാൽ
അംബുജാനനേ പോകുന്നൂഞാനും
സമ്മതിക്കണം വെകിയാതെനീ

സുമിത്ര: യാഹിബാലകരാഘവേണ നീ മോഹനാകൃതേ
ശോചിയായ്കെടോ
രാമനോടു നീ കാനനേപോക
കാനനം തന്നെയിപ്പുരം ദൃഢം
സീതനിന്നുടെ മാതാവെന്നറി
താതൻ നിന്നുടെ രാമചന്ദ്രനും
താത! നീകൂടെപ്പോക വൈകാതെ.

[കാമോദരി - ചമ്പ]

**കാകുൽസ്ഥൻ താതവാചാ ജനനികളെ നമിച്ചിട്ടു പോകുന്നനേരം**
**സാകംപോവാൻ നിനച്ചു ജനനിയോടു തദാ യാത്രചൊല്ലീട്ടു വേഗാൽ**
**കാർമേഘാഭോഗമാകും സുരുചിരതനുവാം രാഘവേണാനുഗത്വാ**
**സാമോദം മുന്നമേതാൻ രഘുവരനെ നമിച്ചങ്ങു സൗമിത്രിചൊന്നാൻ**

ലക്ഷ്മണൻ: ദശരഥസുതദേവ, രാമചന്ദ്ര കേൾക്ക
വിശദഗുണനിലയമമ്മവചനം
പിശിതാശപിഹിതമാം വിപിനേ നീപോകിൽ
ആശുഞാനും കൂടെ വരുമഞ്ജനാഭ!

രാമൻ: സഹജവീര ലക്ഷ്മണ കോമളാംഗബാല!
ഗഹനമാം ഗഹനത്തിൽ വന്നീടൊല്ലാ
ദാഹമൊടു ദേഹപീഡപാരമുണ്ടല്ലൊ
മിഹിരകിരണം കൊണ്ടു വാടീടും ദേഹം.

ലക്ഷ്മണൻ: ബാല്യമായ നാളുതൊട്ടിട്ടിത്രനാളും നിന്നെ-
ത്തെല്ലുമേ പിരിഞ്ഞു ഞാൻ വസിച്ചില്ലല്ലോ
വല്ലതെങ്കിലും നീയെങ്ങുപോകുന്നെന്നാലങ്ങു
വില്ലാളികൾമൗലേ ഞാനും പോരും നൂനം.

സീത: മാരന്നു തുയിരണയ്ക്കും ചാരുതരകാന്തി
പെരുകുന്ന കളേബര രാമചന്ദ്ര!
ഘോരമായ വിപിനത്തിൽ പോകുന്നു നീയെന്നാൽ
വീര! കൊണ്ടുപോകെന്നെയുമാര്യപുത്ര!

രാമൻ: മല്ലമിഴിമാരണിയും മൗലിമാലേ ബാലേ
മല്ലികാ മൃദുലദേഹേ ജാനകിസീതേ.
കല്ലുകളും മുള്ളുകളുമുണ്ടരണ്യം തന്നിൽ
അല്ലൽ പാരമുണ്ടാംദേവി പോരൊല്ലായെ.
പല്ലവംപോലുള്ള നിന്റെ പദയുഗളംപാരം
കല്ലുകളിൽ നടക്കയാൽ വാടീടുമല്ലൊ
ചന്ദ്രതുല്യമാകുംമുഖം സ്വിന്നമാകുമല്ലോ
സുന്ദരി വൈദേഹിബാലേ പോരവേണ്ടാ.
ദന്തികളും കേസരികൾ തരക്ഷുക്കളും തത്ര
സന്തതം സഞ്ചരിച്ചീടും ശാർദ്ദൂലങ്ങളും
കളകളമോടുമേവം കൗണപരും മറ്റും
വ്യാളികളും ഭല്ലൂകങ്ങളുമുണ്ടല്ലോ.

സീത: മല്ലികാവളർകാർമ്മുകതുല്യരൂപ, കാന്താ,
കല്യ നിന്നെപ്പിരിഞ്ഞു ഞാൻ വാഴുന്നെങ്ങിനെ ?
പുള്ളിമാനിനെവഹിച്ച ദേവൻതന്റെ നല്ല
പള്ളി വില്ലുമുറിച്ചന്നുതൊട്ടുനിന്നെ
എന്നുമേ പിരിഞ്ഞിരുന്നിട്ടില്ലോ ഞാൻ
കാന്താ, നിന്നെപ്പിരിഞ്ഞിരിക്കയില്ല നൂനം.

രാമൻ: മാനസതാപം ചെയ്യാതെ ജാനകി നീയിങ്ങു
ജനനികളോടുകൂടെ വസിച്ചീടുക
കാനനത്തിൽ പോയി ഞാൻ വൈകാതെവരും
മാനിനിമൗലിമാലികേ പോരൊല്ലായെ.

സീത: എന്നാണ എന്നെപ്പിരിഞ്ഞുപോകല്ലായെ കാന്താ
മന്നവർ ശിരോമണിയേ, രഘുവീര,
അംഗ! നീകാടതിൽപ്പോയി വാഴുന്നെന്നാൽ ഞാനും
അങ്ങുതന്നെപോരുന്നു നിമ്പാദത്താണെ.

[സാരംഗം – ചെമ്പട]

മാതരൗ യാത്രചൊല്ലി സീതയാ തമ്പിയോടും
താതവാക്യത്തിനാലേ പോകുമന്നേരമാരാൽ!
ഭീതികൈവിട്ടു തേഷാം കൈകയി നൽകി ചീരം
സാദരം കണ്ടുടന്താൻ മാമുനീന്ദ്രൻ ബഭാഷേ.

വസിഷ്ഠൻ: കഷ്ടമിതുകേകയതനൂജേ നിൻ ചരിതം
ഒട്ടുമേയോഗ്യമല്ലിതു നൂനം
ഇഷ്ടനിവനേവനുമയേ കേൾസകലർക്കും
തുഷ്ടികരനായ ബാലൻ രാമൻ
അത്രയുമല്ലത്രപാർത്താൽ നീയും മരവുരി
വസ്ത്രമാക്കിയവർക്കു കൊടുത്തു
അത്തലരുള്ളുന്നു നിന്റെ വാക്കു ഭൂലോകത്തിൽ
മർത്ത്യജനമാനസത്തിലെല്ലാം
പല്ലവപാദങ്ങൾ കൊണ്ടു രാമൻ അഭിരാമൻ
കല്ലിൽ നടകൊള്ളുവതു ഹന്ത
മല്ലമിഴിമാർ കുലത്തിൽ നീയുമതിതരാം
ശല്യമായിവന്നുകൂടിയല്ലോ
കല്യമതിയായ ഭൂമിപാലം നീയുമിന്നു
കൊല്ലുവതിനായ്തുനിഞ്ഞു കാമം
ചാരുതരമല്ല ശീലംപോലേ സീതയേനീ
ചീരധരണായചൊല്ലുവാനും
ഘോരതരമായ വിപിനത്തിൽ പോവതിന്നു
ധീരനിവനെന്തുമൂലം ചൊൽനീ
ജാതികൃത്യമല്ലോയിവ എല്ലാംനിന്നുടയ
മാതൃമാർഗ്ഗമനുസരിച്ചാലും

[ഇന്ദളം - ത്രിപട]

ഹാഹാകാമിനി ദുർഗ്ഗുണേ ഗുണനിധീ രാമോ ഗതോ വാ വനം
ദേഹാർത്തിം കിമു വച്മി ഭാഗ്യരഹിതഃക്രൂരോജ്ഞ ചൂഡാമണിഃ
രാമൻ ലക്ഷ്മണനോടു പോമൊരുവിധം പീഡിച്ചുകൊണ്ടെങ്കിലും
രമ്യാ സീതയിതെങ്ങനെ വനതലേപോകുന്നു ചന്ദ്രാനനാ.

ദശരഥൻ:ചൊല്ലാർന്നൊരു വില്ലാളികൾകുലമൗലേ മമതനയ നീയും
കല്യാണനിധേ ഗഹനേപോയ്‌വാഴുവതെല്ലുതോ ?
നല്ലോർ മണിയാകിയ നിന്നോടു വല്ലാതെ വിയോഗം വന്നു
ചൊല്ലാവതുമല്ലിഹഖേദം നീലഘനാഭ
കല്ലോടെതിർകൈകേയി മനമല്ലോഭുവി ചൊല്ലീടുന്നു
ഇല്ലതിനൊരു കില്ലിഹ പാർത്താൽ ചൊല്ലാമതു നൂനം
രാമനെയിനിയെന്നിഹ കാണുന്നയ്യോ ഞാൻ
കേകയതനയകോമളരാം സുതരാലൊരു സുഖമുണ്ടായിലമേ
കാമം നിന്നുടെമൂലം കേൾ അധമമൗലേ ദുശ്ശീലേ
നന്മതിമുഖിമാരൊടുനീയും ചേരുന്നതുമില്ലേ
തരികയുമരുതരുതയി ഭരതൻ മരണമ്മേൽ
വന്നാലുദകം തരുണി തമോപയമംതന്നെ താരണിമുലയാളേ
പാരംവൈകാതെ മാമുപയമമിഹനയതീതി ച മന്യേ
നീരജമുഖി കേകയതനയേ താരാർനയനേകേൾ.

ഏവം പറഞ്ഞു ധരണീപതിതാൻതദാനീം
യാവദ്രഘൂത്തമരഥം മറയുന്നനേരം!
താപത്തിലേറെ മുഴുകീട്ടു മയങ്ങിവീണ-
സ്സൗധാഗ്രമദ്ധ്യഭൂവി കാമമുയർന്നു ശോകം.

# 2
# നളചരിതം

## ഉണ്ണായിവാര്യർ

ആട്ടക്കഥകളിലേറ്റം ശ്രേഷ്ഠമാണ് നളചരിതം. ഒന്നാം ദിവസത്തെ കഥയിൽനിന്ന് ദമയന്തിയെപ്പറ്റി നാരദൻ പറഞ്ഞ വാർത്തകേൾക്കുന്ന നളന്റെ ആത്മഗതം, നള-ഹംസസമാഗമം, ഹംസ-ദമയന്തീ സംവാദം എന്നീ ഭാഗങ്ങളും രണ്ടാം ദിവസത്തെകഥയിൽ നിന്ന് നള-ദമയന്തിമാരുടെ ശൃംഗാരപദങ്ങളും മൂന്നാം ദിവസത്തെ കഥയിൽ നിന്ന് ബാഹുകന്റെ വിലാപചിന്തയും നാലാംദിവസത്തെ കഥയിൽനിന്ന് ബാഹുക-ദമയന്തീ സംവാദവും കൊടുക്കുന്നു

**ഒന്നാംദിവസം - (1) നളന്റെ ആത്മഗതം**

നളൻ - ( ആത്മഗതം)

കുണ്ഡിനനായകനന്ദിനിക്കൊത്തൊരു
പെണ്ണില്ല മന്നിലെന്നു കേട്ടുമുന്നേ.
വിണ്ണിലുമില്ല നൂനം അന്യലോകത്തിങ്കലും
എന്നു വന്നിതു നാരദേരിതം നിനയ്ക്കുമ്പോൾ.

അവരവർചൊല്ലിക്കേട്ടേനവൾതൻ ഗുണഗണങ്ങൾ
അനിതരവനിതാസാധാരണങ്ങൾ,
അനുദിനമവൾ തന്നിലനുരാഗം വളരുന്നൂ,
അനുചിതമല്ലെന്നിന്നു മുനിവചനേന മന്യേ.

എന്തൊരു കഴിവിനി ഇന്ദുമുഖിക്കുമെന്നിൽ
അന്തരംഗത്തിൽ പ്രേമം വന്നീടുവാൻ ?
പെണ്ണിനൊരാണിലൊരു പ്രേമതാമരയ്ക്കിന്നു
കന്ദർപ്പൻ വേണമല്ലോ കന്ദം സമർപ്പയിതും.

വിധുമുഖിയുടെ രൂപമധുരത കേട്ടു മമ
വിധുരത വന്നു, കൃത്യചതുരത പോയി.
മുദിരതതികബരീപരിചയ പദവിയോ
വിജനേ വസതിയോ മേഗതിയിനി രണ്ടിലൊന്നേ.

ഒന്നാംദിവസം – (2) നള–ഹംസസമാഗമം
[വേകട–മുറിയടന്ത: ഏകതാളം]

കഥനേന മുനേരനേന രാജ്ഞാ
കഥനേസൌ മദനേഷുജ്ഞേ നിമജ്ജൻ
സചിവേ വിനിയോജ്യ രാജ്യഭാരം
വിജനേ പുഷ്പവനേ തതാന വാസം.

നളൻ: നിർജ്ജനമെന്നതേയുള്ളൂ ഗുണമോ നിശ്ചയമുദ്യാനത്തിൽ
ഇജ്ജനത്തോടു പെരികെ വൈരമായ്‌വന്നി-
തീശ്വരനുമിന്നിജ്ഝഷകേതനനും

ഈക്ഷണയുഗത്തിനു രൂക്ഷവേദനകളു-
ണ്ടാക്കുവാനതിതരാം ദാക്ഷ്യമുള്ളവകളേ
സാക്ഷാദധുനാ ഇന്നു വീക്ഷേ വിധിനാ ഹരി-
ണാക്ഷീം തുവിനാ വിരഹേണാക്ഷീണരുജ്ഞാ വിവശോ.

പടുതമൻ മദനന്റെ പടവീടിതേ; വാപീ-
തടവിടപികളേ തൽപടകുടികൾ; കുസുമ-
ഹേതി ദ്യുതിയും, കുയിൽ നാദസ്വരവും,
മാരുതയോധഭൂമിയും വിരഹിഭീതിസ്ഥലമേയിതു.

വർണ്ണം പലതായി മിന്നീടുമന്നങ്ങൾ
ഉന്നമ്രമോദമിരുന്നു രമിപ്പതിൽ
ഒന്നുണ്ടിവിടെ സ്വർണ്ണവർണ്ണം തടവുമിവ-
നെന്നേ സരസാ! കണ്ടാൽ നന്നേ നിതരാമിവൻ.

കൈക്കൽ വരുന്നതാകിൽ നന്നെത്രയും
ചിത്രതരാംഗനിവൻ.

അന്യേഷു വൃക്ഷലതികാദിഷു വീക്ഷിതേഷു
ഖിന്നേ ദൃശൌ നിഷധഭൂമിപതേസ്തദാനീം
ഹംസേ സുവർണ്ണസുഷമേ ദധതുഃ പ്രമോദം
യാവൽ സതാവദശയിഷ്ട രതിശ്രമേണ.

[കണ്ഠാരം – മുറിയടന്ത ഏകതാളം]

അനക്കംകൂടാതെ നരവരനണഞ്ഞാശു കൂതുകാ-
ദനർഘ്ഘ സ്വർണ്ണാഭം ശയിതമരയന്നപ്പരിവൃഢം

ഇണക്കാമെന്നോർത്തങ്ങിതമൊടു പിടിച്ചോരളവിലേ
കനക്കും ശോകം പൂണ്ടവനഥ രുരോദാതികരുണം.

**ഒന്നാംദിവസം - (3) ഹംസദമയന്തീസംവാദം**

ദമയന്തി:സഖിമാരേ! നമുക്കു ജനകപാർശ്വേചെന്നാലല്ലീ
കൌതുകം?
സകലഭൂതലഗതകഥകൾ ചിലർ പറയും,
സമയം കഴിപ്പതിനു സദുപായമിതു നല്ലൂ.

സഖി: പോക പൂങ്കാവിലെന്നു പുതുമധുവചനേ!
വലിയനിർബന്ധം തവ വാഴുന്നേരം ഭവനേ,
പോവാൻതന്നെയോ വന്നു പൂർണ്ണേന്ദുവദനേ!
കമനിമാർമണേ! ചൊല്ക കാതരനയനേ!

സുഖമായ് നമുക്കിന്നിവിടെ നൂനം;
തോഴി! ഭൈമി! കാൺക നീ

[ദ്വിജാവന്തി - ചെമ്പട]

ദമയന്തി:ചലദളിഝംകാരം ചെവികളിലങ്ഗാരം
കോകിലകൂജിതങ്ങൾ കൊടിയ കർണ്ണശൂലങ്ങൾ,
കുസുമസൌരഭം നാസാകുഹരസരസ്സൈരിഭം,
അതിദുഃഖകാരണമിന്നാരാമ സഞ്ചരണം.

സഖി: മിന്നൽക്കൊടിയിറങ്ങി മന്നിലേ വരികയോ? വിധു-
മണ്ഡലമിറങ്ങി ക്ഷിതിയിലേ പോരികയോ?
സ്വർണ്ണമയമാമന്നം പറന്നിങ്ങു വരികയോ?
കണ്ണുകൾക്കിതു നല്ല പീയൂഷത്ധരികയോ?

[ആഹരി - അടന്ത ; ചെമ്പട]

ദമയന്തി:കണ്ടാലെത്രയും കൗതുകമുണ്ടിതിനെ, പണ്ടു
കണ്ടീല ഞാനേവം വിധം കേട്ടുമില്ല.

സ്വർണ്ണവർണ്ണമരയന്നം മഞ്ജുനാദമിതു
നിർണ്ണയമെനിക്കിണങ്ങുമെന്നു തോന്നും.

തൊട്ടേനേ ഞാൻ കൈകൾകൊണ്ടു തോഴിമാരേ കൈക്കൽ
കിട്ടുകിൽ നന്നായിരുന്നു കേളിചെയ്‌വാൻ.

ക്രൂരനല്ല സാധുവത്രേ ചാരുരൂപൻ; നിങ്ങൾ
ദൂരെ നില്പിൻ, എന്നരികിലാരും വേണ്ടാ.

[കല്യാണി - അടന്ത, ചെമ്പട]

ഇനിയൊരടി നടന്നാൽ കിട്ടുമേ കൈയ്ക്കലെന്നും
പ്രതിപദമപി തോന്നും മാറുമന്ദം നടന്നാൻ;
അഥബത! ദയമന്തീമാളിമാരോടു വേറാ-
മതുപൊഴുതരയന്ന പ്രൌഢനൂചേ സഹാസം.

ഹംസം:അംഗനമാർമൌലേ! ബാലേ! ആശയെന്തയി! തേ?
എങ്ങനെ പിടിക്കുന്നു നീ ഗഗനചാരിയാമെന്നെ?

യൌവനം വന്നുദിച്ചിട്ടും ചെറുതായില്ല ചെറുപ്പം
അവിവേകമിതു കണ്ടാലറിവുള്ളവർ
പരിഹസിക്കും, ചിലർ പഴിക്കും
വഴി പിഴക്കും തവ നിനയ്ക്കുമ്പോൾ.

ബന്ധനം ചെയ്യേണ്ടാനീ മാം ബന്ധുവത്രേ തവ ഞാൻ.
സഖിമാരിലധികം വിശ്വസിച്ചീടെന്നെ,
ജഗൽപതിയും, രതിപതിയും
തവ കൊതിയുള്ളൊരു പതി വരുമേ.

നളനഗരേ വാഴുന്നേൻ ഞാൻ നളിനജന്മ വചനാൽ
നളിനമിഴിമാർക്കെല്ലാം നട പഠിപ്പാൻ
മൃദുലളിതം മദലുളിതം
ഗുണമിളിതം ഇതുകളിയല്ലേ.

[കാമോദരി - ചെമ്പട]

ദമയന്തി:കണ്ടേൻ നികടേ നിന്നെ
കളിവാക്കു തവ കേട്ടേനേ.

കഞ്ജഭവനനുടെ വാഹനം
കമ്രരൂപമതിരമ്യചാടുവചനം.
പ്രേഷകനായതു കമലജനോ തവ ?
നൈഷധപുരമോ പരമപദം?
മധുരാകൃതേ! കരുണാനിധേ! ഖഗ-
സാർവ്വഭൌമ! ജയ, നൌമി തേ ചരിതം.

നളിനാസനവരവാഹന! നീ മമ
നളനൃപഗുണഗണമോതുകെടോ!
തവ വാചികം അഴൽമോചകം; മമ
കർണ്ണമാരചയ പുണ്യലേശയുതം.

സന്തതമുള്ള മനോരഥവും പുന-
രിന്നു ഭവാനൊടു ഞാൻ പറയാം,
തുണയാകിലോ ഗുരുകൃപാകുലാശയ!
ദീനയാമെനിക്കു മാനനീയ ഗുണ!

[ശങ്കരാഭരണം - ചെമ്പട]

പുത്തൻതേൻമൊഴിമാർകുലത്തിനരിയോ-
　　രുത്തംസമാം ഭൈമിതൻ
ചിത്തം താനിഹ പത്തിനഞ്ചവനറി-
　　ഞ്ഞിത്ഥം കൃശാംഗ്യാ ഗിരാ
അത്യന്തം ബത! മുഗ്ദ്ധയോടനുസരി-
　　ച്ചെല്ലാമറിഞ്ഞീടുവാ-
നുദ്യോഗിച്ചു വിദഗ്ദ്ധനാം ഖഗവരൻ
　　വൈദർഭിയോടുക്തവാൻ.

ഹംസം:പ്രീതിപൂണ്ടരുളുകയേ! ചിന്തിതമെല്ലാം ഭീമ നൃപതിതനയേ!
വീതവിശങ്കം സഖിമാരിലൊന്നെന്നെ
ഉറച്ചു, ലജ്ജാഭാരം കുറച്ചു, നിരാകുലം.

കാതരമിഴിമാർമൌലിമാലികേ! ദമ-
സോദരി! നിനക്കു ബാലികേ!
ഏതൊരു പുരുഷനിലുള്ളിൽക്കൌതുകം, പാരി-
ലാദരണീയം തസ്യ ജാതകം,
ഏണമിഴി! പറവാൻ മടിക്കരുതേ,
നാണംകൊണ്ടിനിയേതും മറയ്ക്കരുതേ,
ഞാനുണ്ടതിനു തുണ തവ സുതനോ!
മാനഹാനി തവ വരുത്തുവനോ!
ഹസ്തഗതം തവ വിദ്ധി മനീഷിത-
മുക്തമിദം മമ സത്യമിദാനീം.

[ശങ്കരാഭരണം - ചെമ്പട]

ദമയന്തി:അരയന്നമന്നവ! നിന്നോടെന്തിഹ ഞാൻ പറവൂ ?
കുലകന്യകമാരാൽ ഹൃദി ഗൂഹനീയം വസ്തു പറയാമോ?

പേർത്തുപേർത്തു ജനകീർത്ത്യമാനനള-
പാർത്ഥിവോത്തമസൽകീർത്തികൾ കേട്ടേൻ,
ഓർത്തവനുടൻ മൂർത്തുകൂർത്തംഗജാസ്ത്രമേറ്റു
നേർത്തുടൻ നെടുതായി വീർത്തു ഞാനാർത്തയായേൻ.

ഹംസം:ഉള്ളതു ചൊന്നതിതെന്നാലന്യൂനം നവ-
പല്ലവതുല്യാംഗീ! തവ കല്യാണം,
നല്ലതു നല്ലതിനോടേ ചേരേണം, തവ
വല്ലഭനപരൻ തുല്യൻ നഹി നൂനം,
മേഘവാഹനനെക്കാൾ ബലവാൻ
മോഹനാംഗനവനതി ഗുണവാൻ,
കമനി! രത്നകനകങ്ങളുടെ
ഘടനയേ ഘടന നിങ്ങളുടെ,
വിഷ്ണു രമയ്ക്കു നിശയ്ക്കു ശശാങ്ക-
നുമയ്ക്കു ഹരൻ, നളനോർക്കിൽ നിനക്കും.

ദമയന്തി:നാളിൽ നാളിൽ വരുമാധിമൂലമിദ-
മാളിമാരൊടു മിതനുദിതപൂർവ്വം,
കാലമേ ചെന്നു നീ മരാള പറക നര-
പാലനോടെല്ലാം പ്രതിപാലിതാവസരം

ഹംസം:ചെന്നിതു പറവൻ നൃപനോടഭിലാഷം, എന്നാൽ
നിന്നിലുമുണ്ടാമവനും പരിതോഷം,
അന്യനിലയി തേ വരുമോ സന്തോഷം ? എന്നാൽ
മന്നവനുണ്ടാമെന്നിൽ ബ്ബഹുരോഷം;
താതനൊരു വരനു കൊടുക്കും നിന്നെ,
പ്രീതി നിനക്കുമുണ്ടാമവനിൽത്തന്നെ,
വിഫലമിന്നു പറയുന്നതെല്ലാം,
ചപലനെന്നു പുനരെന്നെച്ചൊല്ലാം,
ഇത്ഥമനർത്ഥമുദിത്വരമാ, മതി-
നുത്തരമോതുക സത്വരമിപ്പോൾ.

ദമയന്തി:ഹന്ത! ഹംസമേ! ചിന്തയെന്തു തേ ?
എന്നുടെ ഹൃദയമന്യനിലാമോ ?
അർണ്ണവംതന്നിലല്ലോ നിമ്നഗ ചേർന്നു ഞായം,
അന്യഥാ വരുത്തുവാൻ കുന്നുമുതിർന്നിടുമോ?

## രണ്ടാം ദിവസം – (4) നളദമയന്തിസംഗമം
[തോടി – അടന്ത]

സുരേന്ദ്രൈഃ സമ്പ്രീതൈരിഹ സദസി ദത്താനഥ വരാ-
നവാപ്തോ ദുഷ്പ്രാപാൻ നിഷധനൃപതിസ്താം പ്രിയതമാം
മുദാ പാണൌകൃത്യ ശ്വശുരനഗരാദാത്മനഗരം
ഗതോ രേമേ ഭൈമീം രഹസി രമയംശ്ചാടുവചനൈഃ

നളൻ:കുവലയ വിലോചനേ! ബാലേ! ഭൈമീ!
കിസലയാധരേ! ചാരുശീലേ!
നവയൌവനവും വന്നുനാൾതോറും വളരുന്നു,
കളയൊല്ലാ വൃഥാ കാലം നീ.

ഇന്ദ്രാദികൾ വന്നു വലച്ചു നമ്മെ,
ഇടയിൽ വന്നിടരെല്ലാം നിലച്ചു,
ഇന്ദുവദനേ! നിന്നെ ലഭിച്ചു, ഇതിനാൽ
ഇനിക്കു കേൾ പുരാപുണ്യം ഫലിച്ചു;
ഇനിയോ നിൻത്രപയൊന്നേ എനിക്കു വൈരിണീ മന്യേ,
തനിയേ പോയതുമൊഴിയാതോ ?

തവ മുഖമഭിമുഖം കാണ്മേൻ, തന്വി!
തളിരൊളിമെയ്യിതൊന്നു പൂണ്മേൻ,
ധന്യനായതു ഞാനോ പാർമേൽ ഏവ-
മൊന്നല്ല മനോരഥം മേന്മേൽ;
എന്നിരിക്കവേ നീ എന്തെന്നിൽ വഹസി വാമ്യം ?
ഇതിനാലുണ്ടതിവൈഷമ്യം.

കലയും കമലയുമെപ്പോലേ തവ
കലയ മാമപി നീയപ്പോലേ,
കുലയുവതികൾ മൌലിമാലേ ! ശങ്ക
കളക, രമിക്ക വഴിപോലേ;
മത്തകോകിലമായൊരുദ്യാനമതിൽച്ചെന്നൊ-
രത്തലെന്നിയേ വാഴ്കനാം.

[പൂർവ്വകല്യാണി – ചെമ്പട]

കാന്തൻ കനിഞ്ഞു പറയുന്നൊരു ചാടുവാക്യം
പൂന്തേൻതൊഴുംമൊഴി നിശമ്യ വിദർഭകന്യാ
ധ്വാന്തം ത്രപാമയമപാസ്യ നിശേന്ദുനേവ
സ്വാന്തർമ്മുദാ പുരവനേ സഹ തേന രേമേ.

ദമയന്തി:സാമ്യമകന്നോരുദ്യാനം, എത്രയുമാഭി-
രാമ്യമിതിനുണ്ടതു നൂനം.
ഗ്രാമ്യം നന്ദനവനമരമ്യം ചൈത്രരഥവും,
സാമ്യം നിനയ്ക്കുന്നാകിൽ കാമ്യമല്ലിതുരണ്ടും,

കങ്കേളിചമ്പകാദികൾ പൂത്തുനില്ക്കുന്നു,
ശങ്കേ വസന്തമായാതം,
ഭൃംഗാളി നിറയുന്നൂ, പാടല പടലിയിൽ ?
കിം കേതകങ്ങളിൽ ? മൃഗാങ്കനുദിക്കയല്ലീ ?

പൂത്തും തളിർത്തുമല്ലാതെ ഭൂരുഹങ്ങളിൽ
പേർത്തുമൊന്നില്ലിവിടെക്കാണ്മാൻ,
ആർത്തുനടക്കും വണ്ടിൻചാർത്തും കുയിൽക്കുലവും
വാഴ്ത്തുന്നു മദനന്റെ കീർത്തിയെ, മറ്റൊന്നില്ല.

സർവ്വർത്തു രമണീയമേതൽ, പൊന്മയംക്രീഡാ-
പർവ്വതമെത്രയും വിചിത്രം,
ഗർവ്വിതഹംസകോകം ക്രീഡാതടാകമിതു,
നിർവൃതികരങ്ങളിലീവണ്ണം മറ്റൊന്നില്ല.

[മാരധനാശി - ചെമ്പട]

നളൻ: ദയിതേ! നീ കേൾക്ക കമനീയാകൃതേ!
അയി! തേ വിവാഹത്തിൻമു-
മ്പനുകമ്പനീയം വൃത്തം.

ഓരോജനങ്ങൾ ചൊല്ലി നിൻഗുണമങ്ങു നിശമ്യസദാ
ധീരോപി ഞാനധികം മങ്ങിമയങ്ങിയനംഗരുജാ
ആരോമലേ! നിനച്ചു ഭംഗിതരംഗിതമംഗമിദം
ഓരോദിനം യുഗമായിംഗിതമെങ്ങുമൊളിച്ചു ചിരം.

ആത്മമറിയരുതെന്നംഗജസങ്കടമെന്നു ധിയാ
ആരാമം പൂക്കേനിമം ഭൃംഗവിഹംഗമസങ്കുലിതം,
ദൂരേ സുഖമെന്നായിതങ്ങോടടടൻപുനരിങ്ങോടടൻ
പാരം വലഞ്ഞേനപ്പോൾ സംഗതനായൊരു ഹംസവരൻ

സൗവർണ്ണഹംസം ചെയ്തൊരു സൗഹൃദമായതു സൗഹൃദമേ,
പോയ്‌വന്നു നിൻമതവും വർണ്ണിതവാൻ മമ കർണ്ണസുധാം
ദൈവം ന വിപരീതമെന്നു പറഞ്ഞു മറഞ്ഞു സഖാ,
കൈവന്നൂ കാമിതവും കാമിനിമാർകുല മൗലിമണേ!

## മൂന്നാം ദിവസം – (5) ബാഹുകന്റെ വിലാപചിന്ത

ബാഹുകൻ: വിജനേ ബത! മഹതി വിപിനേ നീയുണർന്നിന്ദു-
വദനേ! വീണെന്തു ചെയ്‌വൂ കദനേ ?

അവനേ ചെന്നായോ ? ബന്ധു-
ഭവനേ ചെന്നായോ ? ഭീരു!
എന്നു കാണ്മനിന്ദു സാമ്യരുപി മുഖ ?-
മെന്നു പൂണ്മനിന്ദ്ര കാമ്യമുടലഹം ?

ദയിതേ! ലഭിപ്പതെന്തങ്ങയി! തേ വിശക്കുന്നേരം ?
മയി ദേവി! മായാമോഹശയിതേ;
അരുതേ ശിവശിവ! സുചരിതേ! നിന്നെ നിനപ്പാൻ
കീരവാണി! ഭൈരവാണി സാരവ-
ഘോരവാണി ഘോരകാനനാനിച.

വ്യസനേപി തവഗുരുജഘനേ! കുശലം നീല-
നയനേ! മദമന്ഥരഗമനേ!
ഗഹനേ സന്താപങ്ങൾക്കു സഹനേ ശിഷ്യരല്ലയോ
ഹരിണപാളി കരിവരാളി ഇവർ തവ
തരുതലേഷു തരുവരേഷു പൂജകൾ.

ഉരഗാഭരണനെന്നിൽ ഉരുകാരുണ്യമുണ്ടെങ്കിൽ
നരകാദിഭയമില്ലെന്നറിക.
തിരിയാഞ്ഞോ ഞാനോ നിന്നബ്‌ഭരിയാഞ്ഞൂ ? നിനക്കില്ലേ
വൃത്തശുദ്ധി വിഷ്ണുഭക്തി മയി ഒരു
ഭർത്തൃബുദ്ധി കൃത്യസക്തിയും തുണ ?

## നാലാം ദിവസം – (6) ദമയന്തി ബാഹുകസംവാദം

ദമയന്തി:എങ്ങാനുമുണ്ടോ കണ്ടു തുംഗാനുഭാവനെ നിൻ-
ചങ്ങാതിയായുള്ളവനെ ?
അംഗാരനദിയിൽ ബഹുതരംഗാവലിയിൽ ഞാനോ
മുങ്ങാവതു മുങ്ങിമങ്ങിനേൻ അറിയാഞ്ഞേനേതും.

[സാവേരി – ചെമ്പട]

ബാഹുകൻ: ആനന്ദതുന്ദിലനായി വന്നിതാശു ഞാൻ
ആപന്നനെന്നാകിലും

നൂനം നിനച്ചോളമില്ലൂനം ശിവ ചിന്തനനിയമിഷു,
ജ്ഞാനന്തം ക്രാന്ത്വാ ബത! മാം
ഖലമതിരതനുത കലി രപിമയി പദം

ധനരാജ്യം കൈവെടിഞ്ഞു വനരാജ്യവാസിയായേൻ,
ഹവിരാജ്യപ്രസന്നദേവം രവിരാജ്യം വാണേൻ,
അവശം മാം വെടിഞ്ഞുപോയ് തവ ശാപാക്രാന്തനായ്
കലിയകലേ, അഹമബലേ!
വന്നിതു സുന്ദരി! നിന്നരികിന്നിനി
ഒരുവൻ പിരിവേ ഉയിർ വേരറവേ,
നിറവേ, കുറവേ വിലപിതുമിതു മതി
വിളവതു സുഖമിനി
ദൈവാലൊരുഗതി മതിധൃതി ഹതി.

ദമയന്തി: പ്രേമാനുരാഗിണീ ഞാൻ വാമാ രമണീയശില!
ത്വാമാതനോമി ഹൃദി സോമാഭിരാമ മുഖ!
ശ്യാമാ ശശിനം രജനീവ, മാ മാ വാമീഭവ നീ
മായയാലേ, കാമിനീ നിന്നോടയി ! ഞാൻ
ക്ഷണമപി പിരിഞ്ഞറിവേനോ ?
കാമനീയകവിഹാരനികേതം
ഗ്രാമ നഗരകാനനമെല്ലാമേ
ഭൂമിദേവർ പലരേയുമയച്ചു ചിരം
ത്വാമഹോ! തിരഞ്ഞേൻ, ബഹു കരഞ്ഞേൻ,
എന്നതാരോടിന്നു ചൊല്ലൂ.

വ്യാപാരം വചനം വയസ്സിവകളോ-
ർക്കുമ്പോളിവൻ നൈഷധൻ,
ശോഭാരംഗമൊരംഗമുള്ളതെവിടെ-
പ്പോയെന്നു ചിന്താകുലാം.
ഭൂപാലൻ ഭുജഗേന്ദ്രദത്തവസനം
ചാർത്തി സ്വമൂർത്തിം വഹൻ
കോപാരംഭകടൂക്തി കൊണ്ടു ദയിതാ-
മേവം പറഞ്ഞീടിനാൻ.

നളൻ: സ്ഥിരബോധം മാഞ്ഞു നിന്നോടപരാധം ഭൂരി ചെയ്തേൻ,
അവരോധം ഭൂമിപാനാമവിരോധമായം,
അധികം കേളധർമ്മമല്ല, അറിവേ, നാസ്ത്രാമതെല്ലാം,
സമുചിതമേ, ദയിതതമേ!

സുന്ദരി നന്നിതു നിൻതൊഴിൽ നിർണ്ണയം,
അപരം നൃവരം വരിതും യതസേ-
യദയേ! വിദയേ! നിരവധി നരപതി
വരുവതിനിഹ പുരി, വാചാ
തവ മനുകുല പതി. വന്നു.

ദമയന്തി: മുന്നേ ഗുണങ്ങൾ കേട്ടുതന്നേ മനമങ്ങു പോന്നു,
പിന്നെ അരയന്നം വന്നു നിന്നെ സ്തുതിചെയ്തുതന്നേ
തന്നേ അതുകേട്ടു ഞാനുമന്നേ വരിച്ചേൻ മനസ്സിൽ
ത്തന്നേ, പുനരെന്നേ
ഇന്ദ്രനഗ്നിയമനർണ്ണ സാമധിപനും കനിഞ്ഞിരന്നു, നിന്നേ
അന്നതൊന്നു കൊണ്ടുമെന്നുമഭിന്ന നിർണ്ണയമ-
നിഹ്നുതരാഗം മന്നവർതിലക! സമുന്നതം സദസി
വന്നു മാലയാലേ വരിച്ചു കാലേ,
എന്നപോലേ ഇന്നു വേല.

എങ്ങായിരുന്നു ? തുണയിങ്ങാരിനിക്കയ്യോ !
ശൃംഗാരവീരവാരിധേ !

നളൻ: അഭിലാഷം കൊണ്ടുതന്നേ ഗുണദോഷം വേദ്യമല്ല,
പരദോഷം പാർത്തുകാണ്മാൻ വിരുതാർക്കില്ലാത്തൂ ?
തരുണീനാം മനസ്സിൽ മേവും കുടിലങ്ങളാരറിഞ്ഞൂ ?
തവ തു മതം മമ വിദിതം നല്ലതു ചൊല്ലുവ, നില്ലൊരു കില്ലിനി
ഉചിതം രുചിതം ദയിതം ഭജതം പ്രസിതം പ്രഥിതം
രതിരണവിഹരണ-
വിതരണചണനവൻ ഭൂമാവിഹ,
അണക നീ അവനൊടിന്നു.

ദമയന്തി: നാഥാ ! നിന്നെക്കാണാഞ്ഞു ഭീതാ ഞാൻ കണ്ടവഴി-
യേതാകിലെതു ദോഷം ? മാതാവിനിയ്ക്കു സാക്ഷിഭൂതാ
ഞാനത്രേ സാപരാധാ എന്നാകിൽ ഞാനഖേദാ ധൃതമോദാ
ചൂതസായകമജ്ഞാതനാശതനുമാദരേണ കാണ്മാൻ
കൌതുകേന ചെയ്തുപോയ പിഴയൊഴിഞ്ഞേതു മില്ലിവിടെ
കൈതവമോർത്താൽ താതനുമറികിലിതേതുമാകാ
ദൃഢം, ബോധമതിങ്ങുതന്നേ ഭരിക്കയെന്നെ,
നേരേ നിന്നു നേരു ചൊന്നതു

ആത്മാനന്ദാതിരേകം പ്രിയതമസുചിരാ-
കാംക്ഷിതാലോകലാഭാൽ

കാൽത്താർ കുമ്പിട്ടിവണ്ണം കളമൊഴി പറയും
വാക്കുകേട്ടോരു നേരം
ആസ്ഥായ സൈ്വരിണീസംഗമകലുഷലവാ-
ലേപനാപാചികീർഷാ-
മാസ്ഥാം കൈവിട്ടു നില്ക്കും നളനൊരുമൊഴി കേൾ-
ക്കായിതാകാശമദ്ധ്യാൽ.

[ഇന്ദളം]

വാതോഹം ശൃണു നള! ഭൂതവൃന്ദസാക്ഷീ,
രാജർഷേ! തവ മഹിഷീ വ്യപേതദോഷാ,
ആശങ്കാം ജഹിഹി, പുനർവ്വിവാഹവാർത്താം
ഭ്രഷ്ടും ത്വാമുചിതമുപായമൈക്ഷതേയം.



# 3
# കല്യാണ സൗഗന്ധികം

## കോട്ടയത്തുതമ്പുരാൻ

കോട്ടയത്തു തമ്പുരാന്റെ കല്യാണ സൗഗന്ധികം ആട്ടക്കഥയിലെ ഹനൂമദ് ഭീമ സംവാദമാണ് താഴെ കൊടുക്കുന്നത്.

### ഹനൂമദ്ഭീമസംവാദം

ആയാസഹീനമതിഘോരഗദാസഹായ-
മായാന്തമാശു ഹനുമാൻ ഭുജശക്തിമന്തം
രാമംസ്മരൻ സസുഖമത്രതപഃ പ്രകുർവൻ
ഭീമം സമീക്ഷ്യ സമചിന്തയദേവ മന്നഃ

ഹനുമാൻ: ആരിഹ വരുന്നതിവനാരുമെതിരില്ലയോ
പാരമിയലുന്നമദമാർന്നു വിപിനേ ?
വീരരസമേവ വിരവോടൊരു നരാകൃതി
ചാരവേ കൈക്കൊണ്ടു വന്നപോലെ

ഊരുവേഗംകൊണ്ടു ഭൂരിതരമായുള്ള
ഭൂരുഹസഞ്ചയം ഭൂമിയിൽ വീഴുന്നു.
ഭീരുതകലർന്നിത ചമൂരുക്കളോടുന്നു
ചാരുതരമിവനുടയ ചാതുര്യമോർത്താൽ
മാതംഗയൂഥമഭിമാനം വെടിഞ്ഞുള്ളിൽ
ആതങ്കമോടവശമോടുന്നഹോ
വേദേന കേസരികൾ കേവലംപേടിച്ചു
മേദുരഗുഹാന്തരേ മേവീടുന്നു.

മനസിമമ കിമപി ബത മമത പെരുകുന്നിവനിൽ
അനിലസുതനിവനെന്റെ അനുജനല്ലോ.
കനിവൊടിവനുടെ ശക്തി കാണ്കയും മമ തത്ത്വം
ഇവനെ അറിയിക്കയും വേണമല്ലോ.

രാമജയ! രാമജയ! ലോകാഭിരാമജയ!
രാവണാന്തകരാമ സീതാപതേ!

[കാമോദരി ചെമ്പട]

നിശ്ചിത്യ സോയമിതി തത്പഥി നിശ്ചലാത്മാ
പുച്ഛം നിധായ ജരസാർത്ത ഇവാത്രശിശ്യേ!
ഗച്ഛൻ ഗദാഹതി പതത്കദളീ കദംബ-
സ്സ്വച്ഛന്ദശായിനമുവാച രുഷാസഭീമഃ

ഭീമൻ: വഴിയിൽനിന്നു പോക വൈകാതെ വാനരാധമ!
പോകായ്കിൽ നിന്നെമുഴുത്തകോപമൊടടുത്തു ഞാൻനിന്റെ
കഴുത്തിലൻപൊടു പിടിച്ചുടൻ
തഴച്ചനിന്നെ എറിഞ്ഞു ഞാനീവഴിക്കുപോകുവനനാകുലം.

അറിഞ്ഞാലും നീ - കനത്തഹിമകരകുലത്തിൽ ഞാൻ
ജനിച്ചഭൂപതി മരുൽസുതൻ
തനിച്ചവൈരിവിമർദ്ദനൻ അതുനിനയ്ക്കസംപ്രതി സുദുർമ്മതേ

കേട്ടാലുമെങ്കിൽ - വരിഷ്ഠനാകിയ നൃപോത്തമൻ
യുധിഷ്ഠിരന്റെ ഹിതേരതൻ
കനിഷ്ഠനാകിയ വൃകോദരൻ ബലിഷ്ഠനെന്നെതുമവേഹിമാം.

പേടികൂടാതെ മടിച്ചു മേപഥി കിടക്കിലോ
തടിച്ച മർക്കട ജളപ്രഭോ!
പടുത്വമോടുടനടുത്തു ഞാൻ അടിച്ചു നിന്നുടൽ പൊടിച്ചിടും.

[നീലാംബരി : അടന്ത]

രുക്ഷാക്ഷരൈരിതി മുഹുർമ്മുഹുരാക്ഷിപന്തം
വീക്ഷന്നഥാർദ്ധവിനിമീലിത ചക്ഷുഷാതം!
പ്രക്ഷീണശക്തിരിവ വേപഥുമാൻ വിലക്ഷോ
ദക്ഷോ പി ദീനവദുവാച തമൃക്ഷനാഥഃ

ഹനുമാൻ: നൃപതേ! ഞാനും ഉപചാരാദികൾ
ചെയ്യാഞ്ഞതിനാലരുതു കോപം !-
ജരകൊണ്ടു നടപ്പാനും അരുതാതെ വലഞ്ഞു ഞാൻ
ചിരകാലമിഹ വാഴുന്നതു ഭവാനറിഞ്ഞാലും
നരന്മാരിലൊരുവനുമിതിലൂടെ വഴി നടപ്പാറില്ലതു
വീര! ധരിച്ചാലും

സുരജനപരിഭവം വരുമിഹ ചരിക്കിലോ
നരവര! വിരവൊടു പുരമേവ ഗമിച്ചാലും.

ഭീമൻ:നരന്മാരുംസുരന്മാരുമൊരുമിച്ചുനേരേ
വരികിലുമൊരു ഭയം നഹി മമ
വിരുതുള്ള മരുൽ സുതനഹമെന്നതറിയാതെ
പറയായ്ക കപേ! ഭീരുജനത്തോടെന്നതുപോലെ
കുമതേ! കാലംകളയാതെ ഗമിച്ചാലും കപിവര!

ഹനുമാൻ: ഉലകിതിൽ ബലവാനാകിയ ഭവാനെന്നെ
വിലംഘിച്ചു വിരവോടു ഗമിച്ചാലും
കലുഷതയതുകൊണ്ടു നഹി മമ മനതാരിൽ
അലസ്വാരിൽ കൃപതവ കല ധർമ്മമറിഞ്ഞാലും.

ഭീമൻ:വനചര! തവകുലമതിലുണ്ടു വായുതനയനായ്
കപികുലവരനാകും
ഹനുമാനാകിയ മമ സഹജനെ നിനച്ചെന്റെ
മനതാരിൽ മടി നിന്നെക്കടന്നു പോവതിനിപ്പോൾ.

ഹനുമാൻ: ഹനുമാനെന്നൊരുകപിവരനുണ്ടെന്നല്ലേ
മനുജപുംഗവ! ഭവാൻ ചൊന്നതും
വിനയവാരിധേ മമ കൗതുകം വളരുന്നു
കനിവോടവനാരെന്നു പറക നീ എന്നോടു.

ഭീമൻ: ഭുവനകണ്ടകനായ ദശകണ്ഠൻ തന്റെ
ഭവനം ചുട്ടെരിച്ചൊരു മഹാത്മാവാം
പവനനന്ദനനായ ഹനുമാനെയറിയാതെ
അവനിയിലൊരുവനിന്നേവനുള്ളൂ ? ശിവശിവ!

ഹനുമാൻ: മഹനീയഗുണ കരുണാംബുധേ!
മന്ദം മമ ബാലമപനീയ പോകെടോ
നഹി മമ ബലിമിളക്കീടുവതിനുപോലും
നരവര! വിലോകയ ജരകൊണ്ടു വിവശനായ്

[നാട്ടുക്കുറിഞ്ഞി: ചെമ്പട]

വാചം നിശമ്യ സമുപേത്യകപേർ ബലീയാൻ
ബാലാഗ്രമസ്യ നഹി ചാലയിതും ശശാക!
വ്രീളാനതോ ഗതധൃതിർവിവശോ വിവേകീ
പ്രോവാച വാനരവരം വചനം സശംകഃ

ഭീമൻ: വാചം ശൃണുമേ വാനരപുംഗവ!
തേജോരാശേ! സാദരമിപ്പോൾ
പാശധരനോ? നീചൊൽക പാകവൈരിതാനോ ? വീര!
കീശവരനല്ലെന്നതും കേവലം കരുതീടുന്നേൻ
സത്വസഞ്ചയങ്ങളിലും സത്വം നിന്നോളമില്ലാർക്കും
സത്വരമെന്നോടിദാനീം തത്വമുരചെയ്തീടേണം.

ഹനുമാൻ: രാവണാന്തകനായീടും രാമന്റെ ദൂതനാകും ഞാൻ
താവകസഹജൻ മമ നാമം ഹനുമാനല്ലോ
വാചം ശൃണുമേ മാനുഷ പുംഗവ!
ബാലിഭയംകൊണ്ടു പണ്ടുഭാനുനന്ദനൻ വാഴുമ്പോൾ
വേല പലതും ചെയ്തവൻ വേദന കളഞ്ഞതും ഞാൻ
ജലജവിലോചനയായ ജനകജയെക്കാൺമതിനായ്
ജലധിലംഘിച്ചു ലങ്കയെ ജ്വലനാത്സംഹരിച്ചതും ഞാൻ.'

ഭീമൻ: ബാലതകൊണ്ടു ഞാൻ ചൊന്നവാക്കുകൾ കരുതീടായ്ക
കാലിണ കൈവണങ്ങുന്നേൻ കാരുണ്യാംബുധേ! സോദര!
അഗ്രജ! നീ ജലധിയെ വ്യഗ്രം കൂടാതെ കടന്ന
വിഗ്രഹം കാൺമതിനുള്ളിലാഗ്രഹം വളർന്നീടുന്നു.

ഹനുമാൻ: ആശയെങ്കിലിപ്പോളാലോകയ മമ ദേഹം:
ആയാസമുണ്ടായീടൊല്ലാ; ആവോളം ചുരുക്കീടുന്നേൻ.

സമുദ്രസംലംഘനരൂപദർശനേ
സമുത്സുകായാതികഠോര ഭീഷണം!
സമീരജന്മാപി സമീപവർത്തിനേ
സമീരജായാത്മതനൂമദർശയത്

തതസ്സ്വരൂപംഭയദംഹനൂമതഃ
പ്രസിദ്ധകീർത്തേഃ പ്രസമീക്ഷ്യ പാണ്ഡവഃ
അതീവഭീതഃ പ്രണിഹത്യ പാദയോ
രിതീദമേനം വചനം ബഭാഷേ.

# 4
# നിവാതകവചകാലകേയവധം

## കോട്ടയത്തു തമ്പുരാൻ

കോട്ടയത്തു തമ്പുരാന്റെ നിവാതകവചകാലകേയ വധത്തിൽ നിന്ന് ഒരു ഭാഗം - ഉർവശീശാപരംഗം - - താഴെക്കൊടുക്കുന്നു.

### ഉർവശീശാപം

[ശങ്കരാഭരണം - ചെമ്പട]

സ്വർവധൂജനമണിഞ്ഞിടുന്ന മണിമൗലിയിൽ ഖചിതരത്നമാ-
മുർവശീ തദനു മന്മഥേന ഹി വശീകൃതാപി വിവശീകൃതാ
ശർവരീശകുലഭൂഷണം യുവതിമോഹനം ധവളവാഹനം
പാർവണേന്ദുമുഖി പാണ്ഡുസൂനു മഭിവീക്ഷ്യചൈവ മവദത്സഖീം

ഉർവശി: പാണ്ഡവന്റെ രൂപം കണ്ടാലഹോ
പുണ്ഡരീകഭവസൃഷ്ടികൌശലമ-
ഖണ്ഡമായി വിലസുന്നവങ്കലിതി ശങ്കേ ഞാൻ.

പണ്ടു കാമനെ നീലകണ്ഠൻ ദഹിപ്പിച്ചീടുകമൂലം
തണ്ടാർ ബാണതുല്യനായ് നിർമ്മിതനവൻ വിധിയാലും
തൊണ്ടി പവിഴമിവ മണ്ടുമധരമിതു കണ്ടിടുന്നളവിലിണ്ടൽ
പൂണ്ടു ബത
കൊണ്ടലണികുഴലി കോമളവദനേ അയിസഖി ബത!

പൂർണ്ണ ചന്ദ്രനോ പുനരർണ്ണോജമോ കിമുവദനം
സ്വർണ്ണം മങ്ങീടുമവൻ കാന്തികാണുമ്പോളെന്നു നൂനം
കർണ്ണശോഭ കഥയാമിവാ കഥം തൂർണ്ണമേവ ചെന്നവനോടിന്നു നീ
വർണ്ണയ മമവരവർണ്ണിനി പരവശം അയിസഖി ബത

ചില്ലിയുഗളമതു വില്ലോടുതുല്യമാകുന്നല്ലോ
പല്ലോ ചാരുമൗക്തികക്കല്ലോ മന്മഥകീർത്തിത്തെല്ലോ
മുല്ലമുകുളമോ മുകുര ശകലമോ നല്ലൊരുപമ ചൊല്ലുവതിനിഹ
നഹി

മല്ലമിഴികൾ മണിമകുടരത്നമേ അയിസഖി ബത

വാണീമാധുര്യം കേട്ടാൽ നാണിച്ചീടുന്നൂ വീണാനാദം
പാണികൾ കണ്ടാലുള്ളിൽ പാരംവളർന്നിടുന്നു മോദം
കാണിനാഴിക കളഞ്ഞീടാതെ സുമബാണവേദമവനോടു
ചൊല്ലുകിൽ
നാണിയമിഹ തവ നലമൊടുപെരുകീടും അയിസഖി ബത!

[കാമോദരി : ചെമ്പട]

സ്വർവാരനാരീഗണനാഗ്രഗണ്യയാ
ഗീർവാണരാജാത്മജസക്തചിത്തയാ !
ഉക്താം നിശമ്യാത്മസഖീ ഗിരം തയാ
പ്രത്യാബഭാഷേ ച സഖീമഥോർവശീം

സഖി: അയിസഖി ശൃണു മമവാണീമിഹ മഹിതതമേ കല്യാണി

സത്തമനവനതിധീരൻ പുരുഷോത്തമ സദൃശനുദാരൻ
എത്തുകിലവനൊടുയോഗം തവ യുക്തമവനിലനുരാഗം
ചിത്തമറിഞ്ഞീടാതെ മദനാർത്തിതുടങ്ങീടാതെ.

നിയമ വിഘാതത്തിന്നായ് ചെന്നു വയമസമർത്ഥരായ്‌വന്നു
നിരുപമനയഗുണശീലേ മയി കരുണകലർന്നിടു ബാലേ
എന്നാലതിനൊരുപായം വദ വന്നീടരുതൊരപായം

രഹസി തദരികേ്നീ ചെല്ലൂ നിജപരവശമവനൊടു ചൊല്ലൂ
മന്ദഹസിതമതു തൂകുന്നേരം സുന്ദരി തവവശനാകും
പരിമളമുള്ളതിലല്ലോ മധുകരനികരം ബത ചെല്ലൂ.

സുലളിത പദവിന്യാസാ രുചിരാലംകാരശാലിനീ മധുരാ!
മൃദുലാപി ഗഹനഭാവാ സൂക്തിരിവാവാപസോർവശീ വിജയം

[കാമോദരി - ചെമ്പട]

കല്പദ്രുകല്പദ്രുപദേന്ദ്ര പുത്രീ സാരസ്യസാരസ്യനിവാസഭൂമീം
നാളീകനാളീകശരാർദ്ദിതാ സാ മന്ദാക്ഷമന്ദാക്ഷരമേവമൂചേ.

ഉർവശി: സ്മരസായകദൂനാം പരിപാലയെനാം സതതം ത്വദധീനാം
അരിവരനിരകളെ അരനിമിഷേണ അറുതിപെടുത്തുന്നതി
ലതിനിപുണ

ശരണാഗതജനപാലനകർമ്മം കരുണാസാഗര തവകുലധർമ്മം
സപദിവിരചയവിജയ പരിരംഭംസഫലയ വിരവൊടുമമ
കുച കുംഭം
കുരുവരതരികതവാധരബിംബം അരുതരുതതിനിഹ
കാലവിളംബം
വില്ലൊടുസമരുചിതടവീടുംതേ ചില്ലികൾ കൊണ്ടയി തല്ലീടരുതേ
കുരുകരപല്ലവമുരസിജയുഗളേ കുരുവര! യുവജനമാനസ നിഗദേ
രതിപതിസമ! തവ കലയേ കർണ്ണൗ രതികൂജിതസുധയാപരി
പൂർണ്ണൗ
നിർവാപയ മധുരാധരമധുനാ ദുർവാരം മദനാനലമധുനാ.

[മോഹനം : അടന്ത]

പരേണപുംസാനുഗതാ മലൗകികൈർ-
വചോഭിരത്യന്ത വിനിന്ദിതാമ്മുഹുഃ
വിയോഗദുഃഖൈകവിധായി വിഭ്രമാം
ജ്ഞാത്വാസതീന്താം സ വിരക്ത ധീരഭൂൽ.

അർജ്ജുനൻ: വാക്യങ്ങളീവണ്ണം പറഞ്ഞതുയോഗ്യമല്ലെന്നറിക നീ
ശക്യേതരമായുള്ള കർമ്മങ്ങൾ സൗഖ്യമല്ലേതുമഹോ വ്യഥാവലേ
ഹംസികളംബുജനാളങ്ങളെന്നിയേ ശൈവലം മോഹിക്കുമോ

പിന്നെ
ഹന്ത കരിണി ഹരിണത്തെ ആഗ്രഹിച്ചീടുമോ ചൊല്ലീടു നീ.
പരിഹാസമായി വന്നുകൂടും മനുജന്മാരിലാഗ്രഹമിന്നുതവ
ആഹാ! മതിഭ്രമമെന്നു വന്നു തവ നല്ലതല്ലേതു മഹോവ്യഥാവലേ
പൂർവ്വം പുരൂരവസ്സാകിയ ഭൂപതി പാണിഗ്രഹണം
ചെയ്കയാലിപ്പോൾ
ഉർവശി നീമമമാതൃഭാവത്തെ വഹിക്കുന്ന കാരണത്താൽ അതി
ദുർവാരമാകും ഗുരുതല്പഗാമിത്വമാകുന്ന പാപം മേലിൽവരും
സ്വർവനിതാജനമൻപോടണിയുന്ന ചാരുശിരോരത്നമേ
വ്യഥാവലേ.
നാരായണനെന്നു നാമമുടയൊരു മാമുനിമാർ തിലകൻ
സുരനാഥനാമെന്നുടെ താതനു ദാരങ്ങളായിട്ടു നൽകിയതും
ഉള്ളി-
ലോരാതിവണ്ണമനംഗബാണമേറ്റുപാരം മയങ്ങീടൊല്ല നല്ല
നേരായമാർഗ്ഗമൊഴിഞ്ഞു നടന്നവർ പാപികളെന്നുവരും
വ്യഥാവലേ.

മട്ടോലും മൊഴി! തവ ഖലുധൃഷ്ടതയൊട്ടുമെളുതല്ലെടോ നല്ല
ശിഷ്ടജനമിതു കേൾക്കുന്ന നേരത്തു കഷ്ടമെന്നു വദിക്കും എന്റെ
ജ്യേഷ്ഠനായുള്ള യുധിഷ്ഠരൻ കേട്ടാലിതൊട്ടും
സഹിച്ചീടുമോ അതി
നിഷ്ഠൂരമെന്നേ പറയാവൂ നിന്നുടെ മാനസമിന്നിതഹോ
വൃഥാവലേ.

[ദ്വിജാവന്തി - ചെമ്പട]

സുമണോരഹപധിയുളം ഭണിതം എതസ്സസുണിയ സുരവണിയാം
വക്കും പക്കമിതവ്വം വയണം മയണോണ വഞ്ചിയാ പത്ഥം.

ഉർവശി: വല്ലതെന്നാലുമിതു തവ നല്ലതെല്ലടോ

അല്ലൽ പെരുകി വലയുന്നു ഞാനതിനില്ലയോ കരുണ തെല്ലുമേ
കല്ലിനോടു തവതുല്യമോ ഹൃദയമില്ലതിന്നു ബത സംശയമധുനാ
കാമരിപുവോടമർച്ചെയ്കയോ ഹൃദികാമജനകസഖിയാകയോ
മന്മഥാർത്തിതവ വന്നിടായ്‌വതിന്നു നന്മയോടിതര ഹേതു
വെന്തഹോ
ദിനകരേണ രതിസംഗമം ദീനമെന്നിയേ ലഭിച്ചുതൽ-
സൂനുവോടു സുതരാം രമിച്ചതും ജനനിയല്ലയോ ഇളമതേ! തവ

ഇണ്ടൽ തീർന്നൊരുവനിങ്ങനെ കയൽക്കണ്ണിമാരൊടുരച്ചെയ്യുമോ
കണ്ടുകൊൾക ഫലമഞ്ജസാ ഭവാൻ ഷണ്ഡനായിവരുമെന്നു
നിർണ്ണയം

[ ആനന്ദഭൈരവി - ചെമ്പട]

ശാപേന ചാവേത ധൃതിർബഭൂവ ധീരസ്യ ധീരസ്യ
മഹേന്ദ്രസൂനോഃ
നിന്ദന്നനിന്ദ്യോ പി നപുംസകത്വം വിചിന്ത്യ
ചിന്താ കുലതാമവാപ.

അർജ്ജുനൻ: ദൈവമേ! ഹാഹാ! ദൈവമേ!
ദൈവാനുകൂല്യമില്ലാഞ്ഞാലേവം വന്നുകൂടുമല്ലൊ
ദേവകീനന്ദനനെന്നെക്കേവലമുപേക്ഷിച്ചിതോ ?
എന്നുടെ സോദരന്മാരെച്ചെന്നു കാണുന്നതെങ്ങനെ ഞാൻ
ഖാണ്ഡവദാഹേ ലഭിച്ച ഗാണ്ഡീവം കൊണ്ടെന്തുഫലം ?
പാരിലെന്നുടെ വൈരികൾ പരിഹസിക്കുമാറായല്ലോ
അവനീശന്മാർക്കതിലേറെ അവമാനമ്മറ്റെന്തോന്നുള്ളൂ ?
എന്തൊരു കർമ്മം കൊണ്ടേവം ഹന്ത വന്നുകൂടി മേ ?

# 5
# നരകാസുരവധം
## കാർത്തിക തിരുനാൾ

കാർത്തികതിരുനാൾ രാമവർമ്മയുടെ നരകാസുരവധം ആട്ടക്കഥയിലെ നക്രതുണ്ഡിയുടെ കർണ്ണനാസികാ കുചഛേദരംഗം ചുവടെ കൊടുക്കുന്നു.

### നക്രതുണ്ഡീ കർണ്ണനാസികാ കുചച്ഛേദം

[കേദാരഗൗഡം – അടന്ത]

ക്രീഡന്തമാലോക്യ സുരാധിനായകം
നിജാംഗനാഭിസ്സമമാത്തകൗതുകം
സാ നക്രതുണ്ഡീ നരകപ്രചോദിതാ
പ്രകാലയാമാസ തദാപ്സരോഗണാൻ

ക്രൂരയാകുന്ന നക്രതുണ്ഡി ഘോരദംഷ്ട്രാ ഭീഷണാ
വീരവൈരി കുലത്തെവിരവിൽ സംഹരിക്കുന്ന ദാനവീ
കൊടിയനരസുരന്മാരെക്കൊന്നു കടുനിണങ്ങൾകുടിപ്പവൾ
വടിവൊടുനല്ല കേസരികളെ നെടിയകാതിലണിഞ്ഞവൾ
കനൽമിഴി രണ്ടുമതിഭയങ്കരം ഘനനസദൃശനിനാദവും
കനത്തജാനു യുഗങ്ങൾ കാണുമ്പോൾ കനക്കെഭീതി
വളർന്നിടും

മന്ദംമന്ദമിന്ദ്രപുരേ നന്ദിയോടവൾ ചെന്നുടൻ
ഇന്ദീവരലോചനമാരെക്കണ്ടു ചൊന്നാളിങ്ങനെ:

[മദ്ധ്യമാവതി : ചെമ്പട]

നക്രതുണ്ഡി: അഹോ! സഫലം ചിന്തിതമഖിലം
ഇഹമരുവീടുന്നൊരു തരുണീജന നികരമശേഷം കരബലമതുകൊ–
ണ്ടഹമര നിമിഷം കൊണ്ടുഗമിപ്പാൻ ബഹുബലവാനാം
ഭൂസുതസവിധേ.

സുരരിപുകുലവരനാകും നമ്മുടെ നരകാസുരനുടെ
കേളിക്കനുദിനം
പരിചിനൊടെന്നുടെ ഭാഗ്യം കൊണ്ടിഹ കരഗതമായി
തരുണീനികരം
വരികവരിക വിരവോടെന്നരികിൽ സുരനാരികളായീടും
നിങ്ങൾ
കരളിലതിന്നൊരു സംശയമെന്നാൽ ഒരുമയിൽ ഞാനും
കൊണ്ടിഹപോവൻ

[ഭൈരവി : ചെമ്പട]

ഇത്ഥം നിശ്ചിത്യ ഹൃത്വാ ത്രിദശപുരവധൂരുദ്ധതം പ്രസ്ഥിതാ സാ
മദ്ധ്യേമാർഗ്ഗം ജയന്തം വലരിപുതനയം വീക്ഷ്യ കാമാതുരാഭൂൽ
സ്വസ്ത്രീരാച്ഛാദ്യ മായാമയയവനികയാ പ്രാപ്യമന്ദാക്ഷമന്ദാ
മുഗ്ദ്ധാപാംഗസ്മിതോദ്യൽ സ്മരരസമധുരം പ്രാഹതം മോഹനാംഗീ

[സാരി]

യാമിനീചരമാനിനീ വന്നിതു
സോമബിംബാനനാ ശതമന്യു സുതസവിധേ.

പുരികുഴലിൽ നറുമലർകൾ ചൂടിയും ബാലാ
സരസതരഗാനം ചെയ്തു സരസനൃത്തമാടിയും
സുരതരുണിപോലെ ദേഹകാന്തിയും അവൾ
വരസുരതമോഹംപൂണ്ടു വിവിധലീല ചെയ്കയും

മല്ലികാമുകുളദന്ത പങ്ക്തിയും നല്ല
വില്ലൊടുമല്ലിടുന്നൊരു ചില്ലീലാസ്യഭംഗിയും
ഫുല്ലകുവലയനേത്രശോഭയും കല്യാ
നല്ല കളഹംസംപോലെ മന്ദഗതിതേടിയും,

പന്തൊക്കുംകൊങ്കകൾകണ്ടാൽ ബന്ധുരം നല്ല
സിന്ധുകരോരുയുഗശോഭയെത്ര സുന്ദരം!
ചന്തമിയലുന്ന കംബുകന്ധരം അവൾ
ചെന്താർശരശരനികരത്തിന്നൊരു പഞ്ജരം

[സാമന്തമലഹരി : ചെമ്പട]

നക്രതുണ്ഡി: വൃത്രവൈരിനന്ദനാ! കേൾ വിശ്രുതപരാക്രമാ! നീ
സത്രാശനകുലമണേ! സാമോദം മേ വാചം
അത്ര നിന്നെകാൺകയാലേ ആനന്ദം മേ വളരുന്നു
ഭർത്തൃഭാഗ്യമിന്നു മമ വന്നിതഹോ ദൈവാൽ

[കല്യാണി]

ജയന്തൻ: ആരയി ബാലികേ! നീയിന്നാരെന്നു ചൊൽക സുശീലേ!
നാരിമാർമൗലിരത്നമേ നാകനാരിയോ താൻ
ഭൂരമണകുലജയാം വാരണഗാമിനിയോതാൻ
കാരണമെന്തിങ്ങു വരുവതിനിന്നു ബാലേ!

നക്രുതുണ്ഡി: മാനുഷനാരിയുമല്ല ദാനവിയുമല്ലഹോ ഞാൻ
വാനവർ കുലത്തിലൊരു മാനിനി ഞാനല്ലോ
സൂനബാണശരമേറ്റു കേണുഴന്നീടുന്നോരെങ്കൽ
കാണിനേരം വൈകാതെ നീ കാമകേളി ചെയ്ക.

ജയന്തൻ: ദാരസംഗ്രഹമിന്നു ഞാൻ താതനിയോഗം കൂടാതെ
നാരീമണേ ചെയ്കയില്ല നാകനിതംബിനീ!

നക്രതുണ്ഡി: പ്രാണനാഥൻ നീയെന്നല്ലോ ഞാനിങ്ങുകരുതിവന്നു
ത്രാണം ചെയ്തീടേണമെന്നെ കൈവെടിഞ്ഞീടൊല്ലാ
ഏണാങ്കസമവദന! ഇന്നുനിൻവിരഹമെന്നാൽ
നൂനം സഹിക്കാവതല്ല നാളീകായതാക്ഷ!

[സാരംഗം: ചെമ്പട]

ജയന്തൻ: എത്രയും കർണ്ണകഠോരം അത്ര നിൻമൊഴികളെല്ലാം
ചിത്രമെന്നേ പറയാവൂ കുത്രാപി നീ പോക.

നക്രതുണ്ഡി: നിന്നെക്കൊണ്ടു പോവതിന്നായ് വന്നതും
ഞാനിന്നു ധന്യ!
നിന്നെപ്പിരിഞ്ഞുടൻ പോകയില്ല കാണ്ക.

[ബലഹരി: ചെമ്പട]

രുഷ്ടാന്താമട്ടഹാസപ്രകടമുഖഗുഹാസ്പഷ്ടദംഷ്ട്രാകരാളാം
പ്ലുഷ്ടാശാം ദൃഷ്ടി പാതൈസ്ഫുരദ നലകണൈരാത്മനേ
തിഷ്ഠമാനാം
ക്ലിഷ്ടാന്തഃ ക്കൃഷ്ട കേശീരപി ച സുര വധൂസ്തത്ര ബാഷ്പായ
മാണാഃ
ദൃഷ്ട്വാഥാകൃഷ്ടഖഡ്ഗോ നൃഗദദതിരുഷാ വിക്രമീ ശക്രസൂനുട

ജയന്തൻ: രാത്രിഞ്ചരവനിതേ! നീ മോചയ വൃത്രവൈരി
പുരകാമിനിമാരെ
ചിത്രം തവ ചേഷ്ടിതമോർത്താലിഹ പത്രിഗണങ്ങൾക്കൂണാകും നീ

അമരാവതിയായീടും പുരിയിൽ അധുനാവരുവാനേവനതുള്ളൂ
അമരവൈരിതരുണിയതാം നിന്നെ പരിചൊടു ബന്ധിച്ചീടും
ഞാനും

നക്രതുണ്ഡി: ശക്രതനയ! ഹേ ജയന്ത! മൂഢ! ശക്രലോകവൈരിയ
തായീടും
വിക്രമയുതഭൗമഗിരാ വന്നൊരു നക്രതുണ്ഡിയെന്നറിയണമെന്നെ
വിക്രമജലധേ! രണധരണിയിൽ നീ വീര! വരിക വരിക.

ജയന്തൻ: അർണ്ണോജാക്ഷികളെ ഹരിച്ചൊരു നിൻ കർണ്ണനാസികാ
കുചകൃന്തനമിഹ
തൂർണ്ണം ചെയ്‌വൻ കണ്ടുകൊൾകനീ നിർണ്ണയമതിനുണ്ടു മേ
കരാളേ !

നക്രതുണ്ഡി: വലവിമഥനസുതനാകും നിന്നുടൽ ബലയുതകരഹ
തികൊണ്ടുതകർത്തുടൻ
ചലമിഴിമാരെക്കൊണ്ടയിപോവൻ ചപലതരമതേ കാണ്ക
നീയധുനാ
രണധരണിയിൽ നീ വീര! വരിക വരിക



# 6
# പൂതനാമോക്ഷം

## അശ്വതിതിരുനാൾ

അശ്വതിതിരുനാൾ രചിച്ച പൂതനാമോക്ഷം ആട്ടക്കഥയിലെ പൂതനയുടെ അമ്പാടീ പ്രവേശമാണ് താഴെച്ചേർക്കുന്ന ഭാഗം.

[കാമോദരി - ചെമ്പട]

കന്നൽക്കണ്ണികൾമൗലി രത്നകലികാരൂപം ധരിച്ചാദരാൽ
പൊന്നിന്മാലയണിഞ്ഞു പൂതന തദാ മന്ദം നടന്നീടിനാൾ
പിന്നെച്ചെന്നവൾ ഗോകുലേ കുളുർമുലക്കുന്നിന്നു മീതേ ചിരം
മിന്നും ചന്ദ്രികപോലെ മന്ദഹസിതം തൂകിപ്പറഞ്ഞീടിനാൾ.

പൂതന: ആമ്പാടിഗുണം വർണ്ണിപ്പാൻ വൻപനല്ല ഫണിരാജനും

ഏഴു നില മണിഗൃഹമതിരുചിരം രുചി
തഴുകിനതളിമവുമിഹ മധുരം ജല-
മൊഴുകിന പൂങ്കാവതിശിശിരം പര-
മൂഴിയിങ്കലെതിരില്ലിതിന്നൊരഴ-
ലീഷലില്ല കഴൽതൊഴു മമരപുരം.

മുത്തണിമുലമാർ മാധുരിയം ചില
നർത്തകരുടെ കളിചാതുരിയും ക-
ണ്ടെത്തുകിൽ വിരഹികൾ മനമെരിയുംനന്നെത്രയുന്നികട-
വർത്തിമത്തശിഖി നൃത്തമാർന്ന ഗോവർദ്ധന ഗിരിയും.

നന്ദനിലയമിതാ കാണുന്നു പശു-
വൃന്ദവുമൊരുദിശിവിലസുന്നു ദധി-
വിന്ദുപരിമളവുമിളകുന്നു ഇനി മന്ദമെന്നിയെ
കടന്നീടുന്നേനര-
വിന്ദനയനനിഹപോൽ വാഴുന്നു.

[എരിക്കിലക്കാമോദരി - ചെമ്പട]

സുകുമാര! നന്ദകുമാര! വരികരികിൽ സുകുമാര! നന്ദകുമാര!

കൊണ്ടൽനിര കൊതികോലും കോമളമാം തവമേനി
കണ്ടീടുന്ന ജനങ്ങടെ കണ്ണുകളല്ലോ സഫലം.

കണ്ണുനീർ കൊണ്ടു വദനം കലുഷമാവാനെന്തുമൂലം
തൂർണ്ണം ഹിമജലം കൊണ്ടു പൂർണ്ണമാമംബുജംപോലെ.
പൈതലേ നിനക്കുപാരം പൈദാഹമുണ്ടെന്നാകിലോ
പ്രീതിയോടെന്മുലകളെ താത! പാനം ചെയ്തീടുക

പല്ലവമൃദുലമാകും പാദം പാണികൊണ്ടെടുത്തു
മെല്ലവേ മുഖത്തണച്ചു മന്ദം പുഞ്ചിരിതൂകുന്നു.

[ഇന്ദിശ - അടന്ത]

ഈൗശാളോശകശായളോയണ ഇജ്ജൂയാണീളംബ്ഭഗബ്ഭപ്പഹാ
ദാഡാമോഹശതൂഹഭീഷണമുഹീ ഘോളന്തജീഹായുളാ
താളാഘോളിയജീഹയേണ ശിശുണാ പിജ്ജന്തപീണന്തണാ
ദീണാ ശാപഢിയാഖണം വിളപണം കാദൂണശാ പൂദണാ.



# 7
# ഉത്തരാസ്വയംവരം

## ഇരയിമ്മൻതമ്പി

ത്രിഗർത്തന്റെ ഗോഗ്രഹണവും വിരാടകുമാരന്റെ ശൃംഗാരപദവുമാണ് ഇരയിമ്മൻ തമ്പിയുടെ ഉത്തരാസ്വയംവരം ആട്ടക്കഥയിൽ നിന്ന് എടുത്തിട്ടുള്ളത്.

### (1) ത്രിഗർത്തന്റെ ഗോഗ്രഹണം.

[കേദാരഗൗഡം : ചെമ്പട]

മദ്ധ്യേയുദ്ധമഥ ത്രിഗർത്തപതിനാ ക്രുദ്ധേന ബദ്ധേനുപേ
ബന്ധും തം വിമതഞ്ച മോക്തുമചിരാൽ ബന്ധുഞ്ച
സഞ്ചിന്തയൻ
സന്ധാവൻ പരിപന്ഥിസിന്ധുരഹരിർദ്രാർഗന്ധവാഹാത്മജഃ
സ്കന്ധാവാരധുരന്ധര: പഥിരിപും രുദ്ധൻ ബഭാഷേരുഷാ

ഭീമൻ: മൂഢമതേ! രണനാടകമാടുക പാടച്ചരകീടാ!
കൂടകർമ്മങ്ങൾ ഫലിച്ചീടുമെന്നോർത്തീടാതെ
പാടവമുണ്ടെങ്കിൽ വന്നടുത്തീടുക

ഒളിച്ചുവന്നു ഗോക്കളെ തെളിച്ചുകൊണ്ടുപോകാതെ
വെളിച്ചത്തുവാടാ പോവാനയച്ചീടുമോ?
കളിച്ചീടേണമൊന്നടർക്കളത്തിൽ നമുക്കതിനു
വിളിച്ചീടുന്നിതാ നിന്നെ വലലനഹം.

ത്രിഗർത്തൻ: ത്രിഗർത്തനാഥന്റെ ഭുജമഹത്വമറിഞ്ഞിടാതെ
തിമിർത്തമദത്തൊടുവന്നെതിർത്ത നിന്നെ
വികർത്തനാത്മജൻ തന്റെ പുരത്തിലയച്ചീടുവൻ
കിമർത്ഥം വികത്ഥനങ്ങൾ നിരർത്ഥമഹോ!

കുടിലമതേ! പടപൊരുവതിനുടമയൊടടർനിലമതിൽവാടാ!
ഭീമൻ: കരികളും കിരികളും ഹരിണങ്ങൾ ജംബുകങ്ങൾ
ഗിരികളിൽ നിരവധി തുരുതുരനേ

പൊരുവതിനൊരുമിച്ചു വരികിലുമൊരുഭയം
ഹരിവരനുദിക്കുമോ? കരുതുക നീ

ത്രിഗർത്തൻ: മദിച്ചുവെട്ടുവാൻ വന്ന മഹിഷത്തിനൊടു സാമം
വദിച്ചാലതു കൊണ്ടേതും ഫലിച്ചീടുമോ?
ഉദിച്ചഗർവമൊടേവം കഥിച്ച നിന്നുടെ ദേഹം
പതിച്ചിടും ശരങ്ങൾകൊണ്ടവനീതലേ

ഭീമപ്രഭാവേന വിരാടഭൂപ സ്സുമുക്തബന്ധഃ പ്രഥമാംബഭൂവ
ബദ്ധസ്സുശർമ്മാഥയുധിഷ്ഠിരോക്ത്യാമുക്തോയയൗ ഹന്ത-
യഥാർത്ഥനാമാ

(2) ഉത്തരന്റെ ശൃംഗാരം

[നവരസം : അടന്ത]

അത്രാന്തരേ കില വിരാടപതേസ്തനൂജഃ
ശുദ്ധാന്തയൗവതവൃതസ്സുഖമുത്തരാഖ്യഃ
നാളീകസായകശരാളി വിധേയചേതാ
കേളീരസേന വനിതാജനമേവൂചേ

ഉത്തരൻ: അരവിന്ദമിഴിമാരേ! ഗിരമിന്നുകേൾക്കമേ
ശരദിന്ദുമുഖിമാരേ! സാദരം
കുരുവിന്ദദതിമാരേ! പരിചിൽക്രീഡകൾ ചെയ്തു
പെരുകുന്നസുഖമേനാം മരുവീടേണമിന്നേരം

കടുത്തഭാവേന വില്ലുമെടുത്തു ബാണങ്ങളെല്ലാം
തൊടുത്തു ചൊരിഞ്ഞു മാരനടുത്തിടുന്നു;
തടുത്തുകൊള്ളുവാനേതും പടുത്വമില്ല മേ കൊങ്ക-
ത്തടത്താണെ പൊളിയല്ല മടുത്തൂകും മൊഴിമാരേ!

ഏണാംകനിളംകാറ്റും വീണാവേണുനാദവും
ചേണാർന്നകുസുമാദി ഇവകളെല്ലാം
പ്രാണവല്ലഭന്മാരേ! കാണിനേരം നിങ്ങളെ-
ക്കാണാഞ്ഞാൽ പരിതാപം വളർക്കുന്നുസുഖമിപ്പോൾ

[കുമ്മി]

വീര!വിരാടകുമാര! വിഭോ! ചാരുതരഗുണസാഗരഭോ!
മാരലാവണ്യ! നാരീ മനോഹാരിതാരുണ്യ!

ജയ! ജയ! ഭൂരികാരുണ്യ! വന്നീടുക
ചാരത്തിഹ പാരിൽത്തവനേരൊത്തവരാരുത്തര!
സാരസ്യസാരമറിവതിനും നല്ല മാരസ്യലീലകൾ ചെയ്‌വതിനും
നാളീകലോചനമാരേ! നാം വ്രീളകളഞ്ഞു വിവിധമോരോ
കേളികളാടി-മുദാ രാഗമാലകൾ പാടി-
കരംകൊട്ടിച്ചാലവേ ചാടി - തിരുമുമ്പിൽ
താളത്തൊടുമേളത്തൊടു മേളിച്ചനു കൂലത്തൊടു-
മാളികളേ! നടനം ചെയ്യണം - നല്ല കേളി ജഗത്തിൻ
വളർത്തീടേണം.
ഹൃദ്യതരമൊന്നു പാടീടുവാനുദ്യോഗമേതും കുറയ്ക്കരുതേ
വിദ്യുല്ലതാംഗീ! ചൊല്ലീടുകപദ്യങ്ങൾ
ഭംഗികലർന്നു നീ സദ്യോമാതംഗീ!
ധണംതകത്തദ്ധിമിത്തത്തൈകൃതത്ഥോംതത്ഥോമെന്നു
മദ്ദളം വാദയ ചന്ദ്രലേഖേ! നല്ല
പദ്യങ്ങൾ ചൊല്കനീ രത്നലേഖേ!

പാണിവളകൾ കിലുങ്ങീടവേ പാരം
ചേണുറ്റ കൊങ്കകുലുങ്ങീടവേ
വേണിയഴിഞ്ഞും നവസുമശ്രേണിപൊഴിഞ്ഞും
കളമൃദുവാണി മൊഴിഞ്ഞും സഖി! ഹേക-
ല്യാണിഘനവേണീ! ശുകവാണി! സുശ്രോണി! നാ-
മിണങ്ങിക്കുമ്മിയടിച്ചിടേണം - നന്നായ്
വണങ്ങിക്കുമ്മിയടിച്ചീടേണം.

# 8
# കീചകവധം

## ഇരയിമ്മൻതമ്പി

കീചകവധം ആട്ടക്കഥയിൽ സൈരന്ധ്രിയായ പാഞ്ചാലി കീചകന്റെ മന്ദിരത്തിലേക്ക് പോകുന്ന ഭാഗം.

### പാഞ്ചാലിയുടെ കീചക മന്ദിരഗമനം

[ഉശാനി: ചെമ്പട]

അഭ്യർത്ഥിതാതേന മുഹസ്സുദേഷ്ണാ കൃഷ്ണാംകദാ ചിന്മധുയാച
നാർത്ഥം
സമീപമാത്മീയ സഹോദരസ്യനിനീഷുരേഷാമധുരം ബഭാഷേ

സുദേഷ്ണ: മാനിനിമാർ മൗലിമണേ! മാലിനി! നീ വരികരികേ
ആനനനിന്ദിതചന്ദ്രേ! അയിസഖിനീ ശൃണുവചനം
പരിചൊടു നീ മമ സവിധേ പകലിരവും വാഴുകയാൽ
ഒരു ദിവസം ക്ഷണമതുപോലുരുസുഖമേ തീർന്നിതുമേ.
ഇന്നിഹ ഞാനൊരുകാര്യം ഹിതമൊടു ചൊല്ലീടുന്നേൻ
ഖിന്നതയിന്നതിനേതും കിളിമൊഴി നീ കരുതരുതേ
സോദരമന്ദിരമതിൽ നീ സുഭഗതരേ! ചെന്നധുനാ
ഓദനവും മധുവും കൊണ്ടുദിതമുദാ വരിക ജവാൽ.

[ദണ്ഡകം]

ക്ഷോണീന്ദ്രപത്നിയുടെ വാണീം നിശമ്യപുനരേണീവിലോ
ചനനുണീ-
മിഴിയിണകലങ്ങി - വിവശതയിൽ മുങ്ങി-
പലതടവുമതിനു പുനരവളൊടു പറഞ്ഞളവു
പരുഷമൊഴി കേട്ടുടനടങ്ങി.

ദാസ്യം സമസ്ത ജനഹാസ്യം നിനച്ചുനിജമാസ്യംനമിച്ചു പുനരേഷാ-
വിജിതസുരയോഷാ- വിഗതപരിതോഷാ-

ശ്രമസലില ബഹുലതരനയനജലമതിലുടനെ
മുഴുകി ബതമലിതരവേഷാ

ഗാത്രം വിറച്ചിതതിമാത്രം കരത്തിലഥപാത്രം ധരിച്ചവിടെ നിന്നൂ
പരിചൊടു നടന്നൂ - പഥികിമപി നിന്നൂ-
ഹരിണരിപുവര സഹിതദരിയിലിഹ പോകുമൊരു
ഹരിണിയുടെ വിവശത കലർന്നൂ

നിശ്വസ്യ ദീർഘമഥ വിശ്വസ്യനാഥമപി വിശ്വസ്യ ചേതസി
സുജാതാ
ധൃതിരഹിതചേതാ- ധൃതപുളകജാതാ-
സൂതസുതനുടെ മണിനികേതമതിലവൾ ചെന്നു
ഭീതിപരിതാപപരിഭൂതാ

[കാമോദരി : ചെമ്പട]

സഭാജനവിലോചനൈസ്സമനി പീതരൂപാമൃതാം
സഭാജനകരാംബുജാം സവിധമാഗതാം പാർഷതീം
സഭാജനപുരസ്സരം സമുപസൃത്യ സൂതാത്മജഃ
സ ഭാജനമഥോ മുദാം സരസമേവമൂചേ വചഃ

കീചകൻ: ഹരിണാക്ഷീജനമൗലിമണേ! നീ അരികിൽ വരിക മാലിനീ!

തരുണീ നിന്നുടയ സഞ്ചാരദൂനതര-
ചരണനളിന പരിചരണപരൻ ഞാൻ.

ധന്യേ! മാലിനി! നീ മമ സദനേ താനേ വന്നതിനാൽ ശശിവദ
നേ!
മന്യേ! മാമതിധന്യം ഭൂവനേ മദകള കളഹംസാഞ്ചിത ഗമനേ!

മന്ദിരമിതു മമ മഹിതമായ്‌വന്നുമാമകജന്മവുംസഫലമായിന്നു
സുന്ദരി! മഞ്ചമതിങ്കലിരുന്നു സുഖമോടു രമിച്ചീടുവതിന്നു.

# 9
# രാവണ വിജയം

## കിളിമാനൂർ ചെറുണ്ണികോയിത്തമ്പുരാൻ

കിളിമാനൂർ ചെറുണ്ണികോയിത്തമ്പുരാന്റെ രാവണവിജയം ആട്ടക്കഥയിലെ രംഭാപ്രവേശമാണ് തെരഞ്ഞെടുത്തിരിക്കുന്നത്.

### രംഭാപ്രവേശം

[നീലാംബരി: അടന്ത]

അതിമൃദു പദന്യാസൈര്യാന്തീം സ്വനുപുരശിഞ്ജിതാത്
പ്രതിപദമപി സ്ഥിത്വോച്ഛ്വാസാന്നിയമ്യ വിമുഞ്ചതീം!
സഭയമപദേ വ്യാതന്വാനാം ദൃശൗ നവനീരദ-
പ്രതിരുചിനിചോളാന്തർല്ലീനാം ജഗാദ ദശാനനഃ

രാവണൻ: രാകാധിനാഥരുചിരഞ്ജിത നിശായാം
ഏകാകിനീ ചരസി കാസി ? കളവാണി!

നീലനിചോളേന നിഹ്നുതമതെങ്കിലും
ചാലവേ കാണുന്നു ചാരുതരമംഗം,
കാളിന്ദിവാരിയിൽ ഗാഹനം ചെയ്യൊരു
കാഞ്ചനശലാകതൻ കാന്തിയതുപോലവേ.

നാരീകുലാഭരണഹീരമണിയായ നീ
ആരോമലേ! സുതനു! ആരുമയോ? രമയോ?
ആരെന്നു കേൾപ്പതിനു പാരമിഹ കൗതുകം
പാരാതെ ചൊൽകനീ ഭാരതിയോ ? രതിയോ?

പ്രകൃതിജിതപല്ലവം പീയുഷപൂരിതം
ശുകമൊഴിപൊഴിഞ്ഞിടും സുസ്മിത ശ്രീപദം
സുകൃദപി തവാധരം തന്നുവെന്നാകിലോ
സുകൃതനിധിഞാനെന്നു സുദതി! വരുമിന്നഹോ

ഈരേഴുപാരിനിന്നീശനായുള്ള ഞാൻ
മാരാതിരേകശരമാൽ പിണകയാലേ
താരാധിനാഥമുഖി! താവകവശംവദൻ
പോരേ മനോജരണപോരിനു വിസംശയം.

[ആനന്ദഭൈരവി : ചെമ്പട]

ആനീലനീരദദരാന്തരിതേന്ദുബിംബ-
ലീലാനുകാരി വദനം നിജമാദധാനാ!
സഞ്ജാതവേപഥുമതിശ്ശിരസാ പ്രണമ്യ
മന്ദം ജഗാദ മുകുളീകൃതപാണി രേഷാ

രംഭ: ആശരനാഥ! മുഞ്ച മാം വിരവിനൊടിന്നാശുകേൾക്ക ഗിരഞ്ചമേ
പേശലഗുണനിധി പ്രാണനാഥനിന്നു
ധനേശതനയോർക്കിലോ ആവതെന്തയ്യോ?

പുത്രഭാര്യാ ഞാനിന്നു തേ എന്നോടു ഭവാനിത്തരമൊന്നു മരുതേ

സത്യവിനയവാരിധേ! സാഹസമായ
കൃത്യമിന്നിതുപാർക്കിലോ ആവതെന്തയ്യോ?

മുത്തണിമുലയിന്നു മേ പുൽകുവതിന്നുവിത്തനായകനന്ദനൻ
നിത്യമോരോരോ വല്ലഭൻ ഞങ്ങടെ പാതി-
വ്രത്യമിങ്ങനെ പാർക്കിലോ ആവതെന്തയ്യോ?

പാപമുണ്ടിതിന്നു മേ ധനദസുതൻ ശാപവുമേകും നിർണ്ണയം
കോപമരുതുമാനസേ ഭവാനുമിഹ
ചാപലമിവചൊൽകിലോ ആവതെന്തയ്യോ?

കാലിണതവതൊഴുന്നേൻ പോകുന്നു ധനപാലസുതനൊടിന്നുതേ
ചാലവേവരുമെന്നു ഞാൻ ചൊന്നസംകേത-
കാലമതീതമാകിലോ ആവതെന്തയ്യോ?

[സുരുട്ടി - ചെമ്പട]

രാവണൻ: പരഭൃതമൊഴി! പാർത്താലിതെന്നുടെ ഭാഗധേയമല്ലോ
പരിണതവിധുമുഖിമാർ മുടിമാലേ!
പരിചിനൊടിഹ നീ വന്നതുമോർത്താൽ.

അഞ്ജനൗഷധിതേടുമളവിലപാരദൈവയോഗാൽ നിധി
കഞ്ജനേർമിഴി! കാലിലണഞ്ഞതു കളയുന്നവരുണ്ടോ?

കുഞ്ജസദനമതിൽ വരിക നീ കൂജിത കോകിലാകുലതരേ
മദമന്ഥര-
കുഞ്ജരാധിപതിഗാമിനി! സംപ്രതികുന്ദ ബാണലീല
ചെയ്‌വതിന്നായി
പന്തിടഞ്ഞകുചങ്ങളയി തവ പരിചൊടു പുണരായ്കിൽ ദശ-
കന്ധരൻ ബത കാമശരാഗ്നിയിൽ കളിയല്ലിത ബാലേ!
വെന്തുപോമെന്നറിക നീ സംപ്രതി വാദമില്ല മോദമോടു
തളിരൊളി
ചിന്തുമധരമ്മതുതരുവതിനിന്നൊരു ചിന്തയെന്തിനന്തരംഗമതിലയി

ജാരഭാവമിതോർക്കിൽ ഞങ്ങടെ ജാതിധർമ്മമല്ലോസുര-
വാരവനിതമാർക്കയി സുന്ദരി! വരനിയമവുമുണ്ടോ?
ചേരുവൊന്നല്ലിവ മൊഴി നിന്നൊടുചേരുവതിന്നുണ്ടൊന്നൊഴിഞ്ഞു
ധന്യരി-

ലാരഹോ ജഗതി പറകനീ നിബിഡിത-
നീരദാളിനീലവേണി! സംപ്രതി

മാമാ സ്പൃശേതി മുഹുരപ്യനുയാചിതോപി
രാജീവകോരകകരഞ്ജലിമുദ്രയൈവ
ഹാഹാ തദസ്പൃരസി കാമദവാതുരാത്മാ
ചിക്രീഡ തന്നിശി നിശാചരകുഞ്ജരോയം.



# 1

# കുചേലവൃത്തം വഞ്ചിപ്പാട്ട്

## രാമപുരത്തു വാര്യർ

രാമപുരത്തു വാര്യരുടെ കുചേലവൃത്തം വഞ്ചിപ്പാട്ടിലെ ഒരു ഭാഗമാണിത്. ദരിദ്രനും ഭക്തനുമായ കുചേലന്റെ ദ്വാരകയിലേക്കുള്ള യാത്രയും ദ്വാരകാപ്രവേശവും ശ്രീകൃഷ്ണന്റെ ആതിഥ്യവും ഇവിടെ ഹൃദ്യമായി വർണ്ണിക്കപ്പെട്ടിരിക്കുന്നു.

"നാളെനാളെയെന്നായിട്ടു ഭഗവാനെക്കാണ്മാനിത്ര-
നാളും പുറപ്പെടാത്ത ഞാനിന്നു ചെല്ലുമ്പോൾ,
നാളീകനയനനെന്തു തോന്നുമോ ഇന്നു നമ്മോട്!
നാളീകം കരിമ്പനമേലെയ്ക്കപോലെയോ?
ദേശിക ദക്ഷിണ കഴിഞ്ഞതില്പിന്നെക്കാണാഞ്ഞ ഞാൻ
ദേവദേവനാലർത്ഥിക്കപ്പെടുമെങ്കിലും
ദാശാർഹനെൻ ദാരിദ്ര്യമൊഴിച്ചയപ്പാൻ ബന്ധം വേണ്ട
ദാസ്യസഖ്യാദികളോ നിത്യന്മാർക്കുണ്ടാമോ?
താണു പണ്ടുണ്ടായ സാപ്തപദീനം തന്നെ പറഞ്ഞു
കാണുമ്പോളഖിലേശനോടിരപ്പനിവൻ
ദ്രോണർ ദ്രുപദനാലെന്നപോലെ നിന്ദിക്കപ്പെടുക-
വേണമെന്നില്ലാദ്യനല്ലേ? പ്രഭുവല്ലല്ലോ.
മാനിയാമർജ്ജുനനോളം വലിപ്പമില്ലുണ്ടെങ്കിലും
കൂനിയായ കൂബ്ജയേക്കാളിളപ്പംകൊണ്ടും
മാനനീയത്വം വലിപ്പം കൊണ്ടുമേനിക്കേറും നൂനം
ദീനബാന്ധവൻ ബ്രാഹ്മണ്യദേവനല്ലയോ?
അന്തണരിലേകനെന്നാൽ കനിഞ്ഞു കൃഷ്ണനെത്രയും
ജന്തുവായ ജളനേയും പ്രസാദിപ്പിക്കും.
എന്തായാലും ചെന്താമരക്കണ്ണനെന്നെക്കാണുനേരം
സന്തോഷിക്കും സല്ക്കരിച്ചയയ്ക്കയും ചെയ്യും"

ഈവണ്ണമാക്ഷേപ സമാധാനങ്ങളെച്ചെയ്തു ചിത്തം
കാർവർണ്ണനിലുറപ്പിച്ചു ചെഞ്ചമ്മേ ചെല്ലും

ഭൂവിണ്ണോരിലഗ്രഗണ്യനായ കുചേലനാലഗ്രേ
സൗവർണ്ണയാം ദ്വാരവതീ ദർശിക്കപ്പെട്ടു.
ഇപ്പാരിലിന്നില്ലീവണ്ണമൊരു മഹാരാജധാനി
മുപ്പാരിലുമില്ല, മന്യേ മുകുന്ദപദം
അല്പവുമില്ലാതങ്ങുർവിയിങ്കൽപോയി വാസുദേവൻ
ചിൽപ്പൂരുഷനോടുകൂടിപ്പരമപദം
പശ്ചിമപയോധിയുടെ നടുവിന്നാഭരണമാം
കഞ്ചന പൊന്നുന്തുരുത്തുമതിന്റെ മീതേ
ദുശ്ച്യവന നഗരിയെ നാണിപ്പിച്ച രത്നപുരി
നിശ്ചലയായിട്ടു നിന്ന നിലയുമോർപ്പൂ
ഭാഗവതിയായപുരി പൊക്കംകൊണ്ടു നഭസ്സിന്റെ
ഭാഗത്തേയുമതിക്രമിച്ചനേകകാലം
ഭോഗവതിപുരിയുടെ തലയിലിരുന്നുപോലും
ഭോഗിശായിയോടുകൂടിപ്പോകയും ചെയ്തു.

ചുറ്റുമംബരം ചുംബിക്കും പൊന്നും പുറക്കോട്ടയ്ക്കക-
ത്തൊറ്ററത്നക്കൽത്തളം ചെയ്തിരിക്കമൂലം
മുറ്റമെല്ലാം മിനുങ്ങീട്ടുതെറ്റു തെളുതെളെമിന്നും
മുറ്റമെവിടെയുമാർക്കും കണ്ണാടികാണാം
മുകളിലാകാശംമുട്ടുമകമതിലുകടെയും
മുകപ്പുകടേയുമെണ്ണം ഗണിച്ചുകൂടാ
മുകുന്ദന്റെ പദമെന്റെ മനോമയമായിരിക്കും
മുകുരത്തിൽ കണ്ടപോലേ പറഞ്ഞു കൂടു.
സാലംതോറും നന്നാലു ഗോപുരങ്ങളുണ്ടത്രയല്ല
സാലങ്കാരപുരദ്വാരങ്ങളുടെ നേരെ.
നാലുദിക്കിലോട്ടുമോരോ മഹാമാർഗ്ഗങ്ങളുണ്ടതിൽ
നാലിന്റേയും പാർശ്വങ്ങളിലാപണങ്ങളും
അങ്ങാടികളിലൊക്കെയുമാപണങ്ങളിലൊക്കെയും
മങ്ങീടാതെ മഹാലക്ഷ്മിയുടെ കടാക്ഷം
തങ്ങീടുകകൊണ്ടു ധനധാന്യാദികൾക്കിടം പോരാ
പൊങ്ങീടുന്ന നാനാമണിഹേമാദികൾക്കും
ഇന്ദിര രണ്ടെണ്ണായിരത്തെട്ടായിട്ടിരുന്നരുളും
മന്ദിരങ്ങളുമത്രയുമുണ്ടെന്നുവെയ്ക്ക
നന്ദഗോപപുത്രപുത്ര പൗത്രാദിഗൃഹഗണനം
ദന്ദശൂകേശനുമെളുതല്ല നിർണ്ണയം
പ്രദ്യോതനകോടി പ്രകാശന്മാരായി വിളങ്ങീടും
പ്രദ്യുമ്നാനിരുദ്ധാദിസത്മങ്ങളും മുദാ

മദ്ധ്യമത്തനായ മാധവാഗ്രജന്റെ മന്ദിരവും
വിദ്യാവൃദ്ധനാമുദ്ധവരുടെ ഗൃഹവും
സാത്യകികൃതവർമ്മാദി മഹാരഥന്മാരുടെയും
സാത്വത സംഘത്തിന്റേയും കുടികോടികൾ
സാധ്യസംഖ്യാദികളെല്ലാം സഹസ്രാനുസഹസ്രവും
സാധ്വസത്തേ ഗമിച്ചീട്ടു മടങ്ങിവാങ്ങും
ചിന്മയന്റെ പുരിക്കുള്ളിൽ ഗൃഹമില്ലാത്തിടമില്ല
പൊന്മയമല്ലാതെയില്ല ഗൃഹത്തിലെങ്ങും
നിർമ്മലമായ പൂങ്കാവും പൊയ്കയും വേണ്ടുന്നതെല്ലാം
നൻമാലയം തോറും വെവ്വേറെയുണ്ടെല്ലാർക്കും.
ജ്യേഷ്ഠനെ മുമ്പിട്ടുചെല്ലും പ്രപഞ്ചപ്പെരുമാളുടെ
കോട്ടയ്ക്കകത്തകപ്പെട്ട പുരുഷന്മാർക്കും
കേട്ടാലും പുരസ്ത്രീകൾക്കും കരിതുരഗാദികൾക്കും
വാട്ടംവിനാ വസിപ്പാനിപ്പാരിടം പോരാ.
പട്ടിണികൊണ്ടുമെലിഞ്ഞ പണ്ഡിതനു കുശസ്ഥലീ-
പട്ടണം കണ്ടപ്പോഴേ വിശപ്പും ദാഹവും
പെട്ടെന്നകന്നുവെന്നല്ല ഭക്തികൊണ്ടെന്നിയേപണി-
പ്പെട്ടാലുമൊഴിയാത്ത ഭവാർത്തിയും തീർന്നു.
രാമാനുജാഞ്ചിത രാജധാനി സൽക്കരിച്ചേകിയ
രോമാഞ്ചക്കുപ്പായമീറനായി ചെഞ്ചെമ്മേ
സീമാതീതാനന്ദാശ്രുവിൽ കുളിക്കകൊണ്ടു കുചേല-
ചോമാതിരിക്കതു ചുമടായിച്ചമഞ്ഞു.
ഭക്തിയായ കാറ്റു കൈക്കണക്കിലേറ്റു പെരുകിയ
ഭാഗ്യപാരാവാരഭംഗപരമ്പരയാ
ശക്തിയോടുകൂടി വന്നു മാറിമാറിയെടുത്തിട്ടു
ശാർങ്ഗിയുടെ പുരദ്വാരം പൂകിക്കപ്പെട്ടു.
കല്പാന്തകാലത്തൊന്നിക്കും കടലുകളുടെ ഘോഷ-
മല്പമാക്കും പുരുഷാരപൂരങ്ങളുടെ
ചൊല്പൊങ്ങുമിരപ്പുകേട്ടും പുരീശില്പംകണ്ടും ചെല്ലും
ചിൽപ്പും സഖൻ മഹാമാർഗ്ഗമലങ്കരിച്ചു.

ആഴിമകളുമൊരുമിച്ചൊരു കട്ടിന്മേലന്നേര-
മേഴാമ്മാളികമുകളിലിരുന്നരുളും
ഏഴുരണ്ടുലകുവാഴിയായ തമ്പുരാനെത്രയും
താഴെത്തന്റെ വയസ്യനെ ദൂരത്തുകണ്ടു
കണ്ടാലെത്ര കഷ്ടമെത്രയും മുഷിഞ്ഞ ജീർണ്ണവസ്ത്രം
കൊണ്ടുതറ്റുടുത്തിട്ടുത്തരീയവുമിട്ടു

മുണ്ടിൽപൊതിഞ്ഞപൊതിയും മുഖ്യമായ പുസ്തകവും
രണ്ടുംകൂടെ കക്ഷത്തിങ്കലിടുക്കിക്കൊണ്ട്,
ഭദ്രമായ ഭസ്മവും ധരിച്ചു നമസ്ക്കാരകിണ-
മുദ്രയും മുഖരമായ പൊളിക്കുടയും
രുദ്രാക്ഷമാലയുമേന്തി നാമകീർത്തനവും ചെയ്തു
ചിദ്രൂപത്തിങ്കലുറച്ചു ചെഞ്ചെമ്മേ ചെല്ലും
അന്തണനെക്കണ്ടിട്ടു സന്തോഷം കൊണ്ടോ; തസ്യദൈന്യം
ചിന്തിച്ചിട്ടുള്ളിലുണ്ടായ സന്താപം കൊണ്ടോ
എന്തുകൊണ്ടോ ശൗരികണ്ണുനീരണിഞ്ഞു; ധീരനായ
ചെന്താമരക്കണ്ണനുണ്ടോ കരഞ്ഞിട്ടുള്ളൂ ?

പള്ളിമഞ്ചത്തീന്നു വെക്കമുത്ഥാനം ചെയ്തിരുപക്ക-
മുള്ള പരിജനത്തോടും കൂടി മുകുന്ദൻ
ഉള്ളഴിഞ്ഞു താഴത്തെഴുന്നള്ളി പൗരവരന്മാരും
വെള്ളംപോലെ ചുറ്റുംവന്നു വന്ദിച്ചുനിന്നു.
പാരാവാരകല്പപരിവാരത്തോടുകൂടി ഭക്ത-
പാരായണനായ നാരായണനാശ്ചര്യം
പാരാതെ ചെന്നെതിരേറ്റു കുചേലനെ; ദീനദയാ-
പാരവശ്യമേവം മറ്റൊരീശ്വരനുണ്ടോ?
മാറാത്തെ വിയർപ്പുവെള്ളം കൊണ്ടു നാറും സതീർത്ഥ്യനെ
മാറത്തുണ്മയോടു ചേർത്തു ഗാഢം പുണർന്നു
കൂറുമൂലം തൃക്കൈകൊണ്ടു കൈപിടിച്ചുകൊണ്ടുപരി-
കേറിക്കൊണ്ടു ലക്ഷ്മീതല്പത്തിന്മേലിരുത്തി.
പള്ളിപ്പാണികളെക്കൊണ്ടു പാദം കഴുകിച്ചു പരൻ
ഭള്ളൊഴിഞ്ഞു ഭഗവതി വെള്ളമൊഴിച്ചു
തുള്ളിയും പാഴിൽപോകാതെ പാത്രങ്ങളിലേറ്റു തീർത്ഥ-
മുള്ളതുകൊണ്ടു തനിക്കുമാർക്കും തളിച്ചു.

# 1
# കല്യാണസൗഗന്ധികം
## കുഞ്ചൻനമ്പ്യാർ

കുഞ്ചൻ നമ്പ്യാരുടെ കല്യാണസൗഗന്ധികം ശീതങ്കൻതുള്ളൽ ഏറ്റവും ജനപ്രീതിനേടിയ കൃതിയാണ്. ദ്രൗപദിക്കുവേണ്ടി സൗഗന്ധികപുഷ്പമന്വേഷിച്ചു പോകുന്ന ഭീമസേനന്റെ കദളീവനപ്രവേശവും ഭീമഹനൂമദ് സംവാദവുമാണ് ഇവിടെ കൊടുത്തിരിക്കുന്നത്

### കദളീവനപ്രവേശവും ഭീമഹനൂമൽസംവാദവും

ഭീമസേനൻ ഗന്ധമാദനാധിത്യകാ
ഭൂമിതന്നിൽ തദാനോക്കും ദശാന്തരേ
ശ്യാമളം നല്ല കദളി മഹാവനം
കോമളശ്രീപൂർണ്ണമാശു കണ്ടീടിനാൻ;
രാമദാസൻ മഹാവീരൻ കപീശ്വരൻ
ശ്രീമഹാദേവന്റെ ബീജേന ജാതനാം
ശ്രീ ഹനൂമാൻ മുദാ വാണരുളീടുന്ന
ശ്രീമഹാപുണ്യപ്രദേശം മനോഹരം.

പച്ചക്കദളിക്കുലകൾക്കിടയ്ക്കിടെ
മെച്ചത്തിൽ നന്നായ് പഴുത്തപഴങ്ങളും
ഉച്ചത്തിലങ്ങനെ കണ്ടാൽ പവിഴവും
പച്ചരത്നക്കല്ലുമൊന്നിച്ചു കോർത്തുള്ള
മാലകൾകൊണ്ടു വിതാനിച്ചദിക്കെന്നു
മാലോകരൊക്കെയും ശങ്കിക്കുമാറുള്ള
ലീലാവിലാസേന നില്ക്കുന്നു വാഴകൾ
നാലുഭാഗങ്ങളിൽ തിങ്ങിവിങ്ങിത്തദാ
ബാലാനിലൻ വന്നു തട്ടുന്ന നേരത്തു
കോലാഹലം നൃത്തമാടും ദലങ്ങളും
ആലോകനം ചെയ്തു വിസ്മയിച്ചീടിനാൻ
കാലാത്മജാനുജൻ വീരൻ വൃകോദരൻ;

താഴത്തുഭാഗത്തു വീണുകിടക്കുന്ന
വാഴപ്പഴം കൊണ്ടുമൂടി മഹിതലം
പാഴുറ്റ പട്ടുവിരിച്ച കണക്കിനേ
വാഴയ്ക്കു ചുറ്റും പ്രകാശമുണ്ടെപ്പൊഴും;
വാവലും കാക്കയും പച്ചക്കിളികളും
പ്രാവും പരുന്തും പറന്നു നടക്കുന്ന
പക്ഷികൾ വന്നിപ്പഴുത്ത പഴങ്ങളെ
ഭക്ഷിക്കുമാറില്ല പേടികൊണ്ടാരുമേ;
രക്ഷിച്ചു പോരുന്നതാരീ വനമെന്നു
സൂക്ഷിച്ചു നോക്കിത്തുടങ്ങി വൃകോദരൻ

അതുകണ്ടു ഹനൂമാനുമതുലം പ്രീതികൈക്കൊണ്ടു
മതിമാൻമാരുതിതന്റെ മതികൊണ്ടു നിരൂപിച്ചു
"മതിമുഖീമണിതന്റെ മതിമോദം വരുത്തുവാൻ
അതിവീരനിവൻ ഭീമനതിവേഗം ഗമിക്കുന്നു;
മനുജന്മാനിവനെന്റെയനുജൻ മാരുതപുത്രൻ
ദനുജന്മാർക്കൊരു കാലൻ മനുജാതൻ ക്ഷിതിതന്നിൽ
മരുത്തിന്നു പിറന്നോരു കരുത്തുള്ള സഹജന്റെ
കരത്തിന്റെ ബലമിന്നു തരത്തിലിങ്ങറിയേണം;
അടുത്താശു ഗമിക്കാതെ തടുത്തു നിർത്തുവൻ കിഞ്ചിൽ
പടുത്വത്തെ ശമിപ്പിച്ചാൽ കൊടുക്കാം മാർഗ്ഗവുമ്പിന്നെ"

മനം കൊണ്ടിങ്ങനെ ചിന്തിച്ചനങ്ങാതങ്ങൊരു മൂത്ത-
കുരങ്ങന്റെ വടിവായിച്ചമഞ്ഞു; കൈകളും കാലും
കുഴഞ്ഞു വാലുമക്കാലും മെലിഞ്ഞു കൈകളെക്കൊണ്ടു
ചൊറിഞ്ഞു രോമമെപ്പേരും കൊഴിഞ്ഞു മേനിയും ചുക്കി-
ച്ചുളിഞ്ഞു കണ്ണിനു കാഴ്ച കുറഞ്ഞു പീളയും വന്നു
നിറഞ്ഞു താൻ വഴിയിൽച്ചെന്നുറച്ചു നേത്രവും ചിമ്മി-
ശ്ശയിച്ചു മൂന്നു ലോകങ്ങൾ ജയിച്ചുള്ള മഹാവീരൻ.

തുമ്പിക്കരം കൊണ്ടു മുമ്പിൽ പലപല
വമ്പിച്ച വന്മരക്കൊമ്പു പിടിച്ചൊടി-
ച്ചമ്പോടടുക്കുന്ന വമ്പൻകൊലയാന-
ക്കൊമ്പന്റെ കൂർത്തുള്ള കൊമ്പുരണ്ടും പിടി-
ച്ചമ്പതു ചുറ്റു കളിമ്പംകലർന്നാശു
മുമ്പിൽ കളിപ്പിച്ച വമ്പൻ വൃകോദരൻ
കാടും തകർത്തുകൊണ്ടോടും മൃഗങ്ങളെ-
ച്ചാടിക്കടിച്ചിഴച്ചോടിയടുക്കുന്ന

കണ്ഠീരവങ്ങടെ കണ്ഠേ കണകൊണ്ടു
കുണ്ഠേതരം കോർത്തു മണ്ടിച്ചുമങ്ങനെ
കെല്പോടു നല്ല കദളീവനം തന്നി-
ലുൾപ്പുക്കു വേഗം നടന്നുതുടങ്ങിനാൻ

ഉദ്ധതനാകുന്ന ഭീമസേനൻ തന്റെ
പദ്ധതിതന്നിൽ മുടക്കിക്കിടക്കുന്ന
വൃദ്ധനായോരു ബലീമുഖനെക്കണ്ടു
ക്രുദ്ധനായിപ്പറഞ്ഞീടിനാനഞ്ജസാ:
"സ്ഥോക്കെടാ! നമ്മുടെ മാർഗ്ഗേ കിടക്കുന്ന
മർക്കടാ! നീയങ്ങുമാറിക്കിടാ ശഠാ!
ദുർഘടസ്ഥാനത്തുവന്നു ശയിപ്പാൻ നി-
നക്കെടാ! തോന്നുവാനെന്തെടാ! സംഗതി ?
നാട്ടിൽ പ്രഭുക്കളെക്കണ്ടാലറിയാത്ത
കാട്ടിൽക്കിടക്കുന്ന മൂളിക്കുരങ്ങു നീ,
ഒട്ടും വകതിരിവില്ലാത്ത വല്ലാത്ത
കൂട്ടത്തിൽ വന്നു പിറന്നു വളർന്നു നീ,
ചാട്ടത്തിൽനിന്നു പിഴച്ചുപോയോ നിന്റെ
കൂട്ടത്തിൽ മറ്റാരുമില്ലാത്തതെന്തേടോ ?
പെട്ടെന്നെഴുന്നേറ്റു പോകായ്കിലാപത്തു
പെട്ടീടുമെന്നു ധരിയ്ക്ക നീ വാനര!"

ഇത്തരം ഭീമന്റെ ദുർഭാഷണം കേട്ടു
വൃദ്ധൻ ചിരിച്ചു പറഞ്ഞു പതുക്കവേ!
" ഏറ്റം കയർത്തു പറയുന്നതെന്തു നീ,
ഏറ്റു മാറാനെനിക്കേതുമെളുതല്ല;
മറ്റൊരു മാർഗ്ഗമായ് പൊയ്ക്കൊള്ളണേ ഭവാൻ
കുറ്റമല്ലിക്കുരങ്ങച്ചനെക്കാണെടോ !
കണ്ണും തിരിയാ ശരീരം വിറയ്ക്കുന്നു.
ദണ്ഡം പലതുണ്ടു പൊയ്യല്ല കണ്ടുകൊൾ
കൈയിനും കാലിനും ശക്തിയില്ലാതെയായ്
മെയ്യും തളരുന്നു പൊയ്യല്ല മാനുഷ!
അയ്യോ! പരമാർത്ഥമേതും ഗ്രഹിയാതെ
നീയെന്തു ശാഠ്യം തുടങ്ങുന്നു പൂരുഷാ!
പാരം വലഞ്ഞു കിടക്കുന്നവർകളോ-
ടാരുമീവണ്ണം കലമ്പുമാറില്ലെടോ!
നേർവ്വഴി വിട്ടു രണ്ടു ചുവടങ്ങോട്ടു
മാറിയാലെന്തു വൈഷമ്യം നിനക്കെടോ!"

മാരുതിവൃദ്ധന്റെ വാക്കുകൾ കേട്ടുടൻ
മാരുതിഭീമൻ കയർത്തു ചൊല്ലീടിനാൻ;
"ആരെന്നറിഞ്ഞു പറഞ്ഞു നീ വാനര!
പാരം മുഴക്കുന്നു ധിക്കാരസാഹസം
പൂരുവംശത്തിൽ പിറന്നു വളർന്നൊരു
പൂരുഷശ്രേഷ്ഠൻ വൃകോദരനെന്നൊരു
വീരനെക്കേട്ടറിവില്ലേ നിനക്കെടോ ?
ധീരനാമദ്ദേഹമിദ്ദേഹമോർക്ക നീ
നേരായ മാർഗ്ഗംവെടിഞ്ഞു നടക്കയി-
ല്ലാരോടുമിജ്ജനം തോല്ക്കയുമില്ലെടോ!
മാറിനില്ലെന്നു പറയുന്ന മൂഢന്റെ
മാറിൽപ്പതിക്കും ഗദാഗ്രമെന്നോർക്കണം;
ഏറെപ്പറയാതെഴുന്നേറ്റു ദൂരത്തു
മാറിക്കിടക്ക നീ മർക്കടപ്രാകൃത!
സജ്ജനാചാരം പിടിപെടാതുള്ളൊരു
ദുർജ്ജനം നമ്മെ ദുഷിപ്പാനൊരുമ്പെട്ടു
ലജ്ജകൂടാതെ വഴിമുടക്കീടിനാ-
ലർജ്ജുനജ്യേഷ്ഠൻ സഹിക്കയില്ലേതുമേ;
ധർമ്മപ്രകാരം ഗ്രഹിക്കാത്ത നിന്നോടു
ധർമ്മം പറവാൻ നമുക്കെന്തു സംഗതി
ധർമ്മപുത്രാനുജൻ ധർമ്മംവെടിഞ്ഞൊരു
കർമ്മങ്ങൾ ചെയ്കയില്ലെന്നു ബോധിക്കണം"

എന്നുള്ള വാക്കുകൾ കേട്ടു ചിരിച്ചുകൊ-
ണ്ടൊന്നരുൾ ചെയ്തു ഹനുമാനുമിങ്ങനെ:
"നന്നെടോ! ഭീമ! നയജ്ഞൻ ഭവാനെന്നു
ചൊന്ന വാക്കെല്ലാം കണക്കിനു കൂടുമോ?
ധർമ്മജൻ മുമ്പായ ധാർമ്മികന്മാർ നിങ്ങൾ
ധർമ്മമല്ലാതൊന്നും ചെയ്യുകയില്ലയോ?
പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാർത്തി പിടിപെട്ടഹോ! നിങ്ങ-
ളഞ്ചുപേരും ചെന്നു കൈക്കു പിടിച്ചുകൊ-
ണ്ടഞ്ചാതെ വേളി കഴിച്ചെന്നുകേട്ടു ഞാൻ;
അഞ്ചെങ്കിലഞ്ചും കണക്കെന്നവൾക്കൊരു
ചാഞ്ചല്യവുമില്ല തെല്ലുപോലും നിങ്ങ-
ളഞ്ചുജനത്തെയും കൺമുനത്തല്ലിനാൽ
വഞ്ചിപ്പതിന്നവൾപോരും വൃകോദര!

നാലഞ്ചുഭർത്താവൊരുത്തിക്കു താനതു
നാലുജ്ജാതിക്കും വിധിച്ചതല്ലോർക്കണം,
നാലുപേർ കേട്ടാൽ നിരക്കാത്ത വസ്തുവീ-
വാലുള്ള വാനരന്മാർക്കും ചിതംവരാ;
ചേട്ടത്തിയാമൊട്ടനുജത്തിയാമൊട്ടു
ചേട്ടകൾ തന്റെ കളത്രമൊന്നിങ്ങനെ
കാട്ടുന്ന ഗോഷ്ഠികൾ കേട്ടാൽ ചിരിയാകു-
മൊട്ടും ഗുണമില്ല കുന്തീകുമാരക!
നേരായമാർഗ്ഗം വെടിഞ്ഞു നടക്കാത്ത
വീരൻ വൃകോദരൻ ഞാനെന്നു നമ്മുടെ
നേരേയണഞ്ഞു പറവാൻ മടിയില്ല
നാരായണ! ശിവ! മറ്റെന്തു ചൊൽവതു!
തോറ്റീടുമാറില്ല ഞങ്ങളെന്നിങ്ങനെ
കാറ്റിന്മകൻ നീ പറഞ്ഞതും വിസ്മയം
നൂറ്റുപേർ നിങ്ങടെ നാടും നഗരവും
കൂറ്റുകാരേയുമടക്കി വച്ചീലയോ ?
കാറ്റും മഴ മഞ്ഞുമേറ്റു കൊണ്ടെപ്പൊഴും
കാട്ടിൽ കിടക്കുന്ന കൂട്ടമല്ലേ നിങ്ങൾ ?
കാട്ടിക്കിടക്കുന്ന ദുർമ്മാർഗ്ഗശക്തിയാൽ
വീട്ടിൽ കിടപ്പാൻ വിധിയില്ല നിങ്ങൾക്ക്
നാട്ടിൽ നിന്നാശു സുയോധനമന്നന-
ങ്ങാട്ടിക്കളഞ്ഞതില്പിന്നെയൊരിക്കലും
നാട്ടിൽ കടപ്പാൻ കഴിയുന്നതുമില്ല
കാട്ടിൽ സുഖമെങ്കിലായതും കോളല്ല,
കല്ലിലും പുല്ലിലും കാലേത്തറയ്ക്കുന്ന
മുള്ളിലും വള്ളികൾക്കുള്ളിലും കുണ്ടിലും
തള്ളിയലച്ചു നടക്കുന്ന നിങ്ങടെ
ഭള്ളുകൾക്കേതും കുറവില്ലനന്നെടോ!
കള്ളത്തരം ചൂതുകൊണ്ടു ദുര്യോധനൻ
തള്ളിപ്പുറത്താക്കി നിങ്ങളെ തൽക്ഷണം
ഉള്ളിൽ ഭയം പൂണ്ടുമണ്ടുന്ന നിങ്ങളെ-
[illegible]ള്ളിപ്പതിന്നൊരു പെണ്ണും പുറപ്പെട്ടു;
കണ്ട വസ്തുക്കളിൽ കാംക്ഷയുണ്ടായവൾ
കൊ[illegible]ടുവാ കൊണ്ടുവായെന്നു കല്പിക്കയും
ശണ്ഠ [illegible]പൂടീടുമെന്നോർത്തു ഭയപ്പെട്ടു
മണ്ടിത്താ[illegible]ങ്ങും മടങ്ങാതെ നിങ്ങളും
കണ്ടനേരം തന്നെ നിന്റെ പരമാർത്ഥ-
മുണ്ടായ് നമുക്കെന്നറിക വൃകോദര!"

ദുർഭാഷണം കേട്ടു കോപിച്ചു ഭീമനും
"സത്ഭാവമെല്ലാം മതി മതി വാനര!
കാഞ്ഞിരക്കായ്കളും തിന്നുമരങ്ങളിൽ
പാഞ്ഞുനടക്കും മരഞ്ചാടിമൂഢനെ
ഭഞ്ജനം ചെയ്‌വാൻ മടിക്കുന്നു ഞാൻമുറ്റു-
മഞ്ജനാപുത്രന്റെ ജാതിയെന്നോർക്കയാൽ,
ഭീമസേനന്റെ പരാക്രമമൊന്നുമീ
ധൂമകേതു കുരങ്ങച്ചാർ ഗ്രഹിച്ചീല;
രക്ഷസ്സുകൾക്കു വരനാം ഹിഡിംബന്റെ
വക്ഷസ്സു തല്ലിപ്പിളർന്നീ വൃകോദരൻ;
രൂക്ഷതപൂണ്ട ബകനാമരക്കനെ
കാൽക്ഷണം കാലനൂർ കാട്ടിക്കൊടുത്തതും
കൊമ്പൻകൊലയാനതുമ്പിക്കരംകൊണ്ടു
വമ്പിച്ചസാലം പിളർന്നകണക്കിനെ
ഡംഭിച്ചു വന്ന ജരാസന്ധമന്നന്റെ
ജൃംഭിച്ച വിഗ്രഹം രണ്ടായ് പിളർന്നതും
കിർമ്മീരനായ നിശാചരവീരന്റെ
മർമ്മങ്ങൾതോറും ഗദകൊണ്ടടിച്ചുടൻ
നിർമ്മൂലനം ചെയ്തു, താപസന്മാരുടെ
ധർമ്മസംരക്ഷണം ചെയ്തീ വൃകോദരൻ;
ഇത്ഥം പരാക്രമപ്രൗഢനാമെന്നോടു
സിദ്ധമല്ലാതൊരു വൃദ്ധപ്ലവംഗമൻ
നിർമ്മരിയാദം ദുഷിച്ചു പറകയോ!
ദുർമ്മുഖ! പോടാ! ബലിമുഖ! ദുർമ്മതേ!"

അഞ്ജനാ പുത്രനരുൾ ചെയ്തിതന്നേരം
"ഭഞ്ജനം ചെയ്‌വാൻ മടിക്കേണ്ട നീ സഖേ!
രാക്ഷസന്മാരെക്കൊലചെയ്ത നിന്നുടെ
രൂക്ഷസന്നാഹങ്ങളന്നെങ്ങു പോയെടോ ?
ദുശ്ശാസനൻ പണ്ടു ദുര്യോധനോക്തമാം
ദുശ്ശാസനം കൊണ്ടു മണ്ടിവന്നങ്ങനെ
അഞ്ചുപേർനിങ്ങളും കണ്ടുനില്ക്കെത്തന്നെ
പാഞ്ചാലിയെച്ചെന്നടിച്ചു തലമുടി
ചുറ്റിപ്പിടിച്ചു വലിച്ചിഴച്ചങ്ങനെ
മറ്റും മഹാജനം നോക്കി നില്ക്കുംവിധൗ
മുറ്റത്തു കൊണ്ടന്നു താഡിച്ചു താഡിച്ചു
തെറ്റെന്നുടുത്ത പുടവ വലിച്ചഴി-

ച്ചറ്റമില്ലാതുള്ളപരാധവും ചെയ്തു;
കണ്ണും മിഴിച്ചങ്ങു കണ്ടുനിന്നീടിന
പൊണ്ണത്തടിയനാം നിന്റെ പരാക്രമം
കാശിക്കു പോയോ കഥിക്ക വൃകോദര!
കാശിനുപോലും വിലപിടിയാത്ത നീ
തന്നുടെ മുന്നിലിട്ടന്യനാം പൂരുഷൻ
തന്നുടെ പെണ്ണിന്റെ വസ്ത്രം തൊടുന്നേര-
മൊന്നുമനങ്ങാതെ നില്ക്കയോ വേണ്ടത് ?
ചെന്നങ്ങവനെ പ്രഹരിക്കയോ ഗുണം ?

മിടുക്കും ശൗര്യവുമെല്ലാമൊടുക്കും നാസ്തിയാം നിന്റെ
കടുപ്പം കാട്ടിലെങ്ങാനും കിടക്കും വാനരത്തോടു
കടക്കണ്ണും ചുവത്തിക്കൊണ്ടടുക്കും വിക്രമീ! പല്ലും
കടിക്കും വല്ലികൾ തല്ലിയൊടിക്കും പർവ്വതം തല്ലി-
പ്പൊടിക്കും പാദപങ്ങൾക്കിട്ടിടിക്കും വല്ലതും ചൊല്ലി-
ച്ചൊടിക്കുന്നെന്തിനു ഭീമാ ?
നടപ്പാൻ ശക്തിയില്ലാഞ്ഞു കിടപ്പായി നമുക്കിപ്പോൾ
ചടപ്പാം വാലിതങ്ങോട്ടെക്കെടുപ്പാൻ സാദ്ധ്യമല്ലേതും
പൊടുക്കെന്നു ഭവാൻ ചാടിക്കടന്നാലും നടന്നാലും
മടിക്കുന്നെന്തിനു ഭീമാ! മുടക്കുന്നില്ല ഞാൻ മാർഗ്ഗം,"

പറഞ്ഞു ഭീമനും " നീയിപ്പറഞ്ഞ വാക്കുകളെല്ലാം
കുറഞ്ഞോരുകരുത്തുള്ളോർ പറഞ്ഞെങ്കിലറിയിക്കാം
മുതുക്കന്മാർ പലവട്ടമധിക്ഷേപങ്ങൾ ചെയ്താലും
വധിപ്പാനും ചിതംപോരാ വധിച്ചാലും ചിതം പോരാ;
കരുത്തൻ മറ്റൊരുത്തൻ വന്നുരത്തെങ്കിൽ കരത്തെക്കൊ-
ണ്ടടിച്ചു കൈപിടിച്ചു കാട്ടിലേക്കാക്കിഗ്ഗമിക്കും ഞാൻ
അതുമെല്ലാമിരിക്കട്ടെ ഫലമില്ലാ മരിക്കാറായ്ക്കിടക്കുന്ന-
മരഞ്ചാടിക്കിഴവനെ
മരുത്തിന്റെ മകൻ വന്നു മരിപ്പിച്ചെന്നതു കേട്ടാൽ
ചിരിക്കും സജ്ജനമെന്നു ധരിക്ക മർക്കടത്താനേ!
കടന്നുപോകയോ പിന്നെക്കടുപ്പമായ് വരുമെന്റെ
ഗുരുവാമഞ്ജനാപുത്രൻ കരുത്തേറും കപിശ്രേഷ്ഠൻ
ജനിച്ചോരു കുലം തന്നിൽ ജനിച്ചോരു കുരങ്ങച്ച!
നിനച്ചാൽ നിന്നെ ലംഘിച്ചാലെനിക്കു പാപമുണ്ടാകും"

അതുകേട്ടു ഹനുമാനുമുരചെയ്തു കനിവോടെ:
"മതിയിൽ ശങ്കയുണ്ടെങ്കിലതു ചെയ്യേണമെന്നില്ല;

വഴിതന്നിൽക്കിടക്കുന്ന വാലെടുത്തു മാറ്റിവച്ചു
വഴിപോലെ കടന്നാശു ഗമിക്ക ഭീമസേന! നീ!
കരംകൊണ്ടു വാനരത്തെത്തൊടുക നിന്ദിതമെങ്കിൽ
കരം തന്നിലിരിക്കുന്ന ഗദകൊണ്ടു മടിയാതെ
നെടുക്കം വാലെടുത്താശു പൊടുക്കെന്നു ദൂരെനീക്കി
നടക്ക നീ മിടുക്ക! വേർപെടുക്ക ദുർഘടമെല്ലാം."

പറഞ്ഞു പാണ്ഡവനപ്പോൾ കുറഞ്ഞൊന്നു നിരൂപിച്ചു
"മറിച്ചു നീക്കുമന്നേരം മുറിഞ്ഞു പോകയില്ലല്ലീ ?"

"മുറിയുന്നെന്തെടോ നിന്റെ ഗദയോ നമ്മുടെ വാലോ ?
അറിയാഞ്ഞിട്ടു ചോദിച്ചേനരിശമുണ്ടാക വേണ്ട."

"കടുത്ത പർവ്വതം തല്ലിപ്പൊടിച്ചു ഭസ്മമാക്കുന്ന
കടുത്ത മൽഗദാദണ്ഡം തടുത്ത വൈരികളില്ല;
കൊഴിഞ്ഞു രോമവുമൊട്ടു പൊഴിഞ്ഞു ഭൂമിയിൽ വീണു
ഇഴഞ്ഞു മേവിന നിന്റെ കിഴിഞ്ഞ വാലിനുഭംഗം
ഭവിക്കുമെന്നതുകൊണ്ടു മടിക്കുന്നു മഹാഭോഷാ!
ചെവിക്കു പുത്തരിയായിട്ടുരയ്ക്കുന്ന ചില വസ്തു-
ശ്രവിക്കുമ്പോളെനിക്കുള്ളിൽ ജ്വലിക്കും കോപമാംവഹ്നി
ദഹിക്കും നിന്നുടെ ദേഹം സഹിയ്ക്കാമോനിനക്കിപ്പോൾ ?"



# 2

# സഭാപ്രവേശം

## കുഞ്ചൻനമ്പ്യാർ

കുഞ്ചൻനമ്പ്യാരുടെ പ്രസിദ്ധമായ ഒരു പറയൻതുള്ളലാണ് സഭാപ്രവേശം. ദുര്യോധനാദികൾ നടത്തുന്ന ഇന്ദ്രപ്രസ്ഥസന്ദർശനമാണ് ഇവിടെ വർണ്ണിച്ചിട്ടുള്ളത്.

### ദുര്യോധനാദികളുടെ ഇന്ദ്രപ്രസ്ഥസന്ദർശനം

ഇന്ദ്രപ്രസ്ഥമെന്നുള്ള മന്ദിരസ്ഥലത്തിന്റെ
അന്തികപ്രദേശത്തങ്ങടുത്തു ധാർത്തരാഷ്ട്രന്മാർ
ദന്തികന്ധരംതന്നിൽ നിന്നിറങ്ങി നൂറ്റുപേരും
രത്നങ്ങൾകൊണ്ടു കെട്ടിപ്പടുത്തോരാൽത്തറ കേറി
രാജനന്ദനന്മാരും കർണ്ണൻ മാതുലൻ താനും
പെട്ടെന്നു കാറ്റുമേറ്റു സുഖിച്ചു മേവിന നേരം
പെട്ടകം തുറന്നാലുമെന്നു രാജാവരുൾ ചെയ്തു.
പെട്ടിപെട്ടകമെല്ലാം തുറന്നു പൊന്മണിക്കോപ്പും
പട്ടും പട്ടുറുമാലും ചേലയും പച്ചപാലാവും
എന്നുള്ള പദാർത്ഥങ്ങളെടുത്തു കൊണ്ടലങ്കാര-
മൊന്നുമേ കുറയാതെ ചമയത്തിന്നൊരുമ്പെട്ടു.

ചന്ദനം പനിനീരു കുങ്കുമകളഭലളിതജവാതുവും
ചന്തമേറിന പുഴുകുമഴകൊടിഴുക്കി മെയ്യിലശേഷമേ
കുന്നകുറുമൊഴി മല്ലികാമലർമാലകൊണ്ടു ശിരോരുഹേ
മന്ദമമ്പിലണിഞ്ഞു സുന്ദരസുഭഗരൂപി സുയോധനൻ
സ്വർണ്ണമണിമയമകുടകടകകിരീടഭൂഷണഭൂഷിതൻ
കർണ്ണയുഗമതിലധികവിലസിത കുണ്ഡലങ്ങളണിഞ്ഞുടൻ
മുത്തുമാല പതക്കമുരുതരമുരസി ചേർത്തു മനോഹരം
പത്തുകൈവിരലും നിറച്ചഥ മോതിരങ്ങൾ നിരന്തരം
എട്ടുരണ്ടു മുഴത്തിലുള്ളൊരു പട്ടുടുത്തരഞ്ഞാണവും
ഇട്ടു പട്ടുറുമാലു കെട്ടിമുറുക്കി നല്ലൊരു തൊങ്ങലും

തട്ടുപുഴുകുമെടുത്തു മുഞ്ഞിമിനുക്കി നൽക്കുറിയിട്ടുടൻ
മുട്ടുകുത്തിയിരുന്നു തലമുടി തൂത്തുകെട്ടി മഹാരഥൻ
ശില്പമോടഥ ചന്ദ്രകാവി വളച്ചുകെട്ടി വിശിഷ്ടമാം
ദർപ്പണത്തെയെടുത്തു പല്ലുമിളിച്ചു നോക്കി രസിക്കയും
ഇപ്രകാരമണിഞ്ഞു കൂത്തിനു ചാക്കിയാരണിയുന്ന പോൽ
' ഇപ്രകാരമതൊക്കെ വൈരികൾ കാണണം മമ പൗരുഷം'
എന്നുറച്ചു ജളപ്രഭുത്വവിധങ്ങളഖിലമെടുത്തഹോ
മന്നവൻ നിജവേഷഭൂഷണ ഭംഗിയൊക്കെ വരുത്തിനാൻ,
ഉന്നതം കുട ചാമരം തഴ കൊടികളിടകലരും വിധം
പന്നഗദ്ധ്വജനാശു പാണ്ഡവനഗരനികടമവാപ്തവാൻ.

ധാർത്തരാഷ്ട്രനുരചെയ്തു സോദരന്മാരോടു മെല്ലെ:
" ധൂർത്തരാഷ്ട്രം പ്രവേശിച്ചു നമ്മളെന്നു ഗ്രഹിക്കേണം
കീർത്തിഭംഗം വരാതെകണ്ടിപ്രദേശങ്ങളെയെല്ലാം
പാർത്തുകണ്ടുംകൊണ്ടു വെക്കമെങ്ങുതന്നെ ഗമിക്കേണം
അബദ്ധങ്ങളൊന്നു കാട്ടാതിരിക്കേണമനുജന്മാർ
അവസ്ഥാനങ്ങളിൽ ചെന്നുചാടിയാൽ ദൂഷണമുണ്ടാം
അവസ്ഥാദേശകാലങ്ങളറിഞ്ഞേ സഞ്ചരിക്കാവൂ
സുബദ്ധം നമ്മൾ ചെയ്താലുമബദ്ധമാക്കുമക്കൂട്ടം
പരന്മാർ പാണ്ഡുപുത്രന്മാർ പരിഹാസത്തിനു വട്ടം
പരിചിൽ കൂട്ടുമെന്നേറ്റം കരുതിക്കൊണ്ടു ചെല്ലേണം;
എനിക്കേതുമബദ്ധങ്ങൾ വരികയില്ലൊരേടത്തും
കനക്കേടും വരത്തില്ലെന്നനുജന്മാർ ധരിക്കേണം
അനക്കാതെന്നുടെ പിമ്പേ നടന്നു പോന്നുകൊള്ളേണം
അനർത്ഥമാർക്കുമില്ലെന്നാലപമാനം വരാനില്ലാ"

ഇത്ഥം പറഞ്ഞു സുയോധനവീരൻ
ചിത്തം തെളിഞ്ഞു നടന്നു തുടങ്ങി,
ചിത്രപ്പുരത്തിലകത്തു കടന്നു,
ചിത്രപ്പണികളും കണ്ടുനടന്നു,
പാണ്ഡവന്മാരുമദ്രൗപദിതാനും
മണ്ഡപം തന്നിൽക്കരേറിപ്പതുക്കെ
മാധവനേയും ബലഭദ്രനേയും
മാനിച്ചു വന്ദിച്ചവിടെ വസിച്ചു;
ദുര്യോധനനും സഹോദരന്മാരും
ദൂരത്തുനിന്നും വരുന്നതു കണ്ടു
ധർമ്മതനൂജന്റെ മാനസം തന്നിൽ
സമ്മോദമേറ്റം വളർന്നു കിളർന്നു

സമ്മാനത്തിന്നുള്ള വട്ടങ്ങൾ കൂട്ടി
സന്തോഷമോടെ വസിക്കുന്നനേരം
ദിവ്യസഭതന്നിൽ വന്നുകരേറി
ഭവ്യനായുള്ള സുയോധനഭൂപൻ
വെള്ളസ്ഫടികസ്ഥലങ്ങളിലെല്ലാം
വെള്ളമുണ്ടെന്നൊരു ശങ്കതുടങ്ങി
ഉള്ളിൽ വിളങ്ങുന്ന രത്നങ്ങൾ കണ്ടാൽ
തള്ളിയലയ്ക്കുന്ന നീരെന്നു തോന്നും;
നീരുള്ള ദിക്കെന്നുറച്ചു പതുക്കെ
നീന്തുവാനുള്ളൊരു വട്ടങ്ങൾകൂട്ടി
വീരാളിപ്പട്ടു ചെരിച്ചു കയറ്റി
വീരൻ പതുക്കെപ്പദം കൊണ്ടുതപ്പി;
പിമ്പിൽ നടക്കുന്ന തമ്പിമാരെല്ലാം
മുമ്പിൽ നടക്കുന്ന ചേട്ടനെപ്പോലെ
ചന്തത്തിലുള്ളൊരു പട്ടുമുയർത്തി
കുന്തിച്ചു കുന്തിച്ചു യാത്രതുടങ്ങി
അപ്രദേശങ്ങൾ പതുക്കെക്കടന്നു
അഗ്രഭാഗത്തിങ്കൽ ചെന്നൊരു നേരം
പച്ചനിറമുള്ള രത്നങ്ങളാലേ
മെച്ചത്തിൽ കെട്ടിപ്പടുത്തു വിളങ്ങും
നീരാഴമുള്ളോരു നീരാഴിതന്റെ
തീരത്തു ചെന്നു കരേറി നരേന്ദ്രൻ;
ജലമേന്തി നില്ക്കുന്നൊരാറ്റിന്റെ മദ്ധ്യേ
ജലമില്ലെന്നുള്ളത്തിലോർത്തു പതുക്കെ
നലമോടു പൊണ്ണൻ കുതിച്ചങ്ങു ചാടി
നിലവിട്ടു വെള്ളത്തിൽ വീണാശു മുങ്ങി
പുഴുകും കളഭവും ചാന്തും കുറിയും
കഴുകിഇജ്ജലത്തിൽ കിടന്നങ്ങുഴച്ചു
മുഴുകിയും പൊങ്ങിയുമങ്ങൊരുദിക്കിൽ
ഒഴുകിത്തിരിഞ്ഞു തനിച്ചൊരു വീരൻ.
വെള്ളം കുടിച്ചും കിതച്ചും പതച്ചും
ഉള്ളം ചൊടിച്ചുമുരുണ്ടും പിരണ്ടും
തള്ളിയലച്ചും വിറച്ചും വിയച്ചും
തള്ളിപ്പിടിച്ചും മറിഞ്ഞും തിരിഞ്ഞും
പാരംവലഞ്ഞു പതുക്കെപ്പതുക്കെ
തീരമണഞ്ഞൊരു ദിക്കിൽ കരേറി.

കണ്ടുവസിക്കും വൃകോദരനപ്പോൾ
രണ്ടു കരങ്ങളും കൊട്ടിച്ചിരിച്ചു:
"പണ്ടു നീ നമ്മെക്കയർകൊണ്ടു കെട്ടി-
ക്കൊണ്ടു കയത്തിൽ പിടിച്ചു മറിച്ചു
അങ്ങനെ ചെയ്യോരു ദുര്യോധനാ! നീ
ഇങ്ങനെ വെള്ളത്തിൽ മുങ്ങീടവേണം;
തങ്ങൾ ചെയ്യീടും ദുരാചാരമെല്ലാം
തങ്ങൾക്കുതന്നേ ഭവിച്ചീടുമല്ലോ.
ശൃംഗാരമോടിയും കുട്ടിക്കൊണ്ടയ്യോ!
ചങ്ങാതി വന്നെന്റെ നീരാഴിതന്നിൽ
മുങ്ങാനവകാശം വന്നതു കൊള്ളാം!
എങ്ങുനിന്നിപ്പോളിവിടേക്കു വന്നു ?
നിങ്ങടെ രാജ്യത്തിൽ വെള്ളം കുടിപ്പാ-
നെങ്ങുമൊരേടത്തുമില്ലായ്കകൊണ്ടോ ?
ഞങ്ങടെ നാട്ടിലത്തോട്ടിലെ വെള്ളം
അങ്ങുള്ള വെള്ളത്തെക്കാൾ ഗുണമെന്നോ ?"

ഇത്ഥമോരോ പരിഹാസം പറഞ്ഞു ഭീമസേനൻതാൻ
ഹസ്തസംഘട്ടനത്തോടെ ഹസിച്ചങ്ങു രസിക്കുന്നു;
മാനിനിമാർ മണിയാളാം ദ്രൗപദിയും കരംകൊണ്ട-
ങ്ങാനനത്തെ മറച്ചാശു മന്ദഹാസം ചെയ്യുമെല്ലേ.



# 3
# കാർത്തവീര്യാർജ്ജുന വിജയം
## കുഞ്ചൻ നമ്പ്യാർ

കുഞ്ചൻ നമ്പ്യാരുടെ കാർത്തവീര്യാർജ്ജുന വിജയത്തിലെ രാവണന്റെ കാരാഗൃഹവാസമാണ് ഇവിടെ വർണ്ണിച്ചിട്ടുള്ളത്.

### രാവണന്റെ കാരാഗൃഹവാസം

പത്തുമുഖങ്ങളിൽ നിന്നു പുറപ്പെടു-
മത്യുന്നതതരമുറവിളിഘോഷം
പത്തു ദിഗന്തരമൊക്കെ മുഴങ്ങീ
പാതാള സ്വർഗ്ഗങ്ങളിലെത്തി;

"എന്തൊരുമുറവിളിയായിതു കൂവേ!"
"പംക്തിഗളന്റെ കരച്ചിലുപോലും!"
"എന്തൊരു സങ്കടമങ്ങവനിപ്പോൾ?"
"ബന്ധനമാശുഭവിച്ചിതു പോലും"

" മറ്റുള്ളവരെക്കെട്ടിയടിച്ചു പി-
ടിച്ചു പറിച്ചു വലയ്ക്കുന്നവനെ
കെട്ടിയടിപ്പാനേതൊരു വമ്പൻ
നാട്ടിലിദാനീമുണ്ടായ് വന്നു?"

"കേട്ടില്ലേ താനർജ്ജുനനെന്നൊരു
കേളി പെരുത്ത ധരിത്രീപാലൻ
അദ്ദേഹം താനാശരവരനാ-
മിദ്ദേഹത്തെ ബ്ബന്ധിച്ചതുപോൽ!"

"ബന്ധിപ്പാനൊരു ബന്ധം വേണമ-
തെന്തുന്നേതുമറിഞ്ഞോ ഹേ താൻ ?"
"എന്തെന്നേതുമറിഞ്ഞീലവനുടെ
താന്തോന്നിത്തമതെന്നേ വേണ്ടു"

"താന്തോന്നിത്തമതർജ്ജുനനോ ദശ-
കന്ധരനോ അതുബോധിച്ചോ താൻ? "

"ബോധിപ്പാനെന്തൊരു വൈഷമ്യം!
ചോദിച്ചറിയണമെന്നില്ലല്ലോ.
സുരകുലനാരീ പീഡകൾ ചെയ്തും
കുലതരുണികളെച്ചെന്നു പിടിച്ചും
പലമുനിമാരെക്കെട്ടിയടിച്ചും
മലരിപുഭവനമിടിച്ചു പൊടിച്ചും
വലനം ചെയ്യും നക്തഞ്ചരവര-
ഖലനിതു വന്നു ഭവിച്ചിതിദാനീം
ബലവാനാകിയ കൃതവീര്യജനൊടു
കലഹിപ്പാനായ്ച്ചെന്നൊരു ശേഷം
പാരാതവനും ഇവനെക്കെട്ടി-
ക്കാരാഗൃഹമതിലാക്കിയടച്ചാൻ;
അങ്ങനെയനുഭവമേറെ നടിച്ചാ-
ലിങ്ങനെയനുഭവമുടനേ കൂടും."

"കൊലചെയ്യാത്തതുമെന്തേ കൂവേ?"
"കൊല ചെയ്താൽ മതിയാമോ ഭോഷാ!
പലനാളിങ്ങനെ പട്ടിണിയിട്ടും
പലരും കണ്ടുടനാനകളിച്ചും
വലയിൽപ്പെട്ട കുരങ്ങുകണക്കേ
വലയണമെന്നേ മതിയാവുള്ളു:
കൊല ചെയ്താൽ പുനരന്തകനവനെ
വലയ്ക്കുന്നതിഹ നമുക്കറിയാമോ?"
"അതു നേരാണിഹ നമ്മെക്കാളും
അതികാരുണ്യം പെരുതു തനിക്ക്."

രാവണമുറവിളി കേട്ടിട്ടിങ്ങനെ
രാവും പകലും ഘോഷിക്കുന്നു:
ദേവകളെത്ര പ്രസാദിക്കുന്നു.
ദേവസ്ത്രീകൾക്കതിലും മോദം;
ഓജസ്സും തേജസ്സും പലനാ-
ളായുസ്സും ശ്രേയസ്സും വരുവതി-
നന്തണവരരും മുനിവരരും ദിശി
സന്തതവും ഹേഹയനൃപവരനെ-
പ്പാരമനുഗ്രഹമേകി നടന്നു
പാരിലതിശ്രമമേറിയിരുന്നഥ
ഭീതികലർന്ന ജഗത്രയവാസികൾ
ഭീതിവെടിഞ്ഞു വസിച്ചീടുന്നു.

# 4
# രുക്മിണീ സ്വയംവരം
## കുഞ്ചൻ നമ്പ്യാർ

കുഞ്ചൻനമ്പ്യാരുടെ രുക്മിണീ സ്വയംവരം ഓട്ടൻതുള്ളലിൽ രുക്മിണിക്ക് അനുരൂപനായ വരനെ കിട്ടാനുള്ള വൈഷമ്യം സഹോദരൻ രുഗ്മി അച്ഛനോടു പറയുന്നതാണ് കാവ്യസന്ദർഭം

### കുറ്റവും കുറവും

"കുറ്റം കൂടാതുള്ള നരന്മാർ
കുറയും ഭൂമിയിലെന്നുടെ താത!
ലക്ഷം മാനുഷർ കൂടുമ്പോളതിൽ
ലക്ഷണമുള്ളവരൊന്നോ രണ്ടോ
ഉടലതിരമ്യമൊരുത്തനു കാല്ക്കൊരു
മുടവുണ്ടവനു നടക്കുന്നേരം
മറ്റൊരു പുരുഷൻ സുന്ദരനെങ്കിലു-
മൊറ്റക്കണ്ണനതായതു ദോഷം;
ചേർച്ചകൾ പലതുണ്ടൊരുവനു കിഞ്ചിൽ
പൂച്ചക്കണ്ണുണ്ടെന്നൊരു ദോഷം
കാഴ്ചക്കാരു ചിരിച്ചു തുടങ്ങും
ചേർച്ചയ്ക്കവനും ചിതമല്ലല്ലൊ
നല്ലൊരു വിദ്വാനവനുടെ വായിൽ
പല്ലുകളൊന്നും കാണ്മാനില്ല
പല ഗുണമുള്ളൊരു പുരുഷനവന്റെ
തലമുടിയൊക്കെ നരച്ചു വെളുത്തു
തിലകക്കുറിയും ചൊടിയും കൊള്ളാം
തലയിലവന്നൊരു രോമവുമില്ല;
ശാസ്ത്രമശേഷം വശമൊരു പുരുഷനു
ഗാത്രം കണ്ടാലയ്യോ! വികൃതം
ശ്രോത്രം രണ്ടും വെടിവച്ചാലണു-

മാത്രം പോലും കേൾപ്പാൻ വഹിയാ.
വ്യാകരണങ്ങടെ വ്യാഖ്യാനങ്ങളു-
മാകെത്തന്നെ മുഖസ്ഥമൊരുത്തനു
വാക്കിനു ഫലിതവുമുണ്ടവനല്പം
കാക്കക്കണ്ണുണ്ടെന്നൊരു ദോഷം;
തർക്കം പലതും കണ്ടവനൊരുവനു
വർക്കത്തില്ല ശരീരം കണ്ടാൽ;
മിക്കതുമൊരുവനു ലക്ഷം ശ്ലോകമൊ-
രിക്കൽ കേട്ടാലങ്ങു ഗ്രഹിക്കാം.
വിക്കുകൾകൊണ്ടതു പറവാൻ വഹിയാ
സൽക്കഥ വളരെയറിഞ്ഞൊരു ദേഹം;
കകകക കംസൻ കി കി കി കൃഷ്ണൻ
പു പു പു പു പൂതനയെന്നാം കഥയിൽ;
നല്ലൊരു ജാതിയിൽ വന്നു പിറന്നു
നല്ലൊരു രൂപഗുണങ്ങളുമുണ്ട്
ഹരിയെന്നാദിയൊരക്ഷരമവനുടെ-
യരികേകൂടെപ്പോയിട്ടില്ല.
പ്രൗഢതയെല്ലാം കണ്ടാൽ തോന്നും
മൂഢതയല്ലാതവനറിവില്ല
ഗണിതഗ്രന്ഥം വൈദ്യവുമുണ്ടതി-
ഗുണവാനെന്നു പ്രസിദ്ധൻതാനും
ലോകതയെന്നതു കണികാണ്മാനി-
ല്ലേകനു ദോഷമതേവമസംഖ്യം;
കണ്ടാൽ നല്ലൊരു പുരുഷനവന്നു
വേണ്ടാതനവും കോപവുമേറും
കണ്ടജനത്തോടു ശുണ്ഠിപിടിച്ചും
രണ്ടാം വാക്കിനു കേറിയടിച്ചും
മീശക്കൊമ്പും ലന്തക്കുഴലും
ദേശത്തേക്കൊരു മുമ്പും വമ്പും
ഊശാന്താടിയുമുള്ളവനങ്ങൊരു
കാശിനു പിടിയാ പടയിൽ ചെന്നാൽ;
പഞ്ഞികണക്കെ നരച്ചൊരു വൃദ്ധനു
കഞ്ഞി കുടിപ്പാനൊരു വകയില്ല
മുഞ്ഞിയതങ്ങനെ മൂക്കും താടിയു-
മൊന്നിച്ചമ്പതു വർഷമതായി.
അക്കിഴവച്ചാർക്കിന്നും പടകളിൽ
വക്കാണിപ്പാനൊരു കുറവില്ല

തോക്കുമെടുത്തു നടക്കുവനിന്നും,
ചാക്കെന്നുള്ളതുമായാൾക്കില്ല;
ഊട്ടുകളിൽ ചെന്നങ്ഷി കഴിക്കും
പാട്ടുംപാടി നടക്കുമൊരിക്കൽ
വീട്ടിലിരുന്നാൽ കടമുണ്ടാമതു
വീട്ടിക്കൊൾവാൻ മുതലും നാസ്തി;
അമ്മാവൻ പണ്ടക്ഷര വിദ്യയി-
ലമ്മാത്രം പിടിപെട്ടൊരു ദേഹം
സമ്മാനക്കവി ചൊൽവാനുചിതൻ
ഉമ്മാനും വകയില്ലെന്നല്ല
അമ്മാവിക്കും മക്കൾക്കും പല-
സമ്മാനങ്ങൾ കൊടുത്തു പുലർത്തി
തിന്മാനില്ലാതിങ്ങനെയാക്കിയ-
തമ്മാപാപി പിണച്ചൊരനർത്ഥം;
ഇങ്ങിനെ പൂർവന്മാരെക്കൊണ്ടൊരു
ഭംഗിക്കാരൻ ഭാഷിക്കുന്നു.
മറ്റും പല ഗുണമുണ്ടെന്നാലും
കുറ്റം വരുമിതു ഗുരുനിന്ദകളാൽ
അടിയനിതൊക്കെ വിചാരിച്ചാലി
ത്തടിയന്മാർ പലരുള്ളതിലിപ്പോൾ
മടിയാതൊരുവനു പെൺകൊടിയാളെ
ഝടിതികൊടുപ്പാൻ തോന്നുന്നില്ല



# 5
# കിരാതം

## കുഞ്ചൻ നമ്പ്യാർ

കുഞ്ചൻനമ്പ്യാരുടെ കിരാതം ഓട്ടൻതുള്ളലിൽ ദേവസ്ത്രീകൾ അർജ്ജുനനെ പ്രലോഭിപ്പിക്കാൻ പോകുന്ന യാത്രയുടെയും നടത്തുന്ന ശ്രമത്തിന്റെയും താള പ്രധാനമായ വിവരണമാണിത്.

### ദേവസ്ത്രീകളുടെ അർജ്ജുനപ്രലോഭനം

സുരതരുണികളങ്ങു നടന്നു
സുരഗിരികടകങ്ങൾ കടന്നു,
പരിമൃദുവചനങ്ങൾ തുടർന്നു
പരിചൊടു മനമൊന്നു വിടർന്നു

[കുംഭതാളം]

വരവാണിജ്ജനങ്ങടെ തലമുടി പടുതര-
മഴികയും - മലർ പൊഴികയും,
മണമൻപൊടു വിലസുകയും,

ഹരിസുതനുടെ മുന്നിലടുത്തു,
കരതലമതിൽ വീണയെടുത്തു,
സരസിജശരനൊന്നു കയർത്തു,
പരിചൊടു മലരമ്പു തൊടുത്തു,

[കുംഭതാളം]

വിധമൊന്നു പകർന്നു വിളങ്ങിനകാലം
പുലി കരടികളും - കുറുനരികളും
മറിമാനുകൾ പന്നികളും,

മദമിളകി നടന്നു തുടങ്ങി,
മലയുടെ തടമൊന്നു നടുങ്ങി

മലയരുമുടനങ്ങു നടുങ്ങി,
പല വഴികളുമങ്ങു മുടങ്ങി,

[കുംഭതാളം]

സുരസുന്ദരിമാരഥ, മലഹരിബലഹരി
പാടുകയും - ചിലരാടുകയും
ഒളിമുഖവീണകളോതുകയും;

ഒളിമിഴിയുടെ ഭംഗി വരുത്തി,
തെളിവൊടു ചിലർ ചൂതുനിരത്തി,
കളിപുതുമ തുടങ്ങിയൊരുത്തി,
കളമൊഴികളെ മുന്നിലിരുത്തി,

[കുംഭതാളം]

കനിവോടു തുടർന്നിതു പടുതരമൊരുവക
താളവും - ചിലമേളവും
ചില കൊട്ടുകൾ പാട്ടുകളും;

ഒരു കാമിനി വെറ്റില തെറുത്തു,
ഒരു സുന്ദരി പുഷ്പമിറുത്തു
ഒരുവൾക്കതു കണ്ടു വെറുത്തു
ഒരുവൾക്കഥ മുഞ്ഞി കറുത്തു.
പല ഭാവമതിങ്ങനെ

[ലക്ഷ്മിതാളം]

കാട്ടുന്നു - കനിയുന്നു
കാടും പടലും കടന്നുവലയുന്നു
സുരതരുണികളൊന്നു തളർന്നും,
നരവീരനെ മാടിവിളിച്ചും,
സരസം പുനരൊന്നു കളിച്ചും,
വിരവോടൊരു ദിക്കിലൊളിച്ചും,
ചിലരൻപൊടു നെറ്റിചുളിച്ചും,
കലഹിച്ചു പറഞ്ഞിതു

[ലക്ഷ്മിതാളം]

"കൊട്ടിന്നും - പാട്ടിന്നും
ഒട്ടുംവിജയാ! നിനക്കു രസമില്ലേ?

അതിമോഹനമെന്നുടെയാനം,
അതിശോഭനമെന്നുടെ ഗമനം,
ചിതമല്ലിതു നിന്നുടെ ധ്യാനം
അതിലൊക്കെ നിനക്കഭിമാനം,
ഇതിനെന്തൊരു സംഗതി

[ലക്ഷ്മീതാളം]

കണ്ടാലും – കളിയല്ലേ
തണ്ടാർമിഴിമാരശേഷമിഹ വന്നു

തവകണ്ണുകളാശു തുറക്കൂ!
നവ ലീല മനസ്സിലുറയ്ക്കു!
ശിവസേവയിലാശ കുറയ്ക്കു!
അവമാനമിതൊക്കെ നിനയ്ക്കു!
നരവീര! ധനഞ്ജയ!

[ലക്ഷ്മീതാളം]

വന്നാലും – വിരവോടെ
വാമാക്ഷിമാരെ വിരഞ്ഞു വിഹരിക്കാം.

പല്ലവാധരിമാരെക്കണ്ടാൽ
നല്ല വാക്കു പറഞ്ഞീടേണം
മുല്ലസായക തുല്യനാകിയ
നല്ല സുന്ദരനല്ലയോ നീ

കുന്തീ നന്ദനനായ ഭവാൻ.
എന്തിനിങ്ങനെ ദുഃഖിക്കുന്നു ?

# 1
# പതിന്നാലുവൃത്തം
## കുഞ്ചൻ നമ്പ്യാർ

കുഞ്ചൻ നമ്പ്യാർ രചിച്ചതെന്ന് കരുതപ്പെടുന്ന "ഭഗവദ്ദൂത് പതിന്നാലു വൃത്ത" ത്തിലെ ഏഴാം ഖണ്ഡത്തിൽ നിന്ന് ദൂതിനു പോകുന്ന കൃഷ്ണ നോട് പാഞ്ചാലി നടത്തുന്ന അപേക്ഷ അവതരിപ്പിക്കുന്നു.

### പാഞ്ചാലിയുടെ അപേക്ഷ

കമലാകാന്തന്റെ കാരുണ്യശീലന്റെ
കമനീയാംഗന്റെ കാമസമാനന്റെ
ഗമനസന്നാഹം കേട്ടു വിഷാദിച്ചു
കമനി പാഞ്ചാലി ദേവ നാരായണ 1

പിഴുകിവാഴുന്ന ദുഃഖങ്ങളോർക്കയാ-
ലൊഴുകി വീഴുന്ന നേത്രജലങ്ങളിൽ
മുഴുകി വന്നവൾ കാർമുകിൽ വർണ്ണനെ
തൊഴുതുചൊല്ലിനാൾ ദേവനാരായണ 2

കരുണാവാരിധേ! കൗരവ പാഴരിൽ
കരുണയാലിത്ഥം കാട്ടുന്നതോ ഭവാൻ
ചരണദാസിയാം പാഞ്ചാലിയെക്കൂടെ
സ്മരണം ചെയ്യാലും ദേവ നാരായണ. 3

അവരു ചെയ്യുന്ന ധിക്കാരമൊക്കവേ
ഭുവനനായക! നീയും മറന്നിതോ
അവനിനാഥന്മാരെന്നുടെ കാന്തന്മാ-
രറിയുന്നീലൊന്നും ദേവ നാരായണ 4

മലകൾ കാടുകൾതോടും പുഴകളും
കലകൾ പന്നികളെന്നിവ വൃന്ദവും
സുലഭമാം ദിക്കിലെൻ പ്രിയന്മാർക്കിപ്പോൾ
സുഖമെന്നായ് വന്നു ദേവ നാരായണ 5

ഇഹലോകങ്ങളിലാഗ്രഹമെന്നതും
അഹമെന്നുള്ളൊരു ഭാവവും കൂടാതെ
മഹിതമായുള്ള വേദാന്ത ശീലമാ-
ന്നൃപതിമാർക്കാകാ ദേവനാരായണ. 6

വിമതന്മാരുടെ വീര്യം ശമിപ്പിപ്പാൻ
ക്ഷമയും നന്നല്ല സാമവും നന്നല്ല
സമരം ചെയ്യേണം സാഹസം ചെയ്യേണം
ശ്രമവും ചെയ്യേണം ദേവനാരായണ 7

നയങ്ങൾ ചിന്തിച്ചു നാടുമുപേക്ഷിച്ചു
ജയവും കൂടാതെ കാലംകഴിക്കുമ്പോൾ
ഭയം കൊണ്ടിങ്ങനെ മേവുന്നുയെന്നിപ്പോൾ
അയശസ്സുണ്ടാകും ദേവനാരായണ 8

ബലങ്ങളില്ലാഞ്ഞോ ബന്ധുക്കളില്ലാഞ്ഞോ
വിഭവമില്ലാഞ്ഞോ വീര്യമതില്ലാഞ്ഞോ
ഖലജനത്തിന്റെ കാൽപിടിച്ചീടുന്നു.
വലിയ വീരന്മാർ ദേവനാരായണ 9

അപരാധം പണ്ടു വൈരികൾ ചെയ്കതും
ഉപകാരമെന്നു കല്പിച്ചു കാന്തന്മാർ
അപവാദം കേട്ടാലാധിയുമില്ലല്ലോ
നൃപതിമാർക്കിപ്പോൾ ദേവനാരായണ 10

തടിച്ചകീചകനെന്റെ തലമുടി
പിടിച്ചനേരത്തങ്ങമ്പോടവനെയും
അടിച്ചുകൊന്നോരുവീരൻ വൃകോദരൻ
മടിച്ചതെന്തിപ്പോൾ ദേവനാരായണ 11

കനത്ത സങ്കടത്തോടുമരുവുന്ന
ജനത്തെയോർക്കാതെ ദൂതിനുഭാവിച്ചു
ധനത്തെ നേടുന്ന വൈരിയെ സേവിപ്പാ-
നെഴുന്നള്ളത്തുണ്ടോ ദേവനാരായണ 12

കഴിഞ്ഞ വസ്തുക്കൾ മാനിക്കുമാറായി
അഴിഞ്ഞു നമ്മുടെ പൗരുഷബന്ധനം
ഒഴിഞ്ഞു ഭാഗ്യവും ധർമ്മവും ശർമ്മവും
വിരവിലിങ്ങനെ ദേവനാരായണ. 13

കുരുകുലാധിപൻ തന്നോടു മെല്ലവേ
സരസമാം വണ്ണം ദൂതരുൾ ചെയ്യുമ്പോൾ
മുരഹര ഭവാനെന്റെ തലമുടി
നിരുപിച്ചേക്കണം ദേവനാരായണ്. 14

അരിയെക്കൊന്നു ഞാൻ ചോര പുരണ്ടൊരു
കരതലം കൊണ്ടു നിന്നുടെ കേശത്തെ
തിരുകീടുന്നുണ്ടെന്നന്നേരം കോപം കൊ-
ണ്ടരുളി ഭീമനും ദേവ നാരായണ. 15

വിഫലമായ് വന്നു വീരന്റെ ഭാഷിതം
വിഭൂതയില്ലായ്കയല്ലിഹ കാരണം
വിഗത ഭാഗ്യയാമെന്നുടെ ദോഷത്താ-
ലഖിലം നിഷ്ഫലം ദേവനാരായണ. 16

പതികളൊന്നല്ല രണ്ടല്ല മൂന്നല്ല
ചതുര വീരന്മാരഞ്ചുണ്ടു കാന്തന്മാർ
മതി വിഷാദത്തെപ്പോക്കുവാനെന്നുടെ
മതിയാകുമവർ ദേവനാരായണ. 17

പരിഭവം തീർന്നു മോദേന വാഴുവാൻ
ശിരസിമേവിധിലേഖനം ചെയ്തീല
പരദോഷം വൃഥാ ചിന്തിക്കുന്നെന്തു ഞാൻ
പരമപൂരുഷ ദേവനാരായണ. 18

പഴുതിലെന്തിനു ഞാൻ പറഞ്ഞീടുന്നു
പഴമയുള്ളവർ നിങ്ങളെല്ലാവരും
വഴികളെല്ലാം ഗ്രഹിച്ച മഹാജനം
പഴുതിൽ ചാടുമോ ദേവനാരായണ 19

അഴകല്ലാതുള്ളൊരാരംഭം കാണുമ്പോൾ
അഴൽ പിടിച്ചു പറഞ്ഞീടും നാരിമാർ.
വഴിയേ ബോധിച്ചു ചൊല്ലേണമെന്നില്ല
പിഴയും വന്നീടും ദേവനാരായണ 20

കിഴിയുന്നാകിലും ശത്രുജ്ജനങ്ങൾക്കു
കിഴിയും വെച്ചു നമസ്ക്കരിച്ചീടിലും
പിഴകൾ ചെയ്കിലും ദുര്യോധനാദിയെ-
ത്തൊഴുതുവാഴ്കിലും ദേവനാരായണ. 21

യുവതിമാർക്കെന്തു ചോദ്യമെന്നിങ്ങനെ
ഭുവനവീരന്മാർ ചൊല്ലുമെൻ കാന്തന്മാർ
ശിവനെന്നല്ലാതെ മിണ്ടരുതിക്കാലം
ഭുവനനായക ദേവനാരായണ. 22

പറഞ്ഞ വാക്കിനു നേരില്ലാത്താളുകൾ
നിറഞ്ഞു ലോകത്തിലെന്നുടെ ഗോവിന്ദ!
മറഞ്ഞു ധർമ്മവും കർമ്മവും ശർമ്മവും
കുറഞ്ഞു ഭാഗ്യവും ദേവനാരായണ. 23

അരുണപങ്കജം പോലെ വിളങ്ങുന്ന
ചരണപല്ലവം രണ്ടുമുടയോനേ
ശരണം നീയിനിയെപ്പോഴുമിപ്പാരിൽ
കരുണാവാരിധേ ദേവനാരായണ. 24

തരണം ഞങ്ങൾക്കു രാജ്യത്തിലേതാനും
വരണം നിന്നുടെ കാരുണ്യമെന്നെല്ലാം
അരുളിച്ചെയ്‌വാനോ ഭാവിച്ചിരിക്കുന്നു.
തിരുമനക്കാമ്പിൽ ദേവനാരായണ. 25

കുരുക്കളൊക്കവേ കൂടിയൊരുമിച്ചു
നിരക്കെ മേവുന്ന ദിക്കിലെഴുന്നള്ളി
ഇരിക്കണം ഭവാനെന്നു നിയോഗിച്ചു
പരക്കെ പാർത്ഥന്മാർ ദേവനാരായണ. 26

നിരപ്പു സംസാരം കൊണ്ടു ഫലമില്ലെ-
ന്നെനിക്കു തോന്നുന്നു വൃഷ്ണികുലോത്തമ
സ്മരിപ്പൂതാകണം കൌരവന്മാരുടെ
ഇരിപ്പും സാമ്യവും ദേവനാരായണ 27

ദുരിതം ചെയ്തൊരു ദുശ്ശാസനൻ തന്റെ
ചരിതമോർക്കാതെ സന്ധിക്കു ഭാവിക്കും
നരവരന്മാരാം നമ്മുടെ നാഥന്മാർ
സരസന്മാരത്രേ ദേവനാരായണ. 28

# 2
# പുത്തൻ പാന
## അർണോസ് പാതിരി

'പുത്തൻപാന' അഥവാ 'രക്ഷാകരകീർത്തനം' 14 പാദങ്ങളുള്ള ക്രിസ്തു കഥാകാവ്യമാണ്. ഇതിന്റെ കർത്താവായ അർണ്ണോസു പാതിരി (Johann Ernest Hanxleden, 1681-1732) ജർമ്മനിയിൽ നിന്ന് ജസ്യൂട്ട് മിഷനറിയായി കേരളത്തിലെത്തി. പുത്തൻപാനയിലെ 12-ാം ഭാഗമാണ് ഇവിടെ ഉദ്ധരിക്കുന്ന ദേവമാതാവിന്റെ വ്യാകുലപ്രലാപം.

**ദേവമാതാവിന്റെ വ്യാകുലപ്രലാപം.**

അമ്മകന്യാമണിതന്റെ നിർമ്മലദുഃഖങ്ങളിപ്പോൾ
നന്മയാലെ മനസ്സുറ്റു കേട്ടുകൊണ്ടാലും,
ദുഃഖമൊക്കെപ്പറവാനോ, വാക്കുപോരാ മാനുഷർക്കു
ഉൾക്കനേ ചിന്തിച്ചുകൊൾവാൻ ബുദ്ധിയുംപോരാ
എന്മനോ വാക്കിൻവശമ്പോൽ പറഞ്ഞാലൊക്കയുമില്ല
അമ്മ കന്നി തുണയെങ്കിൽ പറയാമല്പം.
സർവ്വമാനുഷർക്കുവന്ന സർവ്വദോഷോത്തരത്തിന്നായ്
സർവ്വനാഥൻ മിശിഹായും മരിച്ചശേഷം
സർവ്വനന്മക്കടലോന്റെ സർവ്വപങ്കപ്പാടുകണ്ടു
സർവ്വദുഃഖം നിറഞ്ഞുമ്മ പുത്രനെ നോക്കി
കുന്ത, മമ്പും വെടി ചങ്കിൽ കൊണ്ടപോലെ മനംവാടി
തൻതിരുക്കാൽ കരങ്ങളും തളർന്നു പാരം
ചിന്തവെന്തു കണ്ണിൽ നിന്നു ചിന്തിവീഴും കണ്ണുനീരാൽ
എന്തുചൊല്ലാവതുദുഃഖം പറഞ്ഞാലൊക്കാ.
അന്തമറ്റ സർവ്വനാഥൻ തൻതിരുക്കല്പനയോർത്തു
ചിന്തയൊട്ടങ്ങുറപ്പിച്ചു തുടങ്ങീ ദുഃഖം.

എന്മകനേ! നിർമ്മലനേ! നന്മയെങ്ങും നിറഞ്ഞോനേ!
ജന്മദോഷത്തിന്റെ ഭാരമൊഴിച്ചോ പുത്രാ!
പണ്ടുമുന്നോർ കടം കൊണ്ടു, കൂട്ടിയതു വീട്ടുവാനായ്
ആണ്ടവൻ നീ മകനായി പിറന്നോ പുത്രാ!

ആദമാദി നരവർഗ്ഗം, ഭീതികൂടാതെ പിഴച്ചു
ഹേതുവതിനുത്തരം നീ ചെയ്തിതോ പുത്ര!
നന്നുനന്നു നരരക്ഷനന്ദിയത്രേ ചെയ്തതും നീ
ഇന്നിവ ഞാൻ കാണുമാറു വിധിച്ചോ പുത്ര!
മുന്നമേ ഞാൻ മരിച്ചിട്ടു പിന്നെ നീ ചെയ്തിവയെങ്കിൽ
നന്നിതയ്യോ! മുന്നമേ നീ മരിച്ചോ പുത്ര!
വാർത്തമുമ്പേയറിയിച്ചു, യാത്രനീയെന്നോടു ചൊല്ലി
ഗാത്രദത്തം മാനുഷർക്കു കൊടുത്തോ പുത്ര!
മാനുഷർക്കു നിൻപിതാവു മനോഗുണം നല്കുവാനായ്
മനോസാദ്ധ്യമപേക്ഷിച്ചു കേണിതോ പുത്ര!
ചിന്തയുറ്റങ്ങപേക്ഷിച്ചു ചിന്തവെന്തു സംഭ്രമത്താൽ
ചിന്തിചോര വിയർത്തു നീ കുളിച്ചോ പുത്ര!
വിണ്ണിലോട്ടു നോക്കി നിന്റെ കണ്ണിലും നീ ചോരചിന്തി
മണ്ണുകൂടെ ചോരയാലെ നനച്ചോ പുത്ര!
ഭൂമിദോഷാൽ വലഞ്ഞാറെ സ്വാമി നിന്റെ ചോരയാലെ
ഭൂമിതന്റെ ശാപവും നീയൊഴിച്ചോ പുത്ര!
ഇങ്ങിനെ മാനുഷർക്കു നീ മംഗലം വരുത്തുവാനായ്
തിങ്ങിനസന്താപമോടു ശ്രമിച്ചോ പുത്ര!
വേല നീയിങ്ങിനെ ചെയ്തുകൂലി സമ്മാനിപ്പതിന്നായ്
കാലമേ പാപികൾ നിന്നെ വളഞ്ഞോ പുത്ര!
ഒത്തപോലെ ഒറ്റികള്ളൻ മുത്തിനിന്നെ കാട്ടിയപ്പോൾ
ഉത്തമനാം നിന്നെ നീചർ പിടിച്ചോ പുത്ര!
എത്ര നാളായ് നീയവനെ, വളർത്തുപാലിച്ചു നീചൻ
ശത്രുകയ്യിൽ വിറ്റു നിന്നെ കൊടുത്തോപുത്ര!
നീചനിത്രകാശിനാശയറിഞ്ഞെങ്കിലിരന്നിട്ടും
കാശുനൽകായിരുന്നയ്യോ ചതിച്ചോ പുത്ര!
ചോരനെപ്പോലെ പിടിച്ചു; ക്രൂരമോടെ കരംകെട്ടി
ധീരതയോടവർ നിന്നെയടിച്ചോ പുത്ര!
പിന്നെഹന്നാൻ തന്റെ മുമ്പിൽ വെച്ചു നിന്റെ കവിളിന്മേൽ
മന്നിലേയ്ക്കു നീചപാപിയടിച്ചോ പുത്ര!
പിന്നെ ന്യായം വിധിപ്പിപ്പാൻ ചെന്നുകയ്യേപ്പാടെമുമ്പിൽ
നിന്ദചെയ്തു നിന്നെ നീചർ വിധിച്ചോ പുത്ര!
സർവ്വരേയും വിധിക്കുന്ന സർവ്വസൃഷ്ടി സ്ഥിതി നാഥ,
സർവ്വനീചനവർനിന്നെ വിധിച്ചോ പുത്ര!
കാരണം കൂടാതെ നിന്നെ കൊലചെയ്‌വാൻ വൈരിവൃന്ദം
കാരിയക്കാരുടെ പക്കൽ കൊടുത്തോ പുത്ര!
പിന്നെ ഹേറോദേസുപക്കൽ നിന്നെയവർ കൊണ്ടുചെന്നു

നിന്ദചെയ്തു പരിഹസിച്ചയച്ചോ പുത്ര!
പിന്നെയധികാരിപക്കൽ നിന്നെയവർ കൊണ്ടുചെന്നു
നിന്നെയാക്ഷേപിച്ചു കുറ്റം പറഞ്ഞോ പുത്ര!
എങ്കിലും നീയൊരുത്തർക്കും സങ്കടം ചെയ്തില്ല നൂനം
നിങ്കലിത്ര വൈരമവർക്കെന്തിതു പുത്ര!
പ്രാണനുള്ളോനെന്നുചിത്തേ സ്മരിക്കാതെ വൈരമോടെ
തൂണുതന്മേൽ കെട്ടി നിന്നെയടിച്ചോ പുത്ര!
ആളുമാറിയടിച്ചയ്യോ! ധൂളിനിന്റെ ദേഹമെല്ലാം
ചീളുപൊട്ടിമുറിഞ്ഞു നീ വലഞ്ഞോ പുത്ര!
ഉള്ളിലുള്ള വൈരമോടെ യൂദർ നിന്റെ തലയിന്മേൽ
മുള്ളുകൊണ്ടു മുടിവെച്ചു തറച്ചോ പുത്ര!
തലയെല്ലാം മുറിഞ്ഞയ്യോ! ഒലിക്കുന്ന ചോരകണ്ടാൽ
അലസിയെന്നുള്ളിലെന്തു പറവൂ പുത്ര!
തലതൊട്ടങ്ങടിയോളം തൊലിയില്ല മുറിവയ്യോ!
പുലിപോലെ നിന്റെ ദേഹം മുറിച്ചോ പുത്ര!
നിൻതിരുമേനിയിൻ ചോര കുടിപ്പാനായ് വൈരികൾക്കു
എന്തുകൊണ്ടു ദാഹമിത്ര വളർന്നു പുത്ര!
നിന്തിരുമുഖത്തുതുപ്പി നിന്ദചെയ്തു തൊഴുതയ്യോ
ജന്തുവോടിങ്ങനെ കഷ്ടം ചെയ്യുമോ പുത്ര!
നിന്ദവാക്കു പരിഹാസം, പലപലദൂഷികളും
പിന്നെയാക്ഷേപിച്ചു ഭാഷിച്ചെന്തിതു പുത്ര!
ബലഹീനനായ നിന്നെ വലിയൊരു കുരിശതു
ബലം ചെയ്തിട്ടെടുപ്പിച്ചു നടത്തി പുത്ര!
തല്ലി നുള്ളിയടിച്ചുന്തിത്തൊഴിച്ചു വീഴിച്ചിഴച്ചു
അല്ലലേറ്റം വരുത്തി നീ വലഞ്ഞോ പുത്ര!
ചത്തുപോയ മൃഗം ശ്വാക്കളെത്തിയങ്ങു പറിക്കുമ്പോൾ
കുത്തിനിന്റെ പുണ്ണിലും പുണ്ണാക്കിയോ പുത്ര!
ദുഷ്ടനെന്നാകിലും കണ്ടാൽ മനംപൊട്ടുംമാനുഷർക്കു
ഒട്ടുമേയില്ലനുഗ്രഹമവർക്കു പുത്ര!
ഈയതിക്രമങ്ങൾ ചെയ്‌വാൻ നീയവരോടെന്തുചെയ്തു
നീയനന്ത ദയയല്ലോ ചെയ്തതു പുത്ര!
ഈ മഹാപാപികൾ ചെയ്ത ഈ മഹാനിഷ്ഠൂരകൃത്യം
നീ മഹാകാരുണ്യമോടു ക്ഷമിച്ചോ പുത്ര!
ഭൂമിമാനുഷർക്കുവന്ന ഭീമഹാദോഷം പൊറുപ്പാൻ
ഭൂമിയേക്കാൾ ക്ഷമിച്ചു നീ സഹിച്ചോ പുത്ര!
ക്രൂരമായ ശിക്ഷചെയ്തു പരിഹസിച്ചവർ നിന്നെ
ജറുസലേം നഗർനീളെ നടത്തിപുത്ര!
വലഞ്ഞുവീണെഴുന്നേറ്റു, കൊലമരം ചുമന്നയ്യോ

കൊലമലമുകളിൽ നീയണഞ്ഞോ പുത്ര!
ചോരയാൽ നിൻ ശരീരത്തിൽ പറ്റിയകുപ്പായമപ്പോൾ
ക്രൂരമോടെ വലിച്ചവർ പറിച്ചോ പുത്ര!
ആദമെന്ന പിതാവിന്റെ തലമേൽ വന്മരം തന്നിൽ
ആദിനാഥ! കുരിശിൽ നീ തൂങ്ങിയോ പുത്ര!
ആണിയിൻമേൽ തൂങ്ങി നിന്റെ ഞരമ്പെല്ലാം വലിയുന്നു.
പ്രാണവേദനസകലം സഹിച്ചോ പുത്ര!
ആണികൊണ്ടു നിന്റെ ദേഹം തുളച്ചതിൽ കഷ്ടമയ്യോ
നാണക്കേടു പറഞ്ഞതിന്നളവോ പുത്ര!
വൈരികൾക്കു മാനസത്തിലെന്മകനെക്കുറിച്ചയ്യോ
ഒരുദയ ഒരിക്കലുമില്ലയോ പുത്ര!
അരിയകേസരികളെ, നിങ്ങൾപോയ ഞായറിലെൻ
തിരുമകൻ മുമ്പിൽ വന്നാചരിച്ചു പുത്ര!
അരികത്തു നിന്നുനിങ്ങൾ, സ്തുതിച്ചോശാനയും ചൊല്ലി
പരിചിൽ കൊണ്ടാടിയാരാധിച്ചു മേ പുത്ര!
അതിൽ പിന്നെയെന്തുകുറ്റം ചെയ്തതെന്റെ പുത്രനയ്യോ!
അതിക്രമം ചെയ്തുകൊൾവാനെന്തിതു പുത്ര!
ഓമനയേറുന്ന നിന്റെ തിരുമുഖഭംഗികണ്ടാൽ
ഈ മഹാപാപികൾക്കിതു തോന്നുമോ പുത്ര
ഉണ്ണിനിന്റെ തിരുമുഖം തിരുമേനി ഭംഗിക്കണ്ടാൽ
കണ്ണിനാനന്ദവും ഭാഗ്യസുഖമേ പുത്ര!
കണ്ണിനാനന്ദകരനാമുണ്ണി നിന്റെ തിരുമേനി
മണ്ണുവെട്ടിക്കിളയ്ക്കും പോൽ മുറിച്ചോ പുത്ര!
കണ്ണുപോയകൂടുമയ്യോ ദണ്ഡമേറ്റം ചെയ്തുചെയ്തു
പുണ്ണുപോലെ നിന്റെദേഹം ചമച്ചോ പുത്ര!
അടിയോടുമുടിദേഹം കിടുകിടയിടയില്ല
കഠിനമായ് മുറിച്ചയ്യോ വലച്ചോ പുത്ര!
നിന്റെ ശങ്കിൽ ചവളത്താൽ കൊണ്ടകത്തുടൻ വേലസു
നിന്റെ നെഞ്ചിൽക്കൊണ്ടു ശങ്കുപിളർന്നോ പുത്ര!
മാനുഷന്റെ മരണത്തെക്കൊന്നു നിന്റെ മരണത്താൽ
മാനുഷർക്കു മാനഹാനിയൊഴിച്ചോ പുത്ര!
സൂര്യനും പോയ് മറഞ്ഞയ്യോ ഇരുട്ടായി ഉച്ചനേരം
വീര്യവാനേ! നീ മരിച്ച ഭീതിയോ പുത്ര!
ഭൂമിയിൽ നിന്നേറിയൊരു ശവങ്ങളും പുറപ്പെട്ടു
ഭൂമിനാഥദുഃഖമോടെ ദുഃഖമെപുത്ര!
പ്രാണനില്ലാത്തവർകൂടെ ദുഃഖമോടെപുറപ്പെട്ടു
പ്രാണനുള്ളോർക്കില്ല ദുഃഖമെന്തിതു പുത്ര!
കല്ലുകളും മരങ്ങളും പൊട്ടിനാദം മുഴങ്ങീട്ടു

അല്ലലോടു ദുഃഖമെന്തു പറവൂ പുത്ര!
കല്ലിനേക്കാളുറപ്പേറും യൂദർ തന്റെ മനസ്സയ്യോ
തെല്ലുകൂടെയലിവില്ലാതെന്തിതു പുത്ര!
സർവ്വലോകനാഥനായ നിന്മരണം കണ്ടനേരം
സർവ്വദുഃഖം! മഹാദുഃഖം സർവ്വതും ദുഃഖം!
സർവ്വദുഃഖക്കടലിന്റെ നടുവിൽ ഞാൻ വീണുതാണു
സർവ്വസന്താപങ്ങളെന്തു പറവൂ പുത്ര!
നിന്മരണത്തോടുകൂടെയെന്നെയും നീ മരിപ്പിക്കിൽ
ഇമ്മഹാദുഃഖങ്ങളൊട്ടു തണുക്കും പുത്ര!
നിന്മനസ്സിന്നിഷ്ടമെല്ലാം സമ്മതിപ്പാനുറച്ചു ഞാൻ
എന്മനസ്സിൽ തണുപ്പില്ല നിർമ്മല പുത്ര!
വൈരികൾക്കു മാനസത്തിൽ വൈരമില്ലാതില്ലയേതും
വൈരഹീനപ്രിയമല്ലോ നിനക്കു പുത്ര!
നിൻചരണചോരയാദം തൻ ശിരസ്സിലൊഴികിച്ചു
വൻചതിയാൽ വന്നദോഷമൊഴിച്ചോ പുത്ര!
മരത്താലെ വന്നദോഷം മരത്താലെയൊഴിപ്പാനായ്
മരത്തിന്മേൽ തൂങ്ങിനീയും മരിച്ചോ പുത്ര!
നാരികയ്യാൽ ഫലംതിന്നു നരന്മാർക്കു വന്നദോഷം
നാരിയാം മേഫലമായ് നീയൊഴിച്ചോ പുത്ര!
ചങ്കിലും ഞങ്ങളെയങ്ങു ചേർത്തുകൊൾവാൻ പ്രിയം നിന്റെ
ചങ്കുകൂടെ മാനുഷർക്കു തുറന്നോ പുത്ര!
ഉള്ളിലേതും ചതിവില്ലാതുള്ള കൂറെന്നറിയിപ്പാൻ
ഉള്ളുകൂടെ തുറന്നു നീ കാട്ടിയോ പുത്ര!
ആദിദോഷം കൊണ്ടടച്ച സ്വർഗ്ഗവാതിൽ തുറന്നു നീ
ആദിനാഥ മോക്ഷവഴി തെളിച്ചോ പുത്ര!
മുമ്പുകൊണ്ട കടമെല്ലാം വീട്ടി മേലിൽ വീട്ടുവാനായ്
അൻപിനോടുധനം നേടിവച്ചിതോ പുത്ര!
പള്ളിതന്റെയുള്ളകത്തു വച്ചുനിന്റെ ധനമെല്ലാം
കള്ളരില്ലാതുറപ്പുള്ള സ്ഥലത്തു പുത്ര!
പള്ളിയകത്തുള്ളവർക്കു വലയുമ്പോൾ കൊടുപ്പാനായ്
പള്ളിയറക്കാരനേയും വിധിച്ചോ പുത്ര!
ഇങ്ങിനെ മാനുഷർക്കു നീ മംഗലലാഭം വരുത്തി
തിങ്ങിനതാപം ക്ഷമിച്ചു മരിച്ചോ പുത്ര!

അമ്മകന്നി നിന്റെ ദുഃഖം, പാടിവന്ദിച്ചപേക്ഷിച്ച
എന്മനോതാപം കളഞ്ഞുതെളിക്കതായേ!
നിന്മകന്റെ ചോരയാലേയെന്മനോദോഷം കഴുകി
വെൺമനൽകീടേണമെന്നിൽ നിർമ്മലതായേ!

നിന്മകന്റെ മരണത്താലെന്റെയാത്മ മരണത്തെ
നിർമ്മലാംഗീനീക്കി നീകൈതൂക്കുകതായേ!
നിന്മകങ്കലണച്ചെന്നെ, നിർമ്മലമോക്ഷം നിറച്ചു
അമ്മ നീ മല്പിതാവീശോ ഭവിക്ക തസ്മാൽ.



# 3
# താരാട്ട്

## ഇരയിമ്മൻതമ്പി

### ഓമനത്തിങ്കൾക്കിടാവോ

മലയാളത്തിലെ ഏറ്റവും ജനപ്രീതിനേടിയ താരാട്ടാണ് ഇരയിമ്മൻതമ്പിയുടെ ഈ കൃതി. ശിശുവായ സ്വാതിതിരുനാളിനെ ഉദ്ദേശിച്ചാണ് ഈ കൃതി രചിച്ചതെന്നു വിശ്വസിക്കപ്പെടുന്നു.

ഓമനത്തിങ്കൾക്കിടാവോ- നല്ല
കോമളത്താമരപ്പൂവോ?
പൂവിൽ നിറഞ്ഞ മധുവോ- പരി
പൂർണ്ണേന്ദു തന്റെ നിലാവോ?
പുത്തൻ പവിഴക്കൊടിയോ - ചെറു
തത്തകൾ കൊഞ്ചും മൊഴിയോ?
ചാഞ്ചാടിയാടും മയിലോ - മൃദു
പഞ്ചമം പാടും കുയിലോ ?
തുള്ളുമിളമാൻ കിടാവോ - ശോഭ
കൊള്ളുന്നൊരന്നക്കൊടിയോ ?
ഈശ്വരൻ തന്ന നിധിയോ - പര-
മേശ്വരിയേന്തും കിളിയോ ?
പാരിജാതത്തിൻ തളിരോ - എന്റെ
ഭാഗ്യദ്രുമത്തിൻ ഫലമോ?
വാത്സല്യരത്നത്തെ വയ്പ്പാൻ - മമ
വാച്ചൊരു കാഞ്ചനച്ചെപ്പോ?
ദൃഷ്ടിക്കു വച്ചോരമൃതോ - കൂരി -
രുട്ടത്തു വച്ച വിളക്കോ?
കീർത്തിലതയ്ക്കുള്ള വിത്തോ - എന്നും
കേടു വരാതുള്ള മുത്തോ ?
ആർത്തിതിമിരം കളവാൻ - ഉള്ള
മാർത്താണ്ഡദേവ പ്രഭയോ ?

സൂക്തിയിൽ കണ്ട പൊരുളോ – അതി
സൂക്ഷ്മമാം വീണാരവമോ ?
വമ്പിച്ച സന്തോഷവല്ലീ – തന്റെ
കൊമ്പതിൽ പൂത്ത പൂവല്ലീ ?
പിച്ചകത്തിൻ മലർച്ചെണ്ടോ – നാവി-
നിച്ഛ നൽകുന്ന കൽക്കണ്ടോ?
കസ്തൂരി തന്റെ മണമോ – നല്ല
സത്തുക്കൾക്കുള്ള ഗുണമോ?
പൂമണമേറ്റൊരു കാറ്റോ – ഏറ്റം
പൊന്നിൽക്കലർന്നൊരു മാറ്റോ?
കാച്ചിക്കുറുക്കിയ പാലോ – നല്ല
ഗന്ധമെഴും പനിനീരോ ?
നന്മവിളയും നിലമോ – ബഹു
ധർമ്മങ്ങൾ വാഴും ഗൃഹമോ ?
ദാഹം കളയും ജലമോ – മാർഗ്ഗ
ഖേദം കളയും തണലോ ?
വാടാത്ത മല്ലികപ്പൂവോ – ഞാനും
തേടി വച്ചുള്ള ധനമോ?
കണ്ണിന്നു നല്ല കണിയോ – മമ
കൈവന്ന ചിന്താമണിയോ ?
ലാവണ്യ പുണ്യനദിയോ – ഉണ്ണി -
ക്കാർവർണ്ണൻ തന്റെ കണിയോ ?
ലക്ഷ്മീ ഭഗവതി തന്റെ – തിരു
നെറ്റിമേലിട്ട കുറിയോ ?
എന്നുണ്ണിക്കൃഷ്ണൻ ജനിച്ചോ – പാരി-
ലിങ്ങനെ വേഷം ധരിച്ചോ ?
പത്മനാഭൻ തൻകൃപയോ – ഇനി
ഭാഗ്യം വരുന്ന വഴിയോ ?

# 4
# സംഗീതകൃതികൾ

## സ്വാതിതിരുനാൾ

മലയാളത്തിലെ വാഗ്ഗേയകാരന്മാരിൽ അതുല്യനാണ് സ്വാതിതിരുനാൾ മഹാരാജാവ്. അദ്ദേഹത്തിന്റെ പ്രസിദ്ധങ്ങളായ മൂന്ന് പദങ്ങളും ഉത്സവ പ്രബന്ധത്തിലെ ഒരു ഗാനവുമാണ് ഇവിടെ ചേർക്കുന്നത്.

### (1) കാന്തനോടു ചെന്നുമെല്ലെ.......

[നീലാംബരി : രൂപകം]

കാന്തനോടു ചെന്നു മെല്ലേ
കിളിമൊഴി ശുചമിഹ വദ

കാതരാക്ഷി താന്തയായി മരുവുന്നേൻ തരുണീമണി
ഹേ രമണീയ ഗുണവസതി ചലമിഴി

ഇന്ദുവുമുയർന്നുവന്നു മമ ഹൃദി
നിരുപമശുചമിഹ നല്കീടുന്നു
മന്ദമാരുതനുംമേ മനതാരിലഹോ
ബഹു വേദവുമിഹ വിതരതി ബത

ചൂതസായകനും ഹൃദി ശിവ ശിവ
കരുണയുമിഹ ശോഭനാംഗി വരുമെന്നു
പ്രീതിപൂണ്ടയിബാലേ പ്രിയമാനസവു-
മയി മോദസഹിതമയി വിരചയ

പലദിവസമുണ്ടിഹ ഞാൻ പരിണത-
ശശധരമുഖി വലയുന്നതുമോർക്ക നീ
വലഭിദാദി സുരനതനാം വസുദേവസുതൻ
വരുമെന്നിഹ മമ ധവനായി സഖി

### (2) അലർശരപരിതാപം.....

[സുരുട്ടി - മുറിയടന്ത]

അലർശര പരിതാപം ചൊൽവതി-
ന്നളിവേണി പണിബാലേ

ജലജബന്ധുവുമിഹ
ജലധിയിലണയുന്നു
മലയമാരുതമേറ്റുള്ള-
മനമതിതരാം ബത വിവശമായി സഖി
വളരുന്നൂ ഹൃദിമോഹമെന്നോമലേ
തളരുന്നൂമമദേഹം കളമൊഴി
കുസുമവാടികയതിലുളവായോരളികുലാരവ-
മതിഹകേൾപ്പതുമധികമാധി നിദാനമയി സഖി

ശശിയും ചെങ്കനലായി സമ്പ്രതി സൂന-
ശരനും മേ രിപുവായി
ശശധരനേർമുഖി സരസനോടിനിമെല്ലേ
ഭൃശതരാർത്തയതാം മമാഖില ശുചമയേ കഥയാശു സുദതി നീ
ജലധരസദൃശ ശോഭങ്ങൾ കാന്തൻ ശ്രീ
ജലജാക്ഷനബ്ജനാഭൻ
കലയതി കിമു കോപം കരുണവെടിഞ്ഞുള്ളിലലം
ബത താമസേന കിമിഹ ജവാന്മമസാധയേപ്സിതം.

### (3) അളിവേണിയെന്തു ചെയ്‌വൂ

[കുറിഞ്ചി - അടന്ത]

അളിവേണിയെന്തു ചെയ്‌വൂ ഹന്ത ഞാനിനി മാനിനി
നളിനമിഴി ശ്രീപദ്മനാഭനിഹ വന്നീലല്ലോ
ഇന്ദുയുതയാം നിശയും ഇന്ദിന്ദിരാദി രാവവും
മന്ദമാരുതനും ചാരുമലയജലേപനവും
കുന്ദജാതി സുമങ്ങളും കോമാളാംഗി സഖിലോക-
സുന്ദരൻ വരാഞ്ഞാലയേ ചൊല്ക കിംമേ പ്രയോജനം

പാരിടത്തിലഹോ ബഹു ഭാഗ്യവതിയാകുമേവൾ
സാരസാക്ഷനോടുകൂടി സാമോദം രമിച്ചീടുന്നു്
നീരിൽത്താർശരസദൃശൻനിത്യമിങ്ങുവരും മാർഗ്ഗം
പാരം നോക്കുവതിന്നപി ബാഷ്പമിന്നു വൈരിയായി

കമനനെന്നോടു മുന്നം കാമകേളിയിലോരോരോ
സുമധുരവചനങ്ങൾ ചൊന്നതും മറന്നുപോയോ
കമിപി താമസമെന്യേ ഖേദമഖിലം മേ ചൊല്ലി
കമിതാവിനെ വൈകാതെ കംബുകണ്ഠി നയിക്കേണം.

### (4) ഉത്സവ പ്രബന്ധം

**കനകമയമായീടും ......**

[ഹുസേനി - ചെമ്പട]

കനകമയമായീടും കമലവാഹനമതിന്മേൽ
കനത്തോരു കാന്തിയോടു ഗമിക്കുന്നതാരവനൌ

വലമഥനൻ വിഭവമോടേ വസുധയിൽ ചരിച്ചീടുന്നോ ?
വലമഥനനെങ്കിലെങ്ങു വിലസും നേത്രസഹസ്രം!

കളഭഗതേ കളിർമതിയോ കനിവോടേ വിലസുന്നു?
കുളിർമതിയെന്നാകിലുളവാകുമങ്കമെങ്ങു?

ഗൗരീനായകനാകും കൈലാസാധീശ്വരനോ ?
ഗൗരീനായകനെങ്കിൽ കമനി മൂന്നാം നേത്രമെങ്ങു ?.

അതിമഹസാ വിലസീടും കതിരോനോ വദ ബാലേ ?
കതിരോനെന്നാകിലവൻ കഥമേവം ശാന്തനാവൂ ?

താരിത്തേന്മൊഴിബാലേ ധനവതി എന്നാകിലവൻ
ഭൂരിവിരൂപാംഗനതോ നീരജനാഭൻ നൂനം.

പുത്തൻമട്ടിനെ വെന്നിടുന്ന മൊഴി കൈക്കൊള്ളും സുരസ്ത്രീകുലം
ചിത്താനന്ദമിയന്നുമിത്തരമതാമുച്ചൈ. കഥിച്ചും വചഃ
ഉത്തുംഗദ്യുതിയായ മുത്തണിയുമപ്പോൾ കൊങ്കതുള്ളീടവേ
ചിത്രം നൃത്തമതും ക്ഷണേന തുടങ്ങുന്നൊട്ടൊട്ടുലഞ്ഞും കുഴൽ.